ബ്രഹ്മാനന്ദസ്വാമി ശിവയോഗി

# നവോത്ഥാനഗുരു

(ലേഖനങ്ങൾ)

എഡിറ്റർ
സുദർശൻ കുന്നത്തുകാൽ

പ്രസാധനം
**സിദ്ധാശ്രമം ആലത്തൂർ**

**കറന്റ് ബുക്സ്**

കോട്ടയം തിരുവനന്തപുരം കൊല്ലം പത്തനംതിട്ട ആലപ്പുഴ തൊടുപുഴ എറണാകുളം
ആലുവ ഇരിങ്ങാലക്കുട പാലക്കാട് കോഴിക്കോട് വടകര തലശ്ശേരി കല്പറ്റ

വില 80.00 രൂപ

**Brahmanandaswami Sivayogi**
**Navodhanaguru** (Malayalam)
Essays
Edited by **Sudarshan Kunnathukal**
Published by Sidhasramam, Alathur, Palakkad
First Published January 1998
Cover Design : Venugopal

Typesetting & Printing at Mavely Offset, Kallettumkara
Distributors
CURRENT BOOKS
Kottayam, Thiruvananthapuram, Kollam, Pathanamthitta
Alappuzha, Thodupuzha, Eranakulam, Aluva, Irinjalakuda,
Palakkad, Kozhikode, Vatakara, Thalassery, Kalpetta

ISBN 81-240-0654-7

**Rs. 80.00**

Sl. No. 1269

99/8-CVIII-CBD-1100-1000-0199

# മുഖവുര

എല്ലാവരും വിശ്വാസത്തിന്റെയും ആചാരത്തിന്റെയും പേരിൽ മുന്നോട്ടുപോയപ്പോൾ ബ്രഹ്മാനന്ദസ്വാമി മറ്റൊരു മാർഗ്ഗം ആരായുകയായിരുന്നു. സത്യവും സാരവും യുക്തിയുമുള്ള മാർഗ്ഗം. അന്തർമുഖചിന്തയിലൂടെ സ്വന്തം മനസ്സിന്റെ ബോധവും ശക്തിയും വീണ്ടെടുക്കുക. അവിടെ ഈശ്വരനുണ്ടോ ഇല്ലയോ എന്നത് ഒരു ചിന്താവിഷയമേ അല്ല. നിങ്ങളുടെ സർവ്വശ്രേയസ്സിനും കാരണം മനസ്സിന്റെ നന്മയാണെന്നും മനസ്സിന്റെ തിന്മയാണ് ദോഷങ്ങൾക്കും ദുഃഖങ്ങൾക്കും കാരണമെന്നും അദ്ദേഹം കണ്ടുപിടിച്ചു. ആ ചിന്തയിലൂടെ അദ്ദേഹം വളരെയധികം ജനങ്ങളെ മുന്നോട്ടുകൊണ്ടുപോയി. സ്വാമിയുടെ സുധീരമായ നേതൃത്വം കേരളത്തിലെ ജനങ്ങൾക്ക് പുരോഗമനപരമായി ചിന്തിക്കുവാനും സമാധാനപരമായി ജീവിക്കുവാനും ശക്തിയും ശാന്തിയും നല്കി.

ജാതിയുടെയും മതത്തിന്റെയും പേരിൽ ചിന്തിക്കരുതെന്നും മാനവികതയാണ് ഉയർത്തിപ്പിടിക്കേണ്ടതെന്നും അദ്ദേഹം ആഹ്വാനം ചെയ്തു. മാനവികതയെ മുറുക്കിപ്പിടിച്ച്, മനോദോഷങ്ങളെ ദൂരീകരിച്ച് ഒരു പുതിയ ജാതിവർഗ്ഗരഹിതമായ സമൂഹത്തെ കെട്ടിപ്പടുക്കാനായിരുന്നു അദ്ദേഹത്തിന്റെ യത്നം. വിപ്ലവകരമായ ആശയപ്രചരണംകൊണ്ടും പരിശ്രമബഹുലതകൊണ്ടും ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും വലിയ സാമൂഹ്യവിപ്ലവകാരിയായിരുന്നു ബ്രഹ്മാനന്ദസ്വാമി ശിവയോഗി. അദ്ദേഹത്തിന്റെ തത്വചിന്ത ഒരു ജാതിയുടേയോ മതത്തിന്റേയോ ഈശ്വരന്റേയോ പേരിൽ ഒതുങ്ങിനിൽക്കുന്നതല്ല. സർവ്വമാനവികത, മനശാന്തി – അതാണ് ആനന്ദാദർശം.

ഇന്ന് ഇന്ത്യാമാതാവ് ജാതിയുടേയും മതത്തിന്റേയും പേരിൽ ദുഃഖിക്കുന്ന മക്കളെകണ്ട്, മത്സരിക്കുന്ന മക്കളെകണ്ട് വളരെ ദുഃഖിക്കുന്നുണ്ട്. ഇന്ന് നമുക്കാവശ്യം ജാതിവർഗ്ഗരഹിതമായ ഏകലോകമാണ്. ഐക്യമാണ്. നമ്മളൊന്നാണ്. നമ്മൾ നന്നാവണം. അതാണ് ശിവയോഗിയുടെ ആനന്ദാദർശം.

ലോകഗുരുവിന്റെ ജീവിതാദർശങ്ങൾ സ്വാധീനിച്ച പ്രശസ്തരുടെ ലേഖനങ്ങൾ സമാഹരിച്ച് പ്രസിദ്ധീകരിക്കാൻ സാധിച്ചതിലുള്ള ചാരിതാർഥ്യത്തോടെ പുരോഗമനകേരളത്തിലെ സഹൃദയസമക്ഷം ഈ പുസ്തകം സമർപ്പിക്കുന്നു.

**നിർമ്മലാനന്ദയോഗി**
അദ്ധ്യക്ഷൻ,
സിദ്ധാശ്രമം ആലത്തൂർ

1999 ജനു. 26



**സുദർശൻ കുന്നത്തുകാൽ**

നെയ്യാറ്റിൻകര താലൂക്കിൽ കുന്നത്തുകാലിൽ
1960 മെയ് 13നു ജനിച്ചു.
കുഞ്ചുവീട്ടിൽ ദാമോദരൻ നായർ പിതാവ്.
മാതാവ് കെ. മീനാക്ഷിയമ്മ.
മലയാള സാഹിത്യത്തിൽ എം.എ.,
ജേർണലിസത്തിൽ പോസ്റ്റ് ഗ്രാഡ്വേറ്റ് ഡിപ്ലോമ.
ഡി.സി. ബുക്സ് പബ്ലിക്കേഷനിൽ എഡിറ്റർ,
ആലത്തൂർ ബ്രഹ്മാനന്ദസ്വാമി ഗുരുകുലം ഹൈസ്ക്കൂൾ അദ്ധ്യാപകൻ,
ദേശാഭിമാനി ദിനപത്രത്തിൽ റിപ്പോർട്ടർ,
ആകാശവാണിയിൽ കാഷ്വൽ പ്രോഗ്രാം പ്രൊഡ്യൂസർ,
ധ്വനി മാഗസിൻ, യുവധാര എന്നിവയുടെ എഡിറ്റർ
എന്നീ നിലകളിൽ പ്രവർത്തിച്ചു.
ഇപ്പോൾ ചാലക്കുടി കേരളീയം കൾച്ചറൽ റിസോഴ്സസ്
കൗൺസിൽ ഡയറക്ടർ ബോർഡംഗം.
മലയാളം നിഘണ്ടുകാരന്മാരുടെ ജീവചരിത്രകൃതി
കൈരളി ചിൽഡ്രൻസ് ബുക് ട്രസ്റ്റ് പ്രസിദ്ധീകരിച്ചു.
ഭാര്യ കോട്ടയം ഇളയകോവിലകത്ത് രമാ വർമ്മ.
മക്കൾ അപർണവർമ, ബ്രഹ്മദത്ത്.

**വിലാസം :**
**അമ്മുവിന്റെ വീട്**
**ആശുപത്രി റോഡ്, ചാലക്കുടി– 680 307.**

# ഉള്ളടക്കം

# എന്റെ ആദ്ധ്യാത്മഗുരു

ഏ.കെ. നായർ



**ഏ.കെ.നായർ**

1890 സെപ്തംബറിൽ കണ്ണൂർ ജില്ലയിലെ അഴിക്കോട് കുന്നുമ്മൽ തറവാട്ടിൽ ജനനം. ഇല്ലായ്മകളുടെ നടുവിൽനിന്ന് പരിശ്രമവും ഇച്ഛാശക്തിയും കൊണ്ട് ഉയർന്ന് കണ്ണൂരിലെ വ്യവസായപ്രമുഖനായി മാറിയ ഏ.കെ.നായർ തികഞ്ഞ ഗാന്ധിയൻ ആദർശവാദിയായിരുന്നു. ശിവയോഗിയെ ആദ്ധ്യാത്മിക ഗുരുവായി സ്വീകരിച്ച് ആനന്ദമതത്തിന്റെ പ്രചാരണം കടമയായി ഏറ്റെടുത്തു. ആനന്ദ ചന്ദ്രോദയം യോഗശാല സ്ഥാപിക്കുന്നതിൽ പ്രധാന ചുമതല വഹിച്ചു. 1948 മുതൽ സാരഗ്രാഹി മാസികയുടെ പ്രസാധനം വളരെക്കാലം നിർവ്വഹിച്ച ഏ.കെ.നായർ ആർജ്ജവവും കരുത്തുമുള്ള നിരവധി പ്രൗഢ ലേഖനങ്ങളെഴുതി. കണ്ണൂരിൽ പത്രപ്രവർത്തനത്തിനു അടിത്തറ പാകിയ ദേശമിത്രം, സുദർശനം വാരികകളുടെ പ്രസാധകനുമായിരുന്നു. 1955 സെപ്തംബർ ഒൻപതിനു അന്തരിച്ചു.

ഭാഗ്യമെന്നേ പറയേണ്ടൂ. ചെറുപ്പകാലം മുതൽക്കുതന്നെ ആത്മീയചിന്തയിൽ എന്റെ ബുദ്ധി വ്യാപൃതമായി. പ്രപഞ്ചരഹസ്യം എന്തെന്നറിയുവാനുള്ള ഒരു ഉൽകണ്ഠ കാലക്രമേണ വർദ്ധിച്ചുവന്നു. അത് എന്റെ ചിന്തയെ പലതിലേക്കും ആകർഷിക്കുവാൻ കാരണമായി. സുഖം – അതെന്തെന്നറിവാൻ, അതെവിടെ ഇരിക്കുന്നുവെന്നറിവാനുള്ള പരിശ്രമം തുടർന്നുവന്നു. ഈശ്വരൻ, മോക്ഷം, സ്വർഗ്ഗം എന്നീ വാക്കുകളുടെ 'പൊരുൾ' എന്തെന്നും അതിന്റെ ലക്ഷ്യപ്രാപ്തിക്കായി എന്തു ചെയ്യേണമെന്നും ഉള്ള ചിന്തയിൽ ഞാൻ മുഴുകി. ആ ചിന്ത എന്നെ പല ഗുരുനാഥന്മാരേയും തേടുന്നതിനും അതുവഴി പ്രാർത്ഥന, മന്ത്രോപാസന, പൂജ, ക്ഷേത്രാരാധന, പ്രാണായാമം തുടങ്ങിയ വിവിധവൃത്തികളിലേക്ക് തള്ളിവിടുന്നതിനും കാരണമായി. പുരാണങ്ങളും കീർത്തനങ്ങളും സ്തുതികളും മറ്റും വായിക്കുന്നതിനുള്ള ശ്രദ്ധയും അവയിൽനിന്ന് മന:സുഖവും ഈശ്വരപ്രീതിയും നേടാനുള്ള മാർഗ്ഗം എന്തെന്നറിയുവാനുള്ള ഉൽകണ്ഠയും എനിക്ക് കൂടിക്കൂടി വന്നു. വിവേകാനന്ദൻ, ശ്രീരാമകൃഷ്ണപരമഹംസൻ, ബ്രഹ്മാനന്ദസ്വാമികൾ തുടങ്ങിയുള്ള ചിന്തകന്മാരുടെ ഗ്രന്ഥങ്ങളും എന്റെ ശ്രദ്ധയിൽപ്പെട്ടു. അങ്ങനെ ആദ്ധ്യാത്മികമായ ഒരു ജിജ്ഞാസ ചെറുപ്പം മുതൽക്കേ എന്നിൽ വളർന്നുവന്നിരുന്നു എന്നുള്ളത് ഒരു പരമാർത്ഥം മാത്രമാണ്.

ആ അസ്വസ്ഥത എന്നിൽ സ്ഥായിയായി നിന്നില്ല. കാരണം ശ്രീ ശിവയോഗിയുടെ സിദ്ധ

ഗ്രന്ഥങ്ങൾ ഉൾക്കൊള്ളുന്ന തത്വചിന്തകൾ എന്നിൽ ഉളവായ സകല സംശയങ്ങളേയും പരിഹരിക്കുവാൻ സമർത്ഥങ്ങളായിരുന്നു. മതത്തിന്റേയും ജാതിയുടേയും ഈശ്വരന്റേയും പേരിൽ മനുഷ്യർ മതിമറന്നുമദിക്കുന്ന അക്കാലത്ത് കല്പിതമതങ്ങൾക്കും അത്തരം മതവിശ്വാസങ്ങൾക്കും സനാതനത്വം ഇല്ലെന്ന് തെളിയിക്കുവാൻ മുന്നോട്ടുവന്ന ആ പണ്ഡിതവര്യനെ ഞാൻ ആദരപൂർവ്വം ഇന്നു സ്മരിക്കുന്നു. മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങളിൽക്കൂടി ആ മഹാൻ എത്ര ധീരതയോടെയാണ് ഏകവും സനാതനവുമായ മതമേതെന്ന് മനുഷ്യരാശിക്ക് കാണിച്ചുകൊടുത്തത്? എന്റെ മഹാഭാഗ്യമെന്ന് പറയട്ടെ, സ്വാമിജിയുടെ ഗ്രന്ഥങ്ങൾ 18-ാമത്തെ വയസ്സിൽ തന്നെ എന്റെ ബുദ്ധിക്ക് വിഷയമായിതീർന്നു. അങ്ങനെ യുക്തിവിചാരത്തെ സ്വാമികളുടെ ഗ്രന്ഥങ്ങളുടെ നേരെ തിരിച്ചുവിടുവാനും അവയുടെ ന്യായാന്യായത്തെക്കുറിച്ച് ചിന്തിക്കുവാനുമായിരുന്നു എന്റെ പിന്നത്തെ പരിശ്രമം. ഈ കാര്യത്തിൽ എനിക്ക് എത്രയും സഹായകമായി നിലനിന്ന ഒരേയൊരു വ്യക്തി, പണ്ഡിതനും യുക്തിവാദിയുമായിരുന്ന ശ്രീ മുണ്ടച്ചാലി ഗോവിന്ദൻ വൈദ്യരാണ്. അദ്ദേഹത്തിന്റെ അഭാവം എന്റെ ആദ്ധ്യാത്മിക ജീവിതത്തിൽ സംഭവിച്ച വലിയൊരു നഷ്ടമായിത്തന്നെ ഞാൻ എന്നും കണക്കാക്കുന്നു. അതുപോലെ ശ്രീ വാഗ്ഭടാനന്ദനിൽ നിന്നും സ്വാമിയുടെ അഖണ്ഡനീയങ്ങളായ ചിന്താരത്നങ്ങളെക്കുറിച്ച് പരിജ്ഞാനം നേടുവാൻ എനിക്ക് സാധിച്ചു. ഈ പരിതസ്ഥിതികളാണ്, എന്നെ സ്വാമിശിഷ്യനാക്കിത്തീർക്കുവാൻ ഇടയാക്കിയത്. സ്വാമികൾ കണ്ണൂർ യോഗശാലയിൽ 1912ൽ ആഗതനായപ്പോൾ ആദ്യമായി ആ ഗുരുവര്യനുമായി പരിചയപ്പെടാൻ എനിക്ക് അവസരം ലഭിച്ചു. അദ്ദേഹത്തിന്റെ പ്രസംഗം എന്നിൽ ഒരു നവചൈതന്യം ഉളവാക്കി. ആ 'ചൈതന്യം' എന്നും എന്നിൽ നിലനിന്നു. അങ്ങനെ ഞാൻ ഒരു യഥാർത്ഥ 'തത്വാന്വേഷി'യായി രൂപപ്പെട്ടു. സത്യാന്വേഷണവും തത്വാന്വേഷണവും വിഭിന്നമല്ലെന്ന് എനിക്ക് സ്വയം അനുഭവമായി. മനസ്സിന്റെ മഹത്വം മനസ്സിലാക്കുവാനും മനഃസ്വസ്ഥതയിൽനിന്ന് അവാച്യമായ ആനന്ദം ആസ്വദിക്കുവാനും എനിക്ക് സാധിച്ചത് ശിവയോഗിയുടെ സിദ്ധഗ്രന്ഥങ്ങളിൽനിന്നാണെന്ന് ഞാൻ ആവർത്തിച്ചു ആവർത്തിച്ചു പറയുന്നു. ജീവിതത്തിന്റെ ഏതു തുറകളിലും എനിക്കാർജ്ജിക്കുവാൻ സാധിച്ച എല്ലാ നേട്ടങ്ങളിലും എനിക്ക് ഏറ്റവും ആദരണീയവും പ്രായോഗികവുമായത് സ്വാമിജിയുടെ സാരോപദേശങ്ങളാണെന്ന് പ്രസ്താവിക്കുവാൻ ഞാൻ ഒട്ടും മടിക്കുന്നില്ല.

'പൌരുഷാൽ തൽഫലം കാണും,
കയ്യിൽ നെല്ലിക്കപോലവെ,
പ്രത്യക്ഷം തള്ളിയോൻ മൂഢൻ,
ദൈവമോഹത്തിലാണ്ടുപോം'

ഈ വസിഷ്ഠവചനത്തിന്റെ പൊരുൾ മനസ്സിലാക്കുവാനും അത് സ്വാനുഭവത്തിൽ പകർത്തുവാനും എന്നെ സഹായിച്ചത് സ്വാമിജിയുടെ ഗ്രന്ഥങ്ങളാണ്. സിദ്ധഗുരു 1918 ൽ വീണ്ടും കണ്ണൂരിൽ വന്നപ്പോഴാണ് ശിഷ്യത്വം സ്വീകരിപ്പാനുള്ള ഭാഗ്യം എനിക്ക് സിദ്ധിച്ചത്.

ശിവയോഗി സൂക്തങ്ങളിൽ ഒന്നാണ് 'അഹിംസൈവപരമോ ധർമ്മ' എന്നത്. ഇത് ഭാരതീയർക്ക് പുത്തനല്ലെങ്കിലും, പ്രകൃതിമതമായ 'ആനന്ദമതം' അഹിംസാധർമ്മത്തിൽ അധിഷ്ഠിതമാണെന്ന് ശിവയോഗി തെളിയിച്ചപ്പോഴാണ് ആ സൂക്തതല്ലജത്തിന്റെ മാഹാത്മ്യം ഞാൻ വ്യക്തമായി മനസ്സിലാക്കിയത്. അതിലാണ് ശിവയോഗിയുടെ മഹത്വം സ്ഥിതിചെയ്യുന്നതും. ഏതേതുകാര്യം അഹിംസയുമായി ബന്ധമില്ലയോ, അവിടെ 'സുഖ'ത്തിന് ഹാനി തട്ടുന്നു എന്നതാണ് ശിവയോഗി നമ്മെ പഠിപ്പിക്കുന്നത്. മനുഷ്യർ മാത്രമല്ല പക്ഷിമൃഗാദികളും സസ്യലതാദികളും കൂടി ആനന്ദത്തെയാണ് ഉറ്റുനോക്കുന്നതെന്നും ആ ഗുരുവര്യൻ ഉൽഘോഷിക്കുന്നു. സത്യം, അഹിംസ, സ്നേഹം ഇത്യാദി പദങ്ങൾ 'ആനന്ദ'ശബ്ദത്തിൽ ഒതുങ്ങിയിരിക്കുന്നു. എവിടെ സത്യത്തിന് വിഘ്നം വരുന്നുവോ അവിടെ ആനന്ദത്തിന് സ്ഥാനമില്ല;എവിടെ അഹിംസക്ക് ഹാനി തട്ടുന്നുവോ അവിടെ ആനന്ദത്തിനും സ്ഥാനമില്ല. ഇങ്ങനെ സനാതന തത്വങ്ങൾ ആത്മധർമ്മത്തിൽ ഒതുങ്ങിയിരിക്കുകയാണ്. അവ സനാതനമായ ആശയങ്ങളുടെ നൃത്തരംഗമാണ്. ഇതുകൊണ്ടാണ് ആനന്ദമതം മറ്റു മതങ്ങളെപ്പോലെ കല്പിതമല്ലെന്നും പ്രത്യുത സകല ജീവരാശികളുടേയും അന്തരംഗത്തിൽ രൂഢമൂലവും അഭേദ്യവുമായ അഭിപ്രായവുമാണെന്നും പറയുവാനുള്ള ഒരേയൊരു കാരണം. ഈ തത്വം മനസ്സിലാക്കിയാൽ നമ്മുടെ ദു:ഖങ്ങൾക്കെല്ലാം ശമനമായി. 'ആനന്ദമതമേവ സഹജം സർവ്വേഷാമന്യൽ സർവ്വം കല്പിതം' എന്ന് ഉൽഘോഷിക്കുവാനുള്ള ഉൾക്കരുത്ത് സ്വാമികൾ സമാർജ്ജിച്ചത് ഈ സത്യാവസ്ഥയിലുള്ള പൂർണ്ണബോധത്തിൽനിന്നാണെന്ന് ഞാൻ മനസ്സിലാക്കുന്നു.

## മഹാനായ ദാർശനികൻ

പരിഷ്കൃതനാണെന്നഭിമാനിക്കുന്ന ഇന്നത്തെ മനുഷ്യൻ മതത്തിന്റെ പേരിലും ജാതിയുടെ പേരിലും ആചരിച്ചുവരുന്ന നിരവധി അജ്ഞാനകർമ്മങ്ങളുടെ നിരർത്ഥതയും നിഷ്ഫലതയുമാണ് സ്വാമിജി നമുക്ക് സിദ്ധഗ്രന്ഥങ്ങൾ വഴി കാണിച്ചുതരുന്നത്. യുക്തിപൂർവ്വം ചിന്തിച്ച് മനുഷ്യജീവിതത്തിന് സ്വീകാര്യവും പ്രായോഗികവുമായതിനെ മാത്രം കൈക്കൊണ്ട് 'ആനന്ദി'യായി ജീവിക്കുവാൻ മനുഷ്യവർഗ്ഗത്തോട് സ്വാമികൾ ഉപദേശിക്കുന്നു. ദൈവത്തിന്റെ പേരിൽ കാട്ടിക്കൂട്ടുന്ന പലതരം വികൃതവൃത്തികൾക്കും പൂർണ്ണവിരാമം ഇടേണ്ടുന്ന കാലം അതിക്രമിച്ചുവെന്ന് നാം മനസ്സിലാക്കുവാനാണ് ശിവയോഗിയുടെ സിദ്ധഗ്രന്ഥങ്ങൾ നമ്മെ പഠിപ്പിക്കുന്നത്. അതേസമയം നമ്മുടെ ചിന്ത

കൾക്കെല്ലാം അതീതമായി 'അണുവിലുമണുവേതൊന്നോ അഖിലം വ്യാപിച്ച വസ്തുവേതൊന്നോ' എന്ന നിലയിൽ ഒരു 'ശക്തി' പ്രപഞ്ചത്തിൽ പ്രശോഭിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നും ആ 'ആനന്ദശക്തി'യിൽനിന്ന് നാം ഭിന്നമല്ലെന്നും അത് അറിയുവാനാണ് നാം പരിശ്രമിക്കേണ്ടതെന്നുമാണ് ശിവയോഗിയുടെ ഉപദേശം. എത്ര ലളിതവും യുക്തിപൂർവ്വകവുമായ ചിന്താഗതി! ശിവയോഗി ഇങ്ങനെ പാടുന്നു

'ഒന്നെല്ലാറ്റിലുമുണ്ട്.
ഒന്നിൽവസിപ്പതെല്ലാരും'
ചെന്നാൽ ചിത്തമതിങ്കൽ വന്നിതു
കൈവല്യമിത്രമാത്രം താൻ
കായക്ഷേത്രം പോരും
ഗായത്രീദൈവമവിടെയുണ്ടല്ലൊ,
ആയത് വിട്ടലയുന്നോർക്കായാസം
തന്നെ സൌഖ്യമുണ്ടാകാ'.

ഇതിന്നായി ഉപനിഷത്തുക്കൾ, സ്മൃതികൾ, ഭഗവത്ഗീത തുടങ്ങിയ ഗ്രന്ഥങ്ങളിലെ

'ആനന്ദാദ്ധ്യേവഖല്പിമാനി ഭൂതാനി ജായന്തെ,
ആനന്ദേനജാതാനി ജീവന്തി,
ആനന്ദം പ്രയന്ത്യഭിസംവശന്തി'

എന്നും

"ആയന്തു പരമോ ധർമ്മോയദ്യോഗേനാത്മ സാധനം" എന്നും "യഥാ വിനിയതം ചിത്തമാത്മന്യേ വാവതിഷ്ഠതേ" എന്നുമുള്ള വിശിഷ്ട തത്വങ്ങളിലേക്കാണ് ശിവയോഗി നമ്മുടെ ശ്രദ്ധയെ ക്ഷണിച്ചത്. "കരാരൂഢ പിണ്ഡം കരങ്കാണു വല്ലാത്തൊരുപാടുപായും പയിച്ചെന്നപോലെ" എന്ന് ചെറുശ്ശേരി പാടിയതുപ്രകാരം അവനവന്റെ അന്തരംഗത്തിൽ ശോഭിച്ചുകൊണ്ടിരിക്കുന്ന 'ആത്മചൈതന്യത്തെ' അറിയാതെ, 'ശിലയായൊരുത്തൻ, ജലൈ മറ്റൊരുത്തൻ' എന്നിങ്ങനെ അലഞ്ഞ് നരകിക്കുന്നത് മനുഷ്യന് യോജിച്ചതാണോ എന്ന് നാം ചിന്തിക്കുക. ആനന്ദപ്രാപ്തിക്കായി ശിവയോഗി 'രാജയോഗ'ത്തെ മനുഷ്യരാശിയുടെ മുമ്പാകെ വെക്കുകയും സ്വാനുഭവംകൊണ്ട് അവയുടെ മഹനീയതയെ വെളിപ്പെടുത്തുകയും ചെയ്തു. മാത്രമല്ല ഈശ്വരപ്രാർത്ഥന, പൂജ മുതലായ കർമ്മകാണ്ഡാക്തങ്ങളായ കർമ്മങ്ങളാൽ ആർക്കും "ആനന്ദം" സിദ്ധിക്കുകയില്ലെന്നും ദു:ഖമേ കൈവരികയുള്ളുവെന്നും ആ മഹാത്മാവ് ശ്രുതിയുക്തി അനുഭവപുരസ്സരം ലോകത്തെ ഉൽബോധിപ്പിച്ചു. "നാദത്തെ കസ്യചിത് പാപം, ന ചൈവ സുകൃതം വിഭു; അജ്ഞാനേനാ

വൃതം ജ്ഞാനം, തേന മുഹ്യന്തി ജന്തവഃ" എന്ന ഗീതാശ്ലോകത്തിന്റെ സാരവും സാരസ്യവും ഈ സന്ദർഭത്തിലാണ് നമുക്ക് തികച്ചും മനസ്സിലാകുന്നത്.

ആദ്ധ്യാത്മികമായി മനുഷ്യൻ അറിയേണ്ട എല്ലാ സംഗതികളും നമുക്ക് ശിവയോഗികളുടെ ഗ്രന്ഥങ്ങളിൽ കാണാം. 'ആലോചനെ മനശ്ശക്തി ഭവതീ മഹതീയതഃ, ആലോകിതും ഗുണാൻ ദോഷാൻ, കേലോകേർഹസ്ത്വയാ വിനാ" എന്ന ആദർശത്തിന്മേൽ എഴുതപ്പെട്ട അത്തരം ഗ്രന്ഥങ്ങളുടെ മാഹാത്മ്യം സഹൃദയരായ സാരഗ്രാഹികൾ തീരുമാനിക്കട്ടെ

"സാരം ഗീതയിലുണ്ടല്പമധികം നിസ്സാരമാണു"ള്ളതെന്ന് തുറന്ന് പറയുവാനുള്ള മനോധൈര്യം ശിവയോഗിക്ക് എങ്ങിനെ സിദ്ധിച്ചുവെന്ന് സിദ്ധ ഗ്രന്ഥങ്ങൾ തെളിയിച്ചുതരും. എല്ലാ ജീവരാശികളും ആനന്ദജാതിമതക്കാരാണെന്ന് സ്ഥാപിക്കുകയും മനുഷ്യനെ അജ്ഞതയിൽനിന്നും അനാചാരങ്ങളിൽനിന്നും മോചിപ്പിച്ച് അവന്ന് ശാശ്വതമായ സമാധാനമാർഗ്ഗം ചൂണ്ടിക്കാണിച്ചുകൊടുക്കുകയും ചെയ്ത ഒരേയൊരു യുക്തിജ്ഞാനി കേരളത്തിൽ ശ്രീ ശിവയോഗിയല്ലാതെ മറ്റാരുണ്ട്? സമസ്തലോകത്തിന്റെ സുഖത്തിനുവേണ്ടി മഹനീയ സേവനം ചെയ്ത ആ യോഗിരാജന്റെ ആനന്ദസന്ദേശം ജനഹൃദയങ്ങളിൽ പകർത്തുവാൻ സാരഗ്രാഹികൾക്ക് കഴിയണം.

ശിവയോഗി എന്തു ചെയ്തു അഥവാ എന്തിനെ ലക്ഷ്യമാക്കി പ്രവർത്തിച്ചു? എല്ലാവിധ അജ്ഞാന ദുഃഖങ്ങളിൽനിന്നും മോചനം നേടുന്നതിൽനിന്നും മനസ്സമാധാനം അഥവാ ആനന്ദം കൈവരിക്കാനുള്ള നേരായ മാർഗ്ഗം ആരായുകയും അത് അറിഞ്ഞ് പ്രവർത്തിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ചിന്തയിൽ ചില നൂതന മാർഗ്ഗങ്ങൾ തെളിഞ്ഞു. അവ പ്രവൃത്തിയിൽ കൊണ്ടുവരികയും ചെയ്തു. അവയ്ക്ക് ആകെക്കൂടി അദ്ദേഹം നല്കിയ നാമമാണ് 'ആനന്ദാദർശം'. ഇതൊരു പുതിയ മതമല്ല, പുതിയ ചിന്താഗതിയാണ്. ആനന്ദമതമെന്നോ ആനന്ദാദർശമെന്നോ എന്തു പേര് പറഞ്ഞാലും മറ്റ് സംഘടിത മതങ്ങളെപ്പോലെ ദൈവത്തിന്റെ നാമം ചേർത്ത് ദിവ്യത്വമൊന്നും അദ്ദേഹം അതിന് കൊടുത്തിരുന്നില്ല. താൻ ദൈവമോ അവതാരമോ, പുത്രനോ, പ്രവാചകനോ ആണെന്നും അദ്ദേഹം അഭിമാനിച്ചിരുന്നില്ല, അനുയായികളെ വിശ്വസിപ്പിച്ചിരുന്നില്ല. വിശകലനം ചെയ്ത് പഠിക്കുവാനും വിചിന്തനം ചെയ്ത് സ്വീകരിക്കുവാനും ആണ് അദ്ദേഹം ശിഷ്യന്മാരെ പ്രേരിപ്പിച്ചതും ഉപദേശിച്ചതും. സാരഗ്രാഹിത്വം ജനങ്ങളിൽ വളർത്തിയെടുക്കുക എന്ന മഹത്തായ ലോകസേവനം സ്വാമിജി പ്രതിബദ്ധതയോടെ പൂർത്തീകരിച്ചു. എതു പാമരനിലും സ്വാമികളുടെ കൃതികൾ സ്വതന്ത്രചിന്തയും പരമാർത്ഥ ജ്ഞാനബോധവും ഉണർത്തിവിട്ടു. പുറമെ അലയാതെ ഓടുന്ന മനസ്സിനെ ഉള്ളിലൊതുക്കി തന്റെ ശക്തിയും ശാന്തിയും വീണ്ടെടുക്കുവാൻ ആണ് അദ്ദേഹം ഉപദേശിച്ചത്. എത്ര ലളിതവും യുക്തിയുക്തവും ആയ സാരോപദേശം! തന്റെ ആശയാദർശങ്ങൾ ജനങ്ങളെ ബോദ്ധ്യപ്പെടു

ത്തുവാൻ വേദോപനിഷാദികളിലെ എത്രയോ പ്രമാണങ്ങളാണ് സ്വാമികൾ നിരത്തി കാണിക്കുന്നത്. ഒട്ടനവധി യുക്തികൾ അതിനു പുറമെയും. മനോജയമില്ലാതെ അനേകം അനർത്ഥങ്ങളിലും ആപത്തുകളിലും ചെന്ന് ചാടി ആത്മഹത്യയും പരഹത്യയും ചെയ്ത് സ്വയം നശിക്കുന്ന മനുഷ്യനെ സ്വയം ഉദ്ധരിക്കാൻതന്നെയാണ് ഉപദേശിച്ചത്.

അനിയന്ത്രിതമായി ലക്കും ലഗാനുമില്ലാതെ എടുത്തുചാടുന്ന, കുതിച്ചുപായുന്ന മനക്കുതിരയെ വിവേകംകൊണ്ടും പരിശീലനംകൊണ്ടും നിയന്ത്രിച്ച് നിലയ്ക്ക് നിർത്തുവാൻ ആർക്കും സാധിക്കണം. മന്ത്രിയായാലും തന്ത്രിയായാലും അഡ്വക്കേറ്റായാലും അദ്ധ്യാപകനായാലും മുതലാളിയായാലും തൊഴിലാളിയായാലും ആത്മനിയന്ത്രണമില്ലെങ്കിൽ അധ:പതനം തന്നെ. ആർക്കും ആത്മനിയന്ത്രണം കൂടിയേ കഴിയൂ. മനോബലം നശിച്ചാൽ എന്തു ചെയ്യാൻ കഴിയും? മനോനിയന്ത്രണംകൊണ്ടേ ധർമ്മാനുഷ്ഠാനത്തിൽ തെറ്റു പറ്റാതിരിക്കൂ. നല്ലവഴിക്കു നമ്മെ നിയന്ത്രിക്കാനും കഴിയൂ. പണവും പഠിപ്പും പദവിയും എന്തുണ്ടായാലും എന്തുകാര്യം? മന:ശാന്തിയില്ലാത്തവന് എന്തു സുഖം?

■

# ഞാനറിഞ്ഞ സിദ്ധാശ്രമം

തകഴി ശിവശങ്കരപ്പിള്ള

ബംഗ്ലാദേശും പാകിസ്ഥാനും ഇന്ത്യയുമടങ്ങുന്ന ഭൂപ്രദേശം മുഗൾസാമ്രാജ്യത്തിന്റെ തകർച്ചയ്ക്കുശേഷം വളരെ ചെറുരാജ്യങ്ങളായി ഛിന്നഭിന്നമായി. ഇംഗ്ലീഷുകാരുടെ അധീനതയിൽ ഈ ഭൂവിഭാഗം അടങ്ങിക്കഴിഞ്ഞതിനുശേഷമാണ് ഇന്ത്യ എന്ന രാജ്യത്തിന് ഭരണപരമായും രാഷ്ട്രീയമായും വ്യക്തമായ അതിർത്തി ഉണ്ടായത്. ഈ ഭൂവിഭാഗത്തിന് ദാർശനികമായ ഒരു പാരമ്പര്യം ഉണ്ടായിരുന്നു. ഒരു വിദേശശക്തിയുടെ ഭരണത്തിൻ കീഴിൽ അമർന്നപ്പോൾ ജനതയ്ക്ക് പാരമ്പര്യത്തെപ്പറ്റി ഒരവബോധം ഉണർന്നു. നമ്മുടെ മഹത്തായ സ്വാതന്ത്ര്യസമരത്തിന്റെ ആരംഭം ഈ അവബോധത്തിന്റെ ഉണർവ്വാണെന്നു പറയുന്നതിൽ വലിയ തെറ്റില്ലെന്നു തോന്നുന്നു. നമുക്ക് നമ്മെക്കുറിച്ച് ഒരു മതിപ്പുണ്ടാകുന്നതും അക്കാലത്താണ്.

ഇന്ത്യയുടെ ഓരോ പ്രദേശങ്ങളിലും ഈ അവബോധത്തിന്റെ സ്ഫുരണം പല രൂപത്തിൽ കാണുവാൻ കഴിയും. ചരിത്രത്തിന്റെ ഏടുകൾ പരിശോധിച്ചാൽ, ഇന്ത്യയുടെ നാനാഭാഗത്തും സന്യാസാശ്രമങ്ങളും ജനങ്ങൾ ആരാധിച്ചിരുന്ന സന്യാസിമാരുടെ സ്മാരകങ്ങളും സംഘടിത പ്രസ്ഥാനങ്ങളും ഈ കാലഘട്ടത്തിൽ ഉണ്ടായി. നിരവധി ആശ്രമങ്ങളേയും സന്യാസിമാരേയും കുറിച്ചുള്ള കഥകൾ ഇന്നും നിലനിൽക്കുന്നുണ്ട്. ഓരോ ഭാഗക്കാർക്കും അവരുടേതായ ആശ്രമങ്ങളും സന്യാസിമാരും ഉണ്ടായിരുന്നു. അവർ



**തകഴി ശിവശങ്കരപ്പിള്ള**
വിശ്വസാഹിത്യകാരന്മാരുടെ സ്ഥാനത്തേക്കുയർന്ന മലയാള സാഹിത്യത്തിലെ കാരണവർ. ആലപ്പുഴ ജില്ലയിലെ തകഴി അരീപ്പുറത്തുവീട്ടിൽ 1912ൽ ജനനം. തിരുവനന്തപുരം ലാ കോളേജിൽനിന്ന് നിയമപഠനം കഴിഞ്ഞ് അവിടെ വക്കീലായി പ്രാക്ടീസ് നടത്തി. 18-ാമത്തെ വയസ്സിൽ കല്ല്യാണിയമ്മ-കാത്തു-യെ വിവാഹം ചെയ്തു. 1947ൽ 'തോട്ടിയുടെ മകൻ' നോവൽ പ്രസിദ്ധീകരിച്ചതോടെ തിളങ്ങിയ പ്രതിഭയിൽനിന്നും ഒട്ടേറെ അനശ്വര രചനകൾ ഭാഷാസാഹിത്യത്തിന് ലഭിച്ചു. 1980ൽ വയലാർ അവാർഡ്, തുടർന്ന് ദേശീയ പുരസ്കാരമായ ജ്ഞാനപീഠവും നല്കി ഈ മനുഷ്യകഥാനുഗായിയെ ആദരിച്ചു.

നൽകിയ ഉത്തേജനം സ്വാതന്ത്ര്യസമരത്തിന്റെ ചരിത്രത്തിൽ വിസ്മരിക്കാവതല്ല. പക്ഷേ ഇന്നത് വേണ്ടവിധത്തിൽ ഓർമ്മിക്കുന്നുണ്ടോ എന്നു സംശയമാണ്. അന്നുണ്ടായ ഇന്ത്യയിലെ പല ആശ്രമങ്ങളും സിദ്ധന്മാരുടെ വാസസ്ഥാനങ്ങളും ഐശ്വര്യത്തിന്റെ കേന്ദ്രങ്ങളും എന്ന നിലയിൽ വിസ്മരിക്കപ്പെട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. വേണ്ടത്ര പരിഗണന ആ കാലഘട്ടത്തിന് കിട്ടിയിട്ടില്ലെന്നു തോന്നുന്നു. ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും നമ്മെ എന്തു മാത്രം ഉണർത്തിയിട്ടുണ്ടെന്ന് അളന്നു തിട്ടപ്പെടുത്താൻ കഴിയില്ല. അവരിൽ നിന്നു കിട്ടിയ ഉണർവ്വ് മഹത്തരമാണ്. അതുപോലെതന്നെ ശ്രീനാരായണനും നമ്മെ എന്തുമാത്രം ഉണർത്തിയിട്ടുണ്ടെന്ന് തിട്ടപ്പെടുത്തുവാൻ കഴിയുന്നില്ല. ജീവിതത്തിനെ സമഗ്രമായി പരിവർത്തിപ്പിക്കുവാൻ ഇവർക്കെല്ലാം കഴിഞ്ഞു. ഐതിഹാസികമായ സ്വാതന്ത്ര്യസമരത്തിന്റെ ആവേശവും അടിപതറാത്ത പ്രയാണവും എല്ലാം പാരമ്പര്യത്തെക്കുറിച്ചുള്ള അവബോധത്തിൽ നിന്ന് ഊർജ്ജംകൊണ്ടുണ്ടായതാണെന്നു പറയുന്നതിൽ വലിയ തെറ്റില്ലെന്നു തോന്നുന്നു. ഇതെന്റെ രാജ്യമാണെന്നുള്ള തോന്നൽ ഒരുപക്ഷേ ചരിത്രത്തിൽ ആദ്യമായിട്ടുണ്ടായത് ഈ കാലഘട്ടത്തിലല്ലേ എന്നു സംശയിക്കുന്നു. തന്റെ രാജ്യത്തിന്റെ മഹത്വത്തെക്കുറിച്ചുള്ള ഓരോ ഇന്ത്യാക്കാരന്റേയും ബോധമായിരുന്നു സ്വാതന്ത്ര്യസമരത്തിന്റെ കരുത്ത്.

ഈ കാലഘട്ടത്തിൽ ഇന്ത്യയിൽ മറ്റു ഭാഗങ്ങളിലെന്നപോലെ കേരളത്തിലും ഇന്ത്യയുടെ ദാർശനികമായ മഹത്വത്തെക്കുറിച്ച് നിറഞ്ഞ ബോധമുള്ള ചില ആശ്രമങ്ങളും സന്യാസിമാരും ഉണ്ടായിരുന്നു. അതിലൊന്നാണ് ആലത്തൂർ സിദ്ധാശ്രമവും അതിന്റെ സ്ഥാപകനുമായ സ്വാമി ബ്രഹ്മാനന്ദ സ്വാമിശിവയോഗിയും. ഈ സന്യാസിവര്യന്റെ പൂർവ്വാശ്രമം ഗാർഹസ്ത്യമായിരുന്നു. മഹത്തരങ്ങളായ ചില ദാർശനിക മൂല്യങ്ങളുടെ പ്രസക്തി വെളിവാക്കിക്കൊണ്ടാണ് അദ്ദേഹം ആലത്തൂർ സിദ്ധാശ്രമം സ്ഥാപിച്ചത്. വളരെയധികം അനുയായികളെ ഉണ്ടാക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. എന്റെ അറിവു ശരിയാണെങ്കിൽ ഈ അനുയായികളെ സംഘടിപ്പിക്കുവാൻ സന്യാസിവര്യനു കഴിഞ്ഞില്ല. അദ്ദേഹമതിനു ശ്രമിച്ചുമില്ല – എന്നാണു ഞാൻ മനസ്സിലാക്കുന്നത്. അദ്ദേഹത്തിന്റെ നിലപാടു വ്യക്തമാക്കുവാൻ ശിഷ്യവൃന്ദങ്ങളിൽ ചിലർ ശ്രമിച്ചു. ചിലർ സ്വന്തമായ വ്യാഖാനങ്ങളോടുകൂടി പിരിഞ്ഞു.

എനിക്ക് ആലത്തൂർ സിദ്ധാശ്രമത്തെക്കുറിച്ച് ഒരു പഴയ കാര്യം പറയാനുണ്ട്. എന്റെ ഒരമ്മാവൻ ബ്രഹ്മാനന്ദ ശിവയോഗിയുടെ ഒരനുയായിയോ ശിഷ്യനോ ആയിരുന്നു. ഞാൻ ജനിക്കുന്നതിന് രണ്ടുകൊല്ലം മുൻപ് അദ്ദേഹത്തിന്റെ ശിഷ്യത്വം സ്വീകരിച്ചുകൊണ്ട് അയച്ച എഴുത്ത് അതിനു തെളിവാണ്. (ആനന്ദസോപാനം എന്ന ഗ്രന്ഥത്തിൽ–36-ാം പേജിൽ 40-ാം നമ്പർ എഴുത്ത്–അമ്പലപ്പുഴ തകഴി കൊച്ചുകാങ്കോലിൽ അയ്യപ്പൻപിള്ള എന്നു

കാണുന്നത്.) അദ്ദേഹം എന്റെ അമ്മയുടെ നേരെ സഹോദരനാണ്. കൊച്ചു കാങ്കോലി എന്റെ തറവാടുമാണ്. ഈ അമ്മാവനിൽ നിന്ന് വളരെ കാര്യങ്ങൾ എനിക്ക് കേൾക്കുവാൻ കഴിഞ്ഞിട്ടുണ്ട്. എനിക്ക് പത്തോ പന്ത്രണ്ടോ വയസ്സുള്ളപ്പോൾ ആണ് ഞാൻ ലെനിൻ എന്ന പേരു കേൾക്കുന്നത്. അത് ഈ അമ്മാവനിൽ നിന്നാണ്. അമ്മാവൻ എന്തൊക്കെയോ ലെനിനെക്കുറിച്ച് പറഞ്ഞുതന്നിരുന്നതാണ്..

പിന്നീടും ഞാൻ ആലത്തൂർ ആശ്രമത്തെക്കുറിച്ച് കേട്ടിട്ടുണ്ട്. പക്ഷെ തുറന്നു പറയട്ടെ ഈ അടുത്ത കാലത്താണ് കൂടുതൽ അറിയുവാൻ സൗകര്യം കിട്ടിയത്. അവിടുത്തെ ചില ഗ്രന്ഥങ്ങൾ മറിച്ചു നോക്കുവാനേ കഴിഞ്ഞുള്ളൂ. ആശ്രമത്തേയും അതിന്റെ ചരിത്രത്തേയും കുറിച്ച് സാമാന്യമായെങ്കിലും ഒരഭിപ്രായം പറയുവാൻ ഞാൻ അശക്തനാണ്.

ഒരു കാര്യം ഞാൻ പറഞ്ഞുകൊള്ളട്ടെ. ആലത്തൂർ ആശ്രമത്തിന്റെ സന്ദേശം വരട്ടുദർശനങ്ങളല്ല. ജീവിത സംബന്ധിയായ കാര്യങ്ങളാണ്. നിത്യജീവിതത്തിൽതന്നെ ഊന്നൽകൊടുക്കുന്ന കാര്യങ്ങളാണ് ബ്രഹ്മാനന്ദശിവയോഗിയുടെ ഉപദേശങ്ങളെന്നു ഞാൻ മനസ്സിലാക്കുന്നു. ഇതൊന്നും വെളിപാടിൽ നിന്ന് ഉടലെടുത്തവയല്ല. ഇന്ത്യയുടെ പാരമ്പര്യത്തിൽ തന്നെ അടങ്ങിയിട്ടുള്ളതാണ്.

## മോക്ഷപ്രദീപം

ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ മോക്ഷപ്രദീപം ഒരു വലിയ വെളിച്ചമാണ്. വാർദ്ധക്യകാലത്താണ് എനിക്ക് ഈ പുസ്തകം വായിക്കാൻ സാധിച്ചത്. കണ്ണിന്റെയും കാതിന്റെയും ഒക്കെ ശക്തി കുറഞ്ഞകാലത്ത്. പക്ഷേ മനസ്സാണല്ലോ കാര്യങ്ങൾ മനസ്സിലാക്കുന്നത്. അതിന് ശക്തി തീരെ കുറഞ്ഞിട്ടില്ലാത്തതുകൊണ്ട് മോക്ഷപ്രദീപം വായിച്ചപ്പോൾ ചിലതെല്ലാം മനസ്സിലായി. ഞാൻ ആശ്ചര്യപ്പെട്ടു. മലയാളത്തിൽ ഇങ്ങനെ ഒരു പുസ്തകമോ? വളരെക്കാലം മുമ്പ് രചിച്ച ഒരു പുസ്തകമോ? ഇത്തരം ഒരു ചിന്താഗതി ലോകത്ത് എവിടെയെങ്കിലും ഉണ്ടായിട്ടുണ്ടോ എന്നു ചിന്തിച്ചുപോയി. മോക്ഷപ്രദീപം ശിവയോഗിയുടെ ചിന്തയുടെ ആരംഭവുമായിരുന്നുവല്ലോ. തുടർന്ന് ആ ചിന്ത മറ്റു പുസ്തകങ്ങളിലൂടെ വളരെ വളർന്നിരിക്കുന്നു.

ഞാൻ ആരെയും പ്രീതിപ്പെടുത്താൻ പറയുന്നതല്ല. ഈ പുസ്തകം വായിച്ചതിലുള്ള സന്തോഷംകൊണ്ടുമാത്രം പറയുന്നതാണ്. ഈ പുസ്തകം ചെറുപ്പകാലത്ത് വായിക്കാൻ സാധിക്കാത്തതിൽ വലിയ ദുഃഖമുണ്ട്. ഇതൊരു മതഗ്രന്ഥമെന്നതിലുപരി അനുഭവസമ്പത്ത് അടങ്ങിയ ഗ്രന്ഥമാണ്. ഈ ഗ്രന്ഥം വരും തലമുറക്ക് ഒരു വലിയ സമ്പത്തായിരിക്കും.

■

# ശിവയോഗിയുടെ സാംസ്കാരിക വിപ്ലവം

സി. അച്യുതമേനോൻ



**ചേലാട്ട് അച്ചുതമേനോൻ**
പ്രഥമ കമ്യൂണിസ്റ്റ് മന്ത്രിസഭയിൽ ധനകാര്യമന്ത്രി. ലളിതവും ഋജുവുമായ ഗദ്യശൈലിയുള്ള ഉപന്യാസകാരൻ. 1913 ജനുവരി 10ന് പുതുക്കാടിനടുത്ത് രാപ്പാളിൽ ജനനം. പ്രത്യേകം സമ്മാനത്തോടെ ബി.എ.,ബി.എൽ. ബിരുദം നേടിയശേഷം മുഴുവൻ സമയ രാഷ്ട്രീയ പ്രവർത്തകനായി. കൊച്ചിൻ കോൺഗ്രസ് സെക്രട്ടറി, ക്ഷേത്രപ്രവേശന പ്രക്ഷോഭത്തിൽ സമരഭടൻ. തുടർന്ന് ജയിൽവാസം. 1952ൽ തൃശൂരിൽനിന്ന് തിരു-കൊച്ചി നിയമസഭയിൽ അംഗമായി. 1970ൽ മുഖ്യമന്ത്രി. ലോകചരിത്ര സംഗ്രഹം, സോവിയറ്റ്നാട്, കേരളം പ്രശ്നങ്ങളും സാധ്യതകളും, സ്മരണയുടെ ഏടുകൾ എന്നിവയാണ് മുഖ്യകൃതികൾ.

ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ആദർശങ്ങളുമായി ഞാൻ പരിചയപ്പെടുന്നത് വളരെ വർഷങ്ങൾക്കുമുമ്പ് അദ്ദേഹം ജീവിച്ചിരുന്ന കാലത്തുതന്നെയാണ്. അന്ന് ഞാനൊരു ഹൈസ്ക്കൂൾ വിദ്യാർത്ഥിയായിരുന്നു. ആദ്ധ്യാത്മികമോ മതപരമോ രാഷ്ട്രീയമോ സാമൂഹ്യമോ ആയ ചിന്തകൾ എന്നെ വളരെയൊന്നും അക്കാലത്ത് അലട്ടിയിരുന്നു എന്ന് പറഞ്ഞുകൂടാ. അവനവന്റെ പാഠങ്ങൾ നന്നായി പഠിക്കണം, അതുകഴിഞ്ഞുള്ള സമയം നന്നായി കളിക്കണം, പിന്നെ വായിച്ച് രസിക്കാൻ നല്ല നോവലുകളോ കവിതയോ ഒക്കെ കിട്ടിയാൽ അതും വായിക്കും – ഇതായിരുന്നു എന്റെ നില. എന്നാൽ എന്റെ ക്ലാസ്സിൽ പഠിച്ചിരുന്ന റപ്പായി എന്നൊരു ക്രിസ്ത്യൻ വിദ്യാർത്ഥി വളരെ മതഭക്തനും ദൈവഭക്തനുമൊക്കെയായിരുന്നു. എന്നേക്കാൾ കുറച്ച് പ്രായം കൂടുതലും കാണും. ബ്രഹ്മാനന്ദ ശിവയോഗിയുടെ മോക്ഷപ്രദീപമെന്ന ഗ്രന്ഥം ഞാൻ ആദ്യമായിക്കാണുന്നത് അദ്ദേഹത്തിന്റെ കൈയ്യിലാണ്. അദ്ദേഹമന്ന് ഞങ്ങൾ ഹൈസ്ക്കൂൾ വിദ്യാർത്ഥികളുടെ ഇടയിൽ രൂപീകരിച്ച 'പരസ്പരസഹായ സമിതി' (മ്യൂച്ചൽ ഹെൽപ്പ് സൊസൈറ്റി)യിൽ എന്നെ ഒരംഗമായി ചേർത്തിരുന്നു. സമിതിയിൽ പല വിഷയങ്ങളെ സംബന്ധിച്ചും വാദപ്രതിവാദം നടത്താറുണ്ടായിരുന്നു. ഒരിക്കൽ വിഗ്രഹാരാധനയെപ്പറ്റിയും വാദ

പ്രതിവാദം വന്നു. ക്രിസ്ത്യാനികളായ വിദ്യാർത്ഥികൾ വിഗ്രഹാരാധനയെ എതിർത്തു. അതൊരു കത്തോലിക്കാ വിദ്യാലയമല്ലായിരുന്നു. പ്രൊട്ടസ്റ്റന്റുകാരായ സി.എം.എസ്സുകാരുടെ വക വിദ്യാലയമായിരുന്നുവെന്നോർക്കണം. ഹിന്ദുവിദ്യാർത്ഥികൾ കത്തോലിക്കാപള്ളികളിൽ നടക്കുന്ന പ്രകടമായ വിഗ്രഹാരാധനയെ എടുത്തുകാട്ടി ഹൈന്ദവാചാരങ്ങളെ സാധൂകരിച്ചു. അപ്പോൾ എന്റെ സ്നേഹിതൻ റപ്പായി ഹിന്ദുവിശ്വാസത്തിന്റെ അവശ്യഭാഗമാണ് വിഗ്രഹാരാധന എന്ന ധാരണ തെറ്റാണെന്നും അത് ഹിന്ദുമതത്തിൽ കടന്നുകൂടിയിട്ടുള്ള ഒരനാചാരമാണെന്നും വാദിക്കുകയും അതിനെ സാധൂകരിക്കുവാൻ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ മോക്ഷപ്രദീപം ഉദ്ധരിക്കുകയും ചെയ്തു. വർഷങ്ങൾക്കുമുമ്പുനടന്ന ഈ സംഭവം ഇന്നും എന്റെ മനസ്സിൽ ഇന്നലെ നടന്നപോലെ തോന്നുന്നു. അത്ര അഗാധമായ പ്രതികരണമാണ് അത് അന്ന് എന്റെ ഹൃദയത്തിലുളവാക്കിയത്. വാസ്തവത്തിൽ അന്ന് റപ്പായിയുടെ അനുകൂലി അല്ലായിരുന്നു ഞാൻ, അദ്ദേഹത്തോട് യോജിക്കുകയാണ് ചെയ്തത്, എന്നു വരികിലും പിന്നെയും പിന്നെയും ഈ ആശയവും വിശേഷിച്ചും ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ചിന്തയും പ്രവർത്തനങ്ങളും എന്നെ ആകർഷിക്കുകയുണ്ടായി.

എന്താണ് ഈ ആനന്ദമതം ? ഇംഗ്ലീഷിൽ ഹെഡോണിസം എന്ന വാക്കുകൊണ്ട് സൂചിപ്പിക്കുന്ന ഒരു പ്രസ്ഥാനവിശേഷമുണ്ട്. ഹെഡോണിസസ് എന്നത് ഗ്രീക്ക് പുരാണങ്ങളിലെ ഒരു ദേവതയാണ്. ആനന്ദത്തിന്റെ അധിദേവതയായിട്ടാണ് ഹെഡോണസ്സിനെ സങ്കല്പിച്ചിരിക്കുന്നത്. അതുകൊണ്ട് ഹെഡോണിസമെന്നു പറഞ്ഞാൽ ആനന്ദമതമെന്നുതന്നെ പരിഭാഷപ്പെടുത്താം. ജീവിതത്തിന്റെ ഉദ്ദേശ്യം മോക്ഷപ്രാപ്തിയല്ല ശരിയായ ജീവിതചര്യയിൽക്കൂടി ആനന്ദം കൈവരിക്കുകയാണെന്നു സിദ്ധാന്തിച്ച ഒരു ഗ്രീക്ക് തത്വശാസ്ത്രജ്ഞനുണ്ടായിരുന്നു. എപ്പിക്യൂറസ്സ് എന്നാണദ്ദേഹത്തിന്റെ പേര്. അദ്ദേഹം ഒരു നാസ്തികവാദിയായിരുന്നു. അദ്ദേഹത്തിന്റെ പേരിനോട് ബന്ധപ്പെടുത്തി 'എപ്പിക്യൂറിയനിസം' എന്നും പറയാറുണ്ട്. ഭാരതീയ തത്വചിന്തകനായ ചാർവ്വാകനോട് അദ്ദേഹത്തെ ഉപമിക്കാം. അങ്ങനെ എപ്പിക്യൂറിയനിസം ഒരു ചാർവ്വാക സിദ്ധാന്തമാണെന്നു പറയാം. മേല്പറഞ്ഞ തരത്തിലുള്ള തത്വചിന്താപദ്ധതികളോട് സാധാരണ ജനങ്ങൾക്ക് മമതയില്ല. വമ്പിച്ച തെറ്റിദ്ധാരണയാണ് അവർക്ക് അതേപ്പറ്റിയെല്ലാം.

പരലോകത്തിലോ ഈശ്വരനിലോ വിശ്വസിക്കേണ്ട ഇഹലോകവും മനുഷ്യജീവിതവുമാണ് യാഥാർത്ഥ്യം, അത് മിഥ്യയല്ല, അതുകൊണ്ടിവിടെ സുഖമായി ജീവിക്കാനാണ് പഠിക്കേണ്ടത് എന്ന് പറയുമ്പോൾ അത് അനിയന്ത്രിതമായി ആത്മസംയമനമില്ലാത്ത അസാന്മാർഗ്ഗികമായ ഒരു ജീവിതം നയിച്ചുകൊള്ളുവാൻ ലൈസൻസ് നല്കുന്നതായിട്ടാണ് സാധാരണക്കാർ ധരിക്കുക. ഇത് പരമാബദ്ധമാണ്. അനുഭവത്തിനും നിരക്കുന്നതല്ല. പരമഭക്തന്മാരും

വിശ്വാസികളുമായി അറിപ്പെടുന്ന എത്രയോ ആളുകളിൽ ഏറ്റവും അസാന്മാർഗ്ഗികളെ നാം കാണുന്നു. മറിച്ച് ഏറ്റവും ശ്രേഷ്ഠമായി ജീവിതം നയിക്കുന്ന നാസ്തികന്മാരേയും കാണുന്നില്ലേ? 'അതുകൊണ്ട് ശ്രേഷ്ഠമായ ജീവിതവും മതവിശ്വാസവുമായി ബന്ധമൊന്നുമില്ല' ഈ ജീവിതത്തെ തനിക്കും സമൂഹത്തിനും പരമാവധി പ്രയോജനകരമാകത്തക്കവണ്ണം ഉപയോഗപ്പെടുത്താൻ പവിത്രമായ ജീവിതചര്യ ആവശ്യമാകുന്നു. ജീവിതവീക്ഷണത്തെ സംബന്ധിച്ച് ഇത്തരത്തിൽ മൗലികമായ ഒരു പരിവർത്തനം വരുത്തുന്നതിനെയാണ് സാംസ്കാരിക വിപ്ലവം എന്നതുകൊണ്ട് ഞാനുദ്ദേശിക്കുന്നത് അല്ലാതെ ചൈനയിൽ നടന്നതല്ല.

ഇന്ത്യയുടെ ഇന്നത്തെ സ്ഥിതി നോക്കുമ്പോൾ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ഉപദേശങ്ങൾ അനർഘങ്ങളാണ്. കാരണം സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം ജാതിചിന്ത, സമുദായചിന്ത, അന്ധവിശ്വാസങ്ങൾ മുതലായവ വർദ്ധിക്കുകയാണ് ചെയ്തിട്ടുള്ളത്. ഇന്ത്യയിലെ യുവതലമുറ ഇതിനെതിരായി പടവെട്ടിയിട്ടുണ്ട്. ആ പൈതൃകം നിങ്ങൾ വീണ്ടെടുക്കുക. അവശ്യമായ ആ പൈതൃകത്തിന്റെ ഒരവിഭാജ്യ ഭാഗമാണ് ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ജീവിതവും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളും സന്ദേശവും.



# ബ്രഹ്മാനന്ദസ്വാമി: ദാർശനികൻ സാമൂഹ്യപരിഷ്കർത്താവ്

ഡോ. കെ.കെ.എൻ. കുറുപ്പ്

ഒരു ദാർശനികനെ അഥവാ സാമൂഹ്യപരിഷ്കർത്താവിനെ വിലയിരുത്തുമ്പോൾ അദ്ദേഹത്തിന്റെ ചിന്തകളേയും കാലഘട്ടത്തേയും പരസ്പരം ബന്ധിപ്പിച്ചുകൊണ്ടു മാത്രമേ കഴിയുകയുള്ളൂ. താൻ ജീവിച്ച സമൂഹത്തിൽ പരിവർത്തനത്തിന്റെ കൊടുങ്കാറ്റായി ആഞ്ഞടിച്ച ചിന്തകളായിരുന്നു സ്വാമി ബ്രഹ്മാനന്ദശിവയോഗിയുടേത്. 19-ാം നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിലും 20-ാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിലും കേരളം കണ്ട മഹാനായ ദാർശനികനും സാമൂഹ്യപരിഷ്കർത്താവുമായിരുന്നു സ്വാമിജി. സ്വാമിജിയുടെ ചിന്തകൾക്ക് ആധുനിക കേരളസമൂഹത്തിൽ പ്രസക്തി വർദ്ധിപ്പിച്ചിട്ടുണ്ടെന്നത് ആ ചിന്തകളുടെ മറ്റൊരു വശമാണ്.



ഡോ. കെ.കെ.എൻ. കുറുപ്പ്
കേരള ചരിത്രപഠനങ്ങൾക്ക് സാമൂഹ്യശാസ്ത്രപരമായ ദിശാമുഖം നല്കിയ ചരിത്ര ഗവേഷകൻ. ഇപ്പോൾ കോഴിക്കോട് സർവ്വകലാശാല വൈസ് ചാൻസലർ. 1939 ഫെബ്രുവരി 13ന് വടയം കല്ലിമലയിൽ ജനനം. പ്രവാഹഗീതം, ബാലഗീതം എന്നിവ ആദ്യകാലകൃതികൾ. നിരവധി ചരിത്രപഠനങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്.

സാമൂഹികമായ അനാചാരങ്ങളോടും ബാഹ്യമായ മതപ്രകടനങ്ങളോടും ഫ്യൂഡൽ ബന്ധങ്ങളുടെ കർക്കശമായ സമീപനത്തോടും ആശയപരവും കർമ്മപരവുമായ പ്രതിഷേധത്തിന്റെ ചിന്തകളായിരുന്നു സ്വാമിജിയുടേത്. നൂറ്റാണ്ടുകളായി ഇന്ത്യൻ സമൂഹത്തെ ബാധിച്ച ജാതിചിന്ത ഫ്യൂഡൽ വ്യവസ്ഥിതിയുടെ രൂപവും ആശയവുമായിരുന്നു. മതപരമായ അനാചാരങ്ങൾ ആ വ്യവസ്ഥിതിയുടെ തന്നെ സൃഷ്ടിക

ളായിരുന്നു. ബിംബാരാധനയേയും, ക്ഷേത്രത്തിന്റെ ബാഹ്യമോടികളേയും അദ്ദേഹം വിമർശിച്ചു. മനുഷ്യനെന്ന ജാതിയല്ലാതെ അക്ഷരാർത്ഥത്തിൽ മറ്റു ജാതിവിഭജനം നിലനിൽക്കുന്നില്ലെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി. ഒരു പക്ഷേ വരേണ്യവർഗ്ഗത്തിന്റെ ആശയങ്ങളേയും തത്ത്വശാസ്ത്രത്തേയും ബുദ്ധിയുടെ നികഷോപലങ്ങളിൽ ഉരച്ചുനോക്കിക്കൊണ്ട് അവയുടെ മൂല്യച്യുതിയെ അദ്ദേഹം തന്റെ ചിന്തകളിൽ വ്യക്തമാക്കി. ഇത് ഫ്യൂഡൽ വർഗ്ഗത്തിന്റെ അടിസ്ഥാനപരമായ പ്രത്യയശാസ്ത്രത്തോടുള്ള വെല്ലുവിളിയായിരുന്നു. അമ്പലങ്ങളിലെ ദൈവത്തിന് പ്രസക്തിയില്ലെന്നും ജീവജാലങ്ങളുടെ മതം ആനന്ദം മാത്രമാണെന്നും അദ്ദേഹം സിദ്ധാന്തിച്ചു. പക്ഷേ, ആ ആനന്ദമാകട്ടെ ജീവശാസ്ത്രപരമായ ലോലവികാരങ്ങളുടെ പൂർത്തീകരണമല്ലെന്നും ദാർശനികമായ മണ്ഡലത്തിൽ വ്യക്തിസത്തയുടെ സ്വയം പ്രകാശമാണെന്നും അദ്ദേഹം കണ്ടെത്തി. ഇതദ്ദേഹത്തെ ആനന്ദവാദികളായ എപ്പിക്യൂറിയൻ ചിന്താഗതിക്കാരിൽ നിന്നും ചാർവ്വാകന്മാരിൽ നിന്നും വ്യത്യസ്ഥനാക്കുന്നു.

ഫ്യൂഡൽവ്യവസ്ഥിതിയുടെ അനാചാരങ്ങൾ സ്ത്രീയുടെ മോചനത്തിനും ഉന്നതമായ വിദ്യാഭ്യാസത്തിനും തികച്ചും വിലങ്ങടിച്ചുനിന്നു. സമൂഹത്തിന്റെ അനാചാരങ്ങൾ ഒഴിവാക്കുവാൻ സ്ത്രീ വിദ്യാഭ്യാസം ഏറ്റവും ആവശ്യമാണെന്ന് 19-ാം നൂറ്റാണ്ടിലെ ഇന്ത്യൻ പരിഷ്കരണവാദികളായ ദയാനന്ദസരസ്വതിയേയും മറ്റുംപോലെ സ്വാമിജിയും മനസ്സിലാക്കിയിരുന്നു. സ്ത്രീ വിദ്യാപോഷണത്തിനുവേണ്ടി അദ്ദേഹംചെയ്ത സേവനങ്ങൾ പ്രത്യേകം പ്രശംസനീയങ്ങളാണ്. ആധുനികകാലത്ത് സ്ത്രീ വിദ്യാഭ്യാസരംഗത്ത് കേരളം കൈവരിച്ചിട്ടുള്ള നേട്ടങ്ങൾ സ്വാമിജിയെപ്പോലുള്ള ദാർശനികന്മാർ നേതൃത്വംകൊടുത്ത ചിന്താവിപ്ലവത്തിന്റെ ഫലമാണെന്നു പറയാം. മധ്യകാലീനമായ സമൂഹത്തിന്റെ ചിന്തകളിലും ആചാരങ്ങളിലും പരിവർത്തനത്തിന്റെ കൊടുങ്കാറ്റ് ഉയർത്തിക്കൊണ്ട് ആധുനികവൽക്കരണത്തിന് നേതൃത്വം കൊടുത്ത സ്വാമിജിയുടെ ചിന്തകൾക്ക് ഇന്നും പ്രസക്തി നഷ്ടപ്പെട്ടിട്ടില്ല എന്നതാണു വാസ്തവം. പുരോഗതിയുടേയും പുരോഗമനപരമായ ആശയങ്ങളുടേയും സജീവമായ പ്രതീകമായിരുന്നു അദ്ദേഹത്തിന്റെ പ്രസ്ഥാനം. അതുകൊണ്ടുതന്നെയാണ് ആധുനിക കേരളത്തിന്റെ ശില്പികളിലൊരാളായി സ്വാമിജിയെ വിലയിരുത്തുന്നത്.

ഇപ്രകാരം ശ്രദ്ധേയനായ സ്വാമിജിയെ ഇന്നത്തെ തലമുറ വേണ്ടത്ര അനുസ്മരിക്കാതിരിക്കുന്നതിന്റെ കാരണം എന്താണ്? ശിവയോഗി ശിഷ്യനായ ശ്രീ. എ.കെ. നായർ അക്കാര്യത്തെക്കുറിച്ച് വിരൽചൂണ്ടുന്നു. "ബ്രഹ്മാനന്ദസ്വാമിക്ക് കേരളത്തിൽ പലയിടങ്ങളിലും അനുയായികളുണ്ടെങ്കിലും വിഗ്രഹാരാധനാഖണ്ഡനത്തിന്റെ ആദർശശുദ്ധിയും ആത്മാർത്ഥതയും ഉൾക്കൊള്ളുവാൻ സവർണ്ണരും അവർണ്ണരും പൂർണ്ണമായും തയ്യാറായില്ല. വർണ്ണാശ്രമധർമ്മത്തേയും ബ്രാഹ്മണമേധാവിത്വത്തേയും തള്ളിപ്പറയു

കവഴി സവർണ്ണ വിഭാഗത്തിന്റെ വെറുപ്പ് സമ്പാദിക്കേണ്ടിവന്നു. അതോടൊപ്പം ഈശ്വരപൂജയേയും മതത്തേയും നിഷേധിക്കുകവഴി യാഥാസ്ഥിതിക വർഗ്ഗത്തിന്റെ പിടിയിലമർന്ന സാധാരണക്കാരായ അവർണ്ണരും തൃപ്തരായില്ല." എന്നാൽ ശ്രദ്ധേയമായ മറ്റൊരു കാരണം സ്വാമിജി പ്രോത്സാഹിപ്പിച്ച സാമൂഹിക മാറ്റങ്ങളുടെ ആശയങ്ങൾ രാഷ്ട്രീയ പാർട്ടികളും രാഷ്ട്രവും ഏറ്റെടുക്കുകയുണ്ടായെന്നതാണ്. എങ്കിലും ഈ മാറ്റങ്ങൾ ഇന്നും പൂർണ്ണമായിട്ടില്ല. കോഴിവെട്ടും തൂക്കവും, കൊടുങ്ങല്ലൂർ ഭരണിയും ഇന്നും തുടരുന്നു. അതിനാൽ സ്വാമിജിയുടെ പ്രസക്തി ഇന്നും കാണാം. അദ്ദേഹത്തിന്റെ വൈയക്തിക തലത്തിലെ ദാർശനികമായ ആശയങ്ങൾക്കും ചിന്തകൾക്കും അന്താരാഷ്ട്രീയമായ പ്രശസ്തിയും പ്രചരണവും ഉണ്ടാകേണ്ടത് സമകാലീനമായ ഒരാവശ്യമാണ്.



# യുഗസ്യഷ്ടാവായ ആചാര്യൻ

**സ്വാമി ബ്രഹ്മവ്രതൻ**

അനന്തമായ കാലപ്രവാഹത്തിലെ സങ്കല്പസോപാനങ്ങളത്രെ യുഗങ്ങൾ. പ്രപഞ്ചം തന്നെ സാങ്കല്പികമെന്നു സിദ്ധാന്തിക്കുമ്പോൾ, പ്രാപഞ്ചികമായ കാലവും സങ്കല്പജന്യമാണെന്നു വരാതെ വയ്യ.

പുരാണപ്രസിദ്ധമായ ഈ യുഗഗണനക്കു യുക്തിവാദ ചിന്തയിൽ മറ്റെന്തെങ്കിലും ഒരർത്ഥമുണ്ടാകാമോ? കൃതയുഗവും ത്രേതായുഗവും തമ്മിലും, ത്രേതായുഗവും ദ്വാപരയുഗവും തമ്മിലും, ദ്വാപരയുഗവും കലിയുഗവും തമ്മിലും പൗരാണിക ഭാവനയനുസരിച്ചു എത്ര ബൃഹത്തായ വ്യത്യാസങ്ങളാണുള്ളത്, ഭാവത്തിലും രൂപത്തിലും? അപ്പോൾ പരിവർത്തനം കൊണ്ട്, കേവല വൈചിത്ര്യമാർന്ന കാലഘട്ടങ്ങൾക്കുള്ള പേരായിക്കൂടെ? യുഗങ്ങളെന്നുള്ളത് സാമാന്യചിന്തയിൽ അങ്ങനെയാകാൻ പാടുണ്ട് എന്നു തോന്നുന്നു.

അങ്ങനെയാണെങ്കിൽ മനുഷ്യരാശിയുടെ മനസ്സഞ്ചികക്കു പൊതുവായ പരിവർത്തനങ്ങൾ സംഭവിക്കുന്ന ദശാസന്ധികളെ നമ്മുടെ ഇദാനീന്തന ചരിത്രങ്ങളിൽത്തന്നെ അപൂർവ്വമായെങ്കിലും കാണാൻ കഴിയുന്നില്ലേ? ഈ പരിവർത്തനങ്ങൾ ഭൗതികമാവാം, അഭൗതികമാവാം. സംഭവിക്കുന്നതാകാം, സംഭവിപ്പിക്കുന്നതാകാം. കാറൽ മാർക്സിന്റെയും ഗാന്ധിജിയുടെയുമൊക്കെ ജീവചരിത്രം അതാണ് നമ്മോടു പറയുന്നത്. താരതമ്യേന ഭൗതികപരിവർത്തനം അഭൗതികപരി



**സ്വാമി ബ്രഹ്മവ്രതൻ**

യൗവ്വനാരംഭത്തിൽത്തന്നെ ബ്രഹ്മസമാജത്തിൽ ചേർന്ന ബ്രഹ്മവ്രതൻ 17-ാം വയസ്സിൽ വാഗ്ഭടാനന്ദ ഗുരുദേവന്റെ ശിഷ്യനായി ആത്മവിദ്യാസംഘത്തിന്റെ പ്രവർത്തനങ്ങളിൽ മുഴുകി. മലയാള നാടകവേദിയുടെ വളർച്ചയിൽ മുഖ്യപങ്കുവഹിച്ച അദ്ദേഹം ഗ്രന്ഥകാരനും വാഗ്മിയുമായി പ്രശസ്തി നേടി. അനാർക്കലി, രജപുത്രരക്തം, കരുണ, വാസവദത്ത തുടങ്ങി 50ഓളം നാടകങ്ങളും നിരവധി നോവലുകളും കവിതകളും ഉപന്യാസങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്.

വർത്തനത്തേക്കാൾ ലാഘവമേറിയതാണെന്നും ആ ചരിത്രത്തിൽ സൂക്ഷ്മമായി നോക്കിയാൽ കാണാം.

എന്താണീ അഭൗതികം? ജീവിതമെന്ന വിലയേറിയ നാണയത്തിന്റെ ഒരു വശംതന്നെ. മറ്റേ വശമാകട്ടെ ഭൗതികവും. ഇതു രണ്ടുംകൂടി സമമായി ചേർന്നാലല്ലാതെ ജീവിത നാണ്യത്തിനു മൂല്യമില്ല. പക്ഷേ ഒന്നുണ്ട്. ഈ അലങ്കാരപ്രയോഗത്തിലൊതുങ്ങാത്ത വിധം ജീവിതം എന്ന അത്ഭുതപ്രതിഭാസത്തിന്നു വൈചിത്ര്യവും വിശാലതയും അഗാധതയുമുണ്ട്. അതിന്റെ വിശാലമേഖലകളിൽ സ്വച്ഛന്ദം പറന്നു വിഹരിക്കുകയും അതിന്റെ വൈചിത്ര്യങ്ങളെ കണ്ടറിയുകയും അതിന്റെ അതിനിഗൂഢങ്ങളായ അഗാധതലങ്ങളിൽ ഊളിയിട്ടു വസ്തുബോധം വരുത്തുകയും ചെയ്യുക എന്നുള്ളതു മഹത്തായ ഒരു പ്രക്രിയാവിശേഷമാണ്. അതിന്നുള്ള ഉത്തേജനം നൽകി ഒരു മനുഷ്യസഞ്ചയത്തെ വാർത്തെടുക്കുക എന്ന ഉദ്ധാരകകൃത്യം നിർവ്വഹിക്കുവാൻ കുറച്ചൊന്നുമല്ല അദ്ധ്വാനം. കോടാനുകോടിയിൽ ധീരത, അനുഭൂതി സ്ഥൈര്യം, പ്രതിഭ, കർമ്മശൂരത, അപാരപാണ്ഡിത്യം ആദിയായ അഭൗമശക്തികളുടെ സമ്പന്നതയോടുകൂടി അതിന്നുവേണ്ടിത്തന്നെ ഉണർന്നെഴുന്നേറ്റു പരികരബന്ധം ചെയ്തു വരുന്ന ഒരാൾക്കല്ലാതെ മഹത്തായ ആ ഒരു പരിവർത്തനം കൊണ്ടു ബൃഹത്തായ ആ ഉദ്ധാരകകൃത്യം നിർവ്വഹിക്കുവാനാവതല്ല.

അപൂർവ്വമായിമാത്രം കാണപ്പെടുന്ന ഈ അത്ഭുതപുരുഷനു ഒരു പേരുണ്ട് ആചാര്യൻ. പരിവർത്തനത്തിന്റെ ദിവ്യകാഹളമൂതി അഭൗതികമായ ആത്യന്തിക വിപ്ലവത്തിന്റെ ആ ആചാര്യൻ ഒരു യുഗസ്യഷ്ടാവായിത്തീർന്നു.

പ്രഭാതസൂര്യനെപ്പോലെ യുഗസൃഷ്ടാവായ ആചാര്യൻ ഏകനായിരിക്കും. ആ ഏകത്വംതന്നെയാണ് ആചാര്യന്റെ വൈചിത്ര്യവും മഹത്ത്വവും.

ആമിനോതിച ശാസ്ത്രാർത്ഥ
മാചരേത് സ്ഥാപയത്വചി
സ്വയമാപരയേദ്യസ്മ
സ ആചാര്യ ഇതീസ്മൃത:

എന്ന ശ്ളോകം ഇവിടെ സ്മർത്തവ്യമാണ്. അഖിലശാസ്ത്രാർത്ഥങ്ങളും ധരിക്കുകയും അവയിൽ നിന്നും സത്യാൽസത്യമായ ഒരു സിദ്ധാന്തത്തെ ആവിഷ്ക്കരിക്കുകയും അത് സ്വജീവിതത്തിൽ സാക്ഷാത്കരിക്കുകയും ആ സാക്ഷാൽക്കാരമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന ഒരു ജനസംഹിതയെത്തന്നെ ഉയിർത്തെഴുന്നേൽപ്പിക്കുകയും ചെയ്ത ഒരാചാര്യനെ കേരളത്തിന്റെ ശുദ്ധമായ ചരിത്രത്തിൽ കണ്ടെത്തുവാനുണ്ട്. ആ മഹാത്മാവിന്റെ പേരാണ് ശ്രീ ബ്രഹ്മാനന്ദ സ്വാമി ശിവയോഗി എന്ന്.

" നിങ്ങളുടെ രീതിയിൽ സംസാരിച്ചു ജീവിക്കുന്നതിനേക്കാൾ എന്റെ രീതിയിൽ സംസാരിച്ചു മരിക്കുന്നതു കാമ്യമായി ഞാൻ കരുതുന്നു" എന്നു

പ്രഖ്യാപിച്ച യവനതത്വജ്ഞാനി സോക്രട്ടീസിന്റെ ആദർശധീരതയോടെ, താൻ കണ്ടെത്തിയ ശ്രുതിയുക്ത്യനുഭവാധിഷ്ഠിതമായ വെളിച്ചത്തിലേക്ക് മനുഷ്യരെ ആഹ്വാനം ചെയ്തു ആ ദിവ്യാത്മാവ്. അറുപതിൽ പരം വർഷങ്ങൾക്കുമുമ്പ് (1905) ആ അനുഭൂതിയുടെ ആദ്യത്തെ വിളി കേരളം കേട്ടു.

പരമ്പരാഗതമായിട്ടുള്ള യാഥാസ്ഥിതികത്വത്തിന്റെ കരിങ്കൽക്കോട്ടക്കുള്ളിൽ കാറ്റും വെളിച്ചവും കിട്ടാതെ ആയിരമായിരം വർഷങ്ങളായി കഴിഞ്ഞുകൂടിയ ഒരു ജനസംഹിത ഒന്നായി ആ വിളി ചെവികൊണ്ടില്ല. മുൾമരങ്ങളും വിഷവള്ളികളും ഹിംസ്രജന്തുക്കളും നിറഞ്ഞ മതമഹാരണ്യത്തിന്റെ മദ്ധ്യേ കണ്ടെത്തിയ മനോഭിരാമമായ ദിവ്യാരാമത്തിലേക്ക് ആ സത്യാന്വേഷകൻ സുഗമസഞ്ചാരത്തിന് ഒരു രാജമാർഗ്ഗം തന്നെ വെട്ടിത്തെളിച്ചു.

എല്ലാ മതങ്ങളിലും കണ്ടെത്താവുന്ന എല്ലാം കൂനാംകുരുക്കുകളെയും യുക്തിയുടെ കോടാലിയും, ശ്രുതിയുടെ കൈവാളും ഉപയോഗിച്ച് സ്വാനുഭവത്തിന്റെ ഉജ്ജ്വലപ്രകാശത്തിൽ ആ വിദഗ്ദഹസ്തങ്ങൾ അഴിച്ചുനീക്കി. ഇപ്രപഞ്ചം എങ്ങനെയുണ്ടായി? ഹിന്ദുമതത്തിലെ പൂർവ്വ മനീഷികൾ പലവഴിക്കും പോയി. ഒരു വിധത്തിൽ പറഞ്ഞാൽ ഒരാവശ്യവും ഇല്ലാത്ത ഈ ചോദ്യത്തിന്നുത്തരം തേടി അവരെല്ലാംതന്നെ ഒരുവിധത്തിലല്ലെങ്കിൽ മറ്റൊരുതരത്തിൽ ദിഗ്ഭ്രമത്തിൽപ്പെട്ടവരായി തീർന്നു എന്നു പറയണം. ഉദാഹരണത്തിനു പ്രയാസമില്ല.

"ഇപ്രപഞ്ചം എവിടുന്നും വന്നതല്ല. എങ്ങും പോകുന്നുമില്ല. ഇതിന്റെ സ്വഭാവം ഇങ്ങനൊക്കെത്തന്നെയാണ്" ഭാവവാദികളായ ചാർവ്വാകന്മാർ പറഞ്ഞു. ഉത്പത്തിവാദികളായ നൈയ്യാമികന്മാരാകട്ടെ പ്രപഞ്ചത്തിനു ഉപാദാനകാരണം പരമാണുക്കളും നിമിത്തം ഈശ്വരനുമാണ് എന്നു പറഞ്ഞു. ബൗദ്ധൻമാർ പറഞ്ഞു: പ്രപഞ്ചത്തിന്റെ കാരണം ശൂന്യമാണെന്ന്. പരിണാമവാദികളായ സാംഖ്യന്മാരാകട്ടെ, പുരുഷസംയോഗം നിമിത്തം പ്രകൃതി പ്രപഞ്ചരൂപേണ പരിണമിക്കയാണ് എന്നു പറഞ്ഞു. ഈശ്വരേച്ഛയാണെന്നുപറഞ്ഞു പൗരാണികന്മാർ. കർമ്മമാണെന്നു പറഞ്ഞു മീമാംസകന്മാർ. വേദാന്തികളാകട്ടെ ഈ പ്രപഞ്ചം ബ്രഹ്മത്തിൽ കൽപ്പിതമാണ് – ആരോപിതമാണ് എന്നും പറഞ്ഞു.

ഇതിലേതാണ് ശരി? ഒരു പക്ഷേ ഏതു ശരിയായാലെന്ത്? തെറ്റായാലെന്ത്? നേരത്തെ സൂചിപ്പിച്ചപോലെ ഒരു പരിധിയോളം നിരർത്ഥകവും നിരുപയോകവുമായ ഈ അഭിപ്രായങ്ങളുടെ കൂരിരുട്ടിൽ തപ്പിത്തടയാൻ ബ്രഹ്മാനന്ദസ്വാമി മെനക്കെട്ടില്ല. പ്രപഞ്ചം എവിടുന്നും എങ്ങനെയും ഉണ്ടാകട്ടെ; ഇതെവിടെയും എങ്ങനെയും അവസാനിക്കട്ടെ;- മനുഷ്യനിൽ വല്ല ആത്മചൈതന്യവുമുണ്ടോ? ഉണ്ടെങ്കിൽ അതനുഭവിച്ചറിഞ്ഞു അതിന്റെ വെളിച്ചത്തിൽ ജീവിച്ചു. അതിൽ വിലയിക്കുവാനുള്ള നേരായ ഘണ്ടാപഥം വെട്ടി

ത്തുറക്കുവാനാണ് ദയാമയനായ ആ സിദ്ധയോഗി ഒരുങ്ങിയത്. പ്രപഞ്ചോത്പത്തിയെക്കുറിച്ചു മാത്രമല്ല, ലക്ഷം ലക്ഷം വിഷയങ്ങളെക്കുറിച്ച് ഇങ്ങനെ സംഖ്യയില്ലാത്ത മതവാദികൾ ഇവിടെ ദിഗ്ഭ്രമം സൃഷ്ടിച്ചിട്ടുണ്ട്. ആ വഴിക്കുനിന്നും ജനതയെ പിന്തിരിപ്പിച്ചു ഒരു നവീന ചിന്താമാർഗ്ഗത്തിൽ കൂടി അവരെ മുന്നോട്ടു നടത്തുവാൻ ആചാര്യൻ ആഗ്രഹിച്ചു. ശ്രീ ശങ്കരാചാര്യൻ എഴുതി:

" ദ്വൈതം മയ്യഖിലം സമുത്ഥിതമിദം
മിഥ്യാ മന:കല്പിതം
തോയം തോയവിവർജ്ജിതേ മരുതലേ
ഭ്രാന്ത്യൈവ സിദ്ധം നഹി
യദ്യേവം ഖലു ദൃശ്യമേതദഖിലം
നാഹം നവാതന്മക
പ്രൗഢാനന്ദചിദേക സന്മയ വപു:
ശുദ്ധോ സ്തു ഖണ്ഡോസ്മ്യഹം"

ഞാൻ നിറഞ്ഞു തുളുമ്പിനിൽക്കുന്ന ആനന്ദജ്ഞാനഘനമായ അഖണ്ഡസത്ത മാത്രമാണെന്ന് ശതാബ്ദങ്ങൾക്കുമുമ്പ് ശ്രീശങ്കരൻ പാടിയെങ്കിൽ നാം ജീവിക്കുന്ന ഈ ശതാബ്ദത്തിൽ ലളിത കോമളകാന്തപദാവലിയിൽ ബ്രഹ്മാനന്ദസ്വാമി ശിവയോഗി, ആനന്ദമാണ് എല്ലാറ്റിനും ഉൽപ്പത്തിസ്ഥാനമെന്നും ആനന്ദത്തിലാണ് എല്ലാം ജീവിക്കുന്നതെന്നും എല്ലാറ്റിന്റെയും പരമലക്ഷ്യം ആനന്ദംമാത്രമാണെന്നും തെളിയിച്ചു പാടി. ആ അടിസ്ഥാനശിലയുടെ കെട്ടുറപ്പുള്ള അനശ്വരാസ്ഥിവാരത്തിലാണ് സർവ്വസാഹോദര്യത്തിന്റെയും അഹിംസാധർമ്മത്തിന്റേതുമായ മനോഹരസൗധം ശിവയോഗീശ്വരൻ കെട്ടിപ്പടുത്തത്. ജാതിഭേദത്തെയും ബിംബാരാധനയേയും മറ്റെല്ലാ അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും എതിർത്തത്, ഇരുളടഞ്ഞ ഒരു യാഥാസ്ഥിതിക പ്രാകാരത്തിന്നുള്ളിൽ ഇരുന്നുകൊണ്ട് ആ പരിവർത്തനത്തിന്റെ പടപ്പാട്ടു പാടുവാൻ അന്നു കേരളത്തിൽ മറ്റാർക്കു ധൈര്യമുണ്ടാകും?

ശാസ്ത്രയുഗമാണിത്. മനുഷ്യൻ ഗോളഗോളാന്തരങ്ങളെ കാൽച്ചുവട്ടിലാക്കുവാൻ വെമ്പൽകൊള്ളുകയാണ്. അജയ്യനായ അവൻ ഭൂമിയിലെ എവറസ്റ്റും ആകാശത്തിലെ ചന്ദ്രനും കൈയ്യടക്കിക്കഴിഞ്ഞു. പക്ഷെ അവൻ അവനെമാത്രം ജയിച്ചില്ല; അടക്കിയില്ല, എഡിംഗ്ഡൻ, ജീൻസ് തുടങ്ങിയ ശാസ്ത്രലോകത്തിലെ ഉന്നതശീർഷന്മാർ, പ്രപഞ്ചം വെളിയിലല്ല, നമ്മുടെ ഉള്ളിൽത്തന്നെയാണെന്നും, പ്രപഞ്ചം എന്നുവെച്ചാൽ Mind Struff ആണെന്നും തുറന്നു പറയുന്നിടത്തോളം എത്തിയിരിക്കുന്നു. ഒരളവുകോലിന്റെ നീളം അതു കൈകാര്യം ചെയ്യുന്ന ആളിന്റെ ഉള്ളിലാണിരിക്കുന്നതെന്ന് പറയുന്ന ഐൻസ്റ്റീനും അവരുടെ കൂടെയാണ്.

അപ്പോൾ പ്രപഞ്ചത്തെ ജയിക്കാൻ അരതലമുറുക്കുന്ന ശാസ്ത്രയുഗക്കാരനെ വെല്ലുവിളിക്കുന്ന ആനന്ദമതസിദ്ധാന്തത്തിന്റെ തത്വശാസ്ത്രം പുറമെ ദൂരെദൂരേക്കല്ല, അകമേ അടുത്തടുത്തേക്ക് നോക്കുവാൻ മനുഷ്യനെ മനുഷ്യനാക്കുന്ന ദിവ്യാനുഭൂതിയുടെ ആനന്ദകേന്ദ്രത്തിലേക്ക് ധീരതയോടെ കടന്നുചെല്ലുവാനുള്ള യുഗസൃഷ്ടാവായ ആചാര്യന്റെ വിളികേൾക്കുകതന്നെ.



# അന്ധവിശ്വാസഭഞ്ജകനായ യോഗി

എം.സി. ജോസഫ്

സർ ജോർജ്ജ് ജോൺ യെങ്ഹസ്ബന്റ് കെ.സി.എ.ഇ. യുടെ 'The story of the guides' എന്ന ഗ്രന്ഥത്തിൽ അദ്ദേഹത്തിന്റെ സിൽബന്ധിയും ആശ്രിതനുമായിരുന്ന ഡിലാവർഖാൻ എന്നാളെ സംബന്ധിച്ച ഒരു സംഭവവിവരണമുണ്ട്. ഒരു ദിവസം മറ്റു മുസ്ലീംയാത്രക്കാരൊരുമിച്ച് ഡിലാവർഖാൻ കടത്തുവള്ളത്തിൽ സിന്ധുനദി (പഞ്ചാബിൽ) കടക്കുകയായിരുന്നു. നടുപ്പുഴയിലെത്തിയപ്പോൾ പ്രകൃതികോപം നിമിത്തം വള്ളം മറിഞ്ഞു. മുങ്ങിമരിച്ചുപോകുമെന്ന ഘട്ടത്തിലായി. അപ്പോൾ അതിലുണ്ടായിരുന്നവർ " അബൂബക്കറേ! ഞങ്ങളെ രക്ഷിക്കണേ!" " ആലിയേ ! ഹുസ്സൈനേ ! ഞങ്ങളെ രക്ഷിക്കണേ!" - എന്നിങ്ങനെ പരേതരായ ഖാലിഫമാരെ വിളിച്ച് അപേക്ഷിക്കാൻ തുടങ്ങി. ഡിലാവർഖാൻ മാത്രം അതുചെയ്യാതെ "ലംസ്ഡൻ സായിപ്പേ! ഞങ്ങളെ രക്ഷിക്കണേ!" എന്നുറക്കെ വിളിച്ച് അപേക്ഷിച്ചു. അയാൾ ഒരു അമുസ്ലീമിന്റെ പേര് വിളിച്ച് അപേക്ഷിക്കുന്നതു കേട്ടിട്ട് മറ്റുള്ളവർക്ക് അമർഷമുണ്ടായി.

"സഹസ്രാബ്ദം മുമ്പ് മരിച്ച് മണ്ണടിഞ്ഞ് പോയവരെ വിളിച്ചപേക്ഷിക്കുന്നതിനേക്കാൾ ഇന്നു ജീവനോടുകൂടിയിരിക്കുകയും അക്കരെ താമസിക്കുകയും ചെയ്യുന്ന ലംസ്ഡൻ എന്ന യൂറോപ്യനെ വിളിച്ച് അപേക്ഷിക്കുകയാണ് കൂടുതൽ പ്രയോജനകരമായിട്ടുള്ളത്. അദ്ദേഹം നിലവിളി കേൾക്കാനും നമ്മെ രക്ഷിക്കാനെന്തെങ്കിലും



**എം.സി. ജോസഫ്**
**അന്ധവിശ്വാസങ്ങൾക്കെതിരെ യുക്തിയും ശാസ്ത്രസത്യങ്ങളും നിരത്തി പോരാടിയ ശ്രീ.ജോസഫ് 'യുക്തിവാദി' എന്ന പേരിലാണ് വിഖ്യാതൻ. തൃപ്പൂണിത്തുറ മൂക്കഞ്ചേരിയിൽ 1887നു ജനനം. സാമ്പത്തികക്ലേശങ്ങളാൽ ഉപരിപഠനം പൂർത്തിയാക്കാനാവാതെ ദിവാൻപേഷ്ക്കാരുടെ ഓഫീസിൽ 15രൂപ ശമ്പളത്തിനു ഉദ്യോഗസ്ഥനായി. പ്ലീഡർഷിപ്പ് പാസ്സായശേഷം ഇരിങ്ങാലക്കുടയിലും ചേർത്തലയിലും അഭിഭാഷകവൃത്തി നടത്തി. 1929 മുതൽ 'യുക്തിവാദി' പത്രത്തിൽ തന്റെ ശക്തവും ധീരവുമായ വീക്ഷണങ്ങൾ അവതരിപ്പിച്ചു പ്രസിദ്ധനായി. പുരോഗതി,യുക്തിപ്രകാശം, പ്രബോധനം എന്നിവ പ്രധാന കൃതികൾ. 1981ൽ അന്തരിച്ചു.**

പ്രവർത്തിക്കാനും അകന്ന സാധ്യതയെങ്കിലുമുണ്ടല്ലോ" എന്നായിരുന്നു ഡിലാവർഖാന്റെ പ്രത്യുത്തരം.

ഇതുപോലെ ആപത്ഘട്ടത്തിൽ ദേവന്മാരെയും, മരിച്ച പുണ്യാത്മാക്കളെയും വിളിച്ചപേക്ഷിക്കുകയും അവർക്ക് വഴിപാടുനേരുകയും ചെയ്യുന്ന സമ്പ്രദായം എല്ലാത്തരം മതവിശ്വാസികൾക്കുമുണ്ട്. ഋഗ്വേദത്തിലെ ഒരു പ്രധാനഭാഗം ഇന്ദ്രൻ, മിത്രൻ, വരുണൻ, അഗ്നി എന്നീ ദേവന്മാരെപ്പറ്റിയുള്ള സ്തുതികളാണ്. ഉപനിഷത്തുകളിലും ദേവന്മാരെപ്പറ്റിയുള്ള പ്രസ്താവനകൾ ധാരാളമുണ്ട്. അഹങ്കാരികളായിത്തീർന്ന ദേവന്മാരെ ഈശ്വരൻ ഒരു പാഠം പഠിപ്പിച്ചതായി കേനോപനിഷത്തിൽ പറയുന്നു. പരമപുരുഷനിൽ നിന്നു ദേവന്മാരും, മനുഷ്യരും, പക്ഷികളും ഉണ്ടായി എന്നാണ് മുണ്ഡകത്തിൽ പറയുന്നത്. സ്മൃതികളിലും പുരാണങ്ങളിലും ദേവസൃഷ്ടികളേയും ദേവാരാധനയേയും പറ്റിയ വിവരണങ്ങളുണ്ട്. മന്ത്രതന്ത്രങ്ങളിൽ ദേവന്മാർക്കാണ് പ്രാധാന്യം. ഇന്ദ്രാദിദേവതകൾക്കു മനുഷ്യരെപ്പോലെതന്നെ വ്യക്തിത്വമുണ്ടെന്നുള്ളതിനു ഹിന്ദുമതഗ്രന്ഥങ്ങളിൽ പ്രമാണങ്ങൾ ധാരാളമുണ്ട്. അചിന്ത്യനായ ഈശ്വരന്റെ പ്രതിഭാസങ്ങളാണ് ദേവന്മാരെന്നു വേദത്തിൽ പറയുന്നു.

വിശ്വദേവന്മാർ, പിതൃദേവന്മാർ, വസുക്കൾ........ ആദിയായി ദേവഗണങ്ങൾ വകതിരിക്കപ്പെടുന്നുണ്ട്. അതിനു പുറമെയാണ് അപ്സരസ്സുകൾ, ഗന്ധർവ്വന്മാർ, യക്ഷീയക്ഷൻമാർ, രക്ഷസ്സുകൾ, പിശാചുക്കൾ, ഭൂതങ്ങൾ, കുട്ടിച്ചാത്തന്മാർ മുതലായ കൂടുതൽ കർമ്മോദ്യുക്തരായ ആത്മാക്കൾ. ഭൂലോകം, ഭുവർലോകം, സ്വർലോകം ഇങ്ങനെ മൂന്നുലോകങ്ങളിൽ ജീവിക്കുന്നവരായി ദേവന്മാരും അല്ലാത്തവരുമായ മേൽത്തരം ആത്മഗണങ്ങൾ വർഗ്ഗീകരിക്കപ്പെട്ടിരിക്കുന്നു.

ദേവന്മാരുടെ ഉത്ഭവത്തെപ്പറ്റി ഹിന്ദുഗ്രന്ഥങ്ങളിൽ പറയുന്ന വിവരങ്ങൾ പരസ്പരം യോജിക്കാത്തവയാണ്. ദേവന്മാരെ സൃഷ്ടിച്ചത് സപ്തർഷികളാണെന്നു ഭാഗവതത്തിലും ബ്രഹ്മാവാണെന്നു മറ്റൊരു പുരാണത്തിലും പറയുന്നു. ഹരിവംശപ്രകാരം കശ്യപനാണ് ദേവസൃഷ്ടികർത്താവ്. ഈ ഭിന്നതകൾതന്നെ ദേവാദികളെല്ലാം അപൗരാണികമനുഷ്യരുടെ മിഥ്യാസങ്കൽപ്പങ്ങളാണെന്നുള്ളതിനു തെളിവാണ്. ദേവന്മാർക്കു വാർദ്ധക്യമില്ല; ഭക്ഷണത്തിന്റെ ആവശ്യമില്ല; ഭയത്തിന്നവകാശമില്ല. അതുകൊണ്ടാണത്രെ അവർ ക്രീഡാശീലന്മാരായിരിക്കുന്നത്. എന്നാൽ അവരിൽ ചില കർത്തവ്യങ്ങൾ ചുമത്തപ്പെട്ടിട്ടുണ്ട്. മനുഷ്യർക്കു ശുഭവും അശുഭവും ആയ കർമ്മങ്ങൾ തിരഞ്ഞെടുത്തുകൊടുക്കുക, അതു അവർക്കും ചെയ്തുതീർക്കാൻ തരപ്പെടുത്തുക. പൂർവ്വജന്മങ്ങളിൽ കടമുള്ളവരെ ആ കടം തീർക്കത്തക്കവണ്ണം തമ്മിലടുപ്പിക്കുക. ഗർഭത്തേയും ശിശുവിനേയും കാത്തു രക്ഷിക്കുക. തപസ്സുചെയ്യുന്നവരെ സഹായിക്കുക മുതലായവ ദേവന്മാരുടെ കർത്തവ്യങ്ങളാണത്രെ. ദേവന്മാർ മനുഷ്യശരീരത്തിൽ പ്രവേശിച്ചു ഇന്ദ്രിയങ്ങൾമുഖേന വർത്തിക്കുന്നു

എന്നാണ് ഈശാവാസ്യം, ഐതരീയം എന്നീ ഉപനിഷത്തുകൾ പ്രതിപാദിക്കുന്നത്. ഭക്തന്മാരെ ആവേശിച്ചു തുള്ളിക്കുക, ബാധയൊഴിക്കുക, രോഗം മാറ്റുക, ഉപദേശമോ പ്രവചനമോ നൽകുക മുതലായ പലതും ദേവന്മാരുടെ പ്രവൃത്തികളായി കരുതപ്പെടുന്നു.

ഉപാസകനു ദേവൻ ഇഷ്ടവരങ്ങൾ കൊടുക്കുന്നതു ഉപാസനമൂലം ദേവനുണ്ടാകുന്ന സംതൃപ്തിയിലാണത്രെ. " നിങ്ങൾ യജ്ഞംകൊണ്ടു ദേവകളെ ആരാധിച്ചുകൊള്ളുവിൻ. നിങ്ങളാൽ ആരാധീതന്മാരായ ദേവന്മാർ നിങ്ങൾക്കു സമൃദ്ധി പ്രദാനം ചെയ്യും" എന്നു ഗീതയിൽ ശ്രീകൃഷ്ണൻ ഉപദേശിച്ചിട്ടുണ്ട്. ദൈവമോ മനുഷ്യനോ അല്ലാത്തതും, മനുഷ്യനെ സഹായിക്കുവാനോ ദ്രോഹിക്കുവാനോ കഴിയുന്നതും ആയ ഉന്നതാത്മാക്കൾ ഉണ്ടെന്നുള്ള വിശ്വാസം എല്ലാ മതക്കാർക്കുമുള്ളതാണ്. ക്രൈസ്തവരുടെയും യഹൂദരുടേതുമായ ബൈബിളിൽ പ്രസ്തുത ആത്മാക്കളേയും അവയുടെ വിക്രിയകളേയുംപറ്റിപ്പറയുന്ന വാക്യങ്ങളുള്ളവയിൽ ചുരുക്കം ചിലവ ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

" മനുഷ്യർ ഭൂമിയിൽ പെരുകിത്തുടങ്ങി, അവർക്കു പുത്രിമാർ ജനിച്ചപ്പോൾ ദൈവത്തിന്റെ പുത്രന്മാർ മനുഷ്യരുടെ പുത്രിമാരെ സൗന്ദര്യമുള്ളവരെന്നു കണ്ടിട്ടു തങ്ങൾക്കു ബോധിച്ച ഏവരേയും ഭാര്യമാരായെടുത്തു." (ഉല്പത്തി 6:1) ദൈവപ്രബോധിത ഗ്രന്ഥമായ ബൈബിളിൽ ക്രിസ്ത്യൻ ദൈവീക സംസ്കാരത്തിന്റെയും സന്മാർഗ്ഗത്തിന്റെയും മാതൃകയുള്ളതാണിത്. " സ്വദാസന്മാരിലും ദൈവത്തിന്നു വിശ്വാസമില്ല. തന്റെ ദൂതന്മാരിലും അവൻ കുറ്റമാരോപിയ്ക്കുന്നു." (ജോബ് 6:18) " അനന്തരം അവർ എനിക്കു മഹാപുരോഹിതനായ യോശുവ യഹോവയുടെ മുമ്പിൽ നിൽക്കുന്നതും സാത്താൻ അവനെ കുറ്റം ചുമത്താൻ അവന്റെ വലതുഭാഗത്തു നിൽക്കുന്നതും കാണിച്ചുതന്നു. യഹോവ സാത്താനോടു : സാത്താനെ യഹോവ നിന്നെ ഭത്സിക്കുന്നു. യരുശലേമിനെ തിരഞ്ഞെടുത്തിരിക്കുന്ന യഹോവ നിന്നെ ഭത്സിക്കുന്നു. എന്നാൽ യോശുവ മുഷിഞ്ഞ വസ്ത്രം ധരിച്ചു ദൂതന്റെ മുമ്പിൽ നിൽക്കയായിരുന്നു." (സഖറിയ)3:1" സാത്താൻ മിന്നൽപോലെ ആകാശത്തു നിന്നു വീഴുന്നതു ഞാൻ കണ്ടു." (ലൂക്കോസ് 10:18) "ഞാൻ ഇനി നിങ്ങളോടു സംസാരിക്കയില്ല. ലോകത്തിന്റെ രാജാവു (സാത്താൻ) വരുന്നു." (യോഹന്നാൻ 16:80) അരൂപികളും അദൃശ്യരുമായ മാലാഖമാർ ഒമ്പതുതരം ഉണ്ടെന്നും ആ ഒമ്പതുതരക്കാരുടെയും പേരുകൾ വേർതിരിച്ചു പറഞ്ഞിട്ടുള്ളതുകൂടാതെ മനുഷ്യസ്ത്രീകൾ അവരുടെ തല പുതച്ചുമൂടാതിരിക്കുകയാണെങ്കിൽ അവരുടെ കാതുകളിൽക്കൂടി മാലാഖമാർ അവരെ ഗർഭം ധരിപ്പിക്കുമെന്നും ബൈബിളിൽ ഉണ്ട്.

ദേവദൂതന്മാരിലുള്ള വിശ്വാസം ഇസ്ലാമിലും ഒട്ടും കുറവല്ല. ഗബ്രിയൽ ദൂതനാണ് നബിയ്ക്കു ദൈവസന്ദേശം നൽകിട്ടുള്ളത്. വെളിപാടിന്റെ അധീ

ശനായി ഗബ്രിയേൽ, രക്ഷാനാഥനായി മിഖായേൽ, മരണാധിപനായി മുതലായ ദേവദൂതന്മാർ ഉണ്ടെന്നു ഖുറാൻ പറയുന്നു. ക്രിസ്തുമതത്തിന്നു ശേഷം ഉണ്ടായ ഇസ്ലാം ക്രിസ്തുമതത്തിന്റെ പ്രവാചകന്മാരുടെയും മാലാഖമാരുടെയും വിശ്വാസം .... സ്വല്പഭേദഗതികളോടെ സ്വീകരിച്ചു എന്നെയുള്ളൂ.

നാശമില്ലാതെ എന്നെന്നും ജീവിക്കുന്ന ആത്മാക്കളിലും ശിഷ്ടദേവന്മാരിലും ദുഷ്ടദേവന്മാരിലും നാനാമതക്കാർക്കും രൂഢമൂലമായിട്ടുള്ള ഭയങ്കര അന്ധവിശ്വാസത്തെയും ഭഞ്ജിക്കാൻ ബ്രഹ്മാനന്ദസ്വാമി സഫലമായ യത്നം ചെയ്തിട്ടുണ്ടെന്നു അദ്ദേഹത്തിന്റെ ഗദ്യപദ്യകൃതികളിൽ കാണാം. അദ്ദേഹത്തിന്റെ തത്വചിന്തകൾ പ്രചരിപ്പിക്കാൻ 'ആനന്ദസമാജ'ക്കരുടെയും അവരുടെ നാവായ 'സാരഗ്രാഹി'യുടെയും പ്രവർത്തനങ്ങൾ അന്ധവിശ്വാസഹരങ്ങളാണ്. എല്ലാ മതക്കാർക്കും പൊതുവായും സ്ഥായിയായുമുള്ള അന്ധവിശ്വാസക്കാമ്പാകുന്ന ആത്മാവൈകൃത്തിന്നെതിരായി ബ്രഹ്മാനന്ദസ്വാമിയെപ്പോലെ ഇത്രമാത്രം ഉഗ്രമായും സ്പഷ്ടമായും ചന്ദ്രഹാസമെടുത്തിട്ടുള്ള മറ്റൊരു തത്വചിന്തകൻ മലയാളക്കരയിൽ ആധുനികകാലത്തുണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. ബ്രഹ്മാനന്ദസ്വാമിയുമായി പരിചയപ്പെടാനോ അദ്ദേഹത്തിൽ നിന്നു നേരിട്ടു സത്യം ഗ്രഹിക്കാനോ സാധിക്കാത്തപ്രകാരം കാലം പ്രതികൂലമായിരുന്നത് ഈ ലേഖകന്റെ നിർഭാഗ്യമായിക്കരുതുന്നു.

അമ്പലങ്ങളും ദേവപ്രതിഷ്ഠകളും പൂജാദികർമ്മങ്ങളും പൗരോഹിത്യവുമെല്ലാം പുരാതനകാലം മുതൽ പരമ്പരയാ കട്ടപിടിച്ചുകിടക്കുന്ന അജ്ഞാനവും അന്ധവിശ്വാസവുമല്ലാതെ അവയിലൊന്നും യാഥാർത്ഥ്യത്തിന്റെ കണികപോലുമില്ലെന്നാണ് ബ്രഹ്മാനന്ദസ്വാമി അനുസ്യൂതം ഉദ്ബോധിപ്പിച്ചത്.

മനുഷ്യമസ്തിഷ്ക്കത്തിന്റെ ബുദ്ധിപരമായ പ്രവർത്തനമാണ് മനുഷ്യനു സുഖൈശ്വര്യസിദ്ധികൾക്കുള്ള ഏകമാർഗ്ഗം, ആ സിദ്ധികൾ മനഃശാസ്ത്രപരമായ പരിശീലനങ്ങളാൽ സിദ്ധിക്കുന്നു, രാജയോഗമാണ് ആ സിദ്ധികൾ ലഭിക്കാനുള്ള ഏറ്റവും ശ്രേഷ്ഠമായ പരിശീലന പദ്ധതി. ഇവയാണ് സ്വാമിയുടെ ഉപദേശച്ചുരുക്കം. ആധുനിക ശാസ്ത്രദൃഷ്ട്യാ നോക്കിയാലും സ്വാമിയുടെ ഉപദേശത്തിന്നു മാറ്റു കുറയുന്നില്ല.

മതക്കാരുടെ ദേവാലയനിർമ്മാണം, ദേവപുണ്യവാള പ്രതിഷ്ഠകൾ, ആരാധനോപാസനസമ്പ്രദായങ്ങൾ, നേർച്ച വഴിപാടുകൾ, പൗരോഹിത്യാഭിനയവിക്രിയകൾ, വിശ്വാസപ്രചരണം, തന്മൂലം സാധിക്കുന്ന കൊടും ചൂഷണവിധങ്ങൾ ഇവയെപ്പറ്റിയെല്ലാം ലളിതവും രൂക്ഷവുമായി സ്വാമി വിമർശിച്ചിട്ടുണ്ട്. ആ പാരമ്പര്യം 'ആനന്ദസമാജ'ക്കാരും 'സാരഗ്രാഹി' യും സ്തുത്യർഹമായവിധം തുടർന്നു നിർവ്വഹിക്കുന്നുണ്ടന്നുള്ള വസ്തുത കേരളീയർക്കാകമാനം അഭിമാനജനകമാണെന്നതിൽ സംശയമില്ല.

■

# ശ്രീ ബുദ്ധനും ശ്രീ ശിവയോഗിയും

## കളവങ്കോടം ബാലകൃഷ്ണൻ

ദേശാഭിമാനം എല്ലാവർക്കും വേണ്ട ഒരു ഗുണമാകുന്നു. പക്ഷെ, അന്ധമായ ദേശാഭിമാനം അനുഗ്രഹത്തേക്കാൾ ശാപമത്രേ. അത്തരമൊരു ദേശാഭിമാനബോധമാണ് നിർഭാഗ്യവശാൽ ഭാരതീയരെ ബാധിച്ചിട്ടുള്ളത്. ഭാരതം എന്നുപറയുന്നതിനേക്കാൾ ആർഷഭാരതമെന്നുപറയുകയാണ് നമ്മുടെ രീതി. അനാദികാലം മുതൽക്കേ ഭാരതം വിജ്ഞാനസംസ്കാരങ്ങളുടെ കേദാരമായിരുന്നുപോൽ. പരിഷ്കാരത്തിന്റെ പരമോന്നത മേഖലകളിൽ ഇന്നു വിഹരിച്ചുകൊണ്ടിരിക്കുന്ന പാശ്ചാത്യരാജ്യങ്ങൾ പലതും അജ്ഞാനാന്ധകാരത്തിൽ ആണ്ടുകിടന്നിരുന്ന ആ അതിപുരാതനകാലത്ത്, വെളിച്ചങ്ങളുടെ കേളീഭൂമിയായിരുന്നത്രേ നമ്മുടെ ഭാരതം. അന്നത്തെ സംസ്കാരത്തിന്റെ നെടുംതൂണുകളോ, ശമദമധനന്മാരും പർണ്ണാശനന്മാരുമായ മഹർഷിവര്യന്മാരും എണ്ണമറ്റ ഗഹനഗ്രന്ഥങ്ങളുമുണ്ട് ആ സംസ്ക്കാരത്തിന്റെ കാലാതിവർത്തികളായ ഈടിരുപ്പുകളായിട്ട്. എന്നാൽ ആ ഗ്രന്ഥങ്ങളുടെ ഏടുകൾ മറിച്ചുനോക്കുമ്പോൾ നാം കാണുന്നതെന്താണ്? ദുരാചാരങ്ങളുടെ ദുർഗ്ഗമദുർഗ്ഗങ്ങളും, നീചവൃത്തികൾക്ക് പട്ടുകുപ്പായങ്ങൾ ചാർത്തുന്ന പ്രമാണപരമ്പരകളും, വൈരുദ്ധ്യങ്ങളുടെ പടഹധ്വനികളും മാത്രം. സാരം അല്പം, നിസ്സാരമാണധികവും.

ദേശീയ നവോത്ഥാനത്തിന്റെയും, സ്വാതന്ത്ര്യാവേശത്തിന്റെയും കാലഘട്ടത്തിൽ, ആ



**കളവംകോടം ബാലകൃഷ്ണൻ**

ചേർത്തല കളവംകോടം ദേശത്ത് ദേവസ്വംചിറ വീട്ടിൽ ജനിച്ച ശ്രീ. ബാലകൃഷ്ണൻ വിദ്യാഭ്യാസത്തിനുശേഷം കൊല്ലം എസ്.എൻ. കോളേജിൽ അദ്ധ്യാപകനായി. സാഹിത്യ പ്രവർത്തക സഹകരണ സംഘത്തിൽ കുറെക്കാലം സേവനമനുഷ്ഠിച്ചു. സാഹിത്യ-സാമൂഹ്യ വിഷയങ്ങളിൽ നിരവധി പ്രൗഢലേഖനങ്ങൾ എഴുതിയിട്ടുണ്ട്.

അതിപുരാതനകാലത്തെ മഹിമാവിശേഷങ്ങളെ പാടിപ്പുകഴ്ത്തേണ്ടത് ഒരാവശ്യമായിരുന്നു. സ്വാതന്ത്ര്യസമരത്തിൽ ഏർപ്പെട്ടിരുന്ന കോടിക്കണക്കിന് ദേശീയഭടന്മാരിൽ ആവേശം പകരുന്നതിന് അത് അത്യന്തം ഉപകരിച്ചുവെന്നും പറയണം. പക്ഷെ, സ്വാതന്ത്ര്യം നേടിക്കഴിഞ്ഞതിനുശേഷം അന്നത്തെ പല്ല വികൾ പാടുന്നതും അന്നത്തെ പരിപാടികൾ തുടരുന്നതും പമ്പരവിഡ്ഢിത്തമായിരിക്കും. വൈദേശികമായ പലതിനേയും അതിന്റെ ഗുണങ്ങളെ അവഗണിച്ചുകൊണ്ടുതന്നെ, വൈദേശികമാണെന്ന ഒറ്റക്കാരണത്താൽ, അന്നു നാം പുച്ഛിച്ചുതള്ളിയിട്ടുണ്ട്. നശിപ്പിക്കാൻ ശ്രമിച്ചിട്ടുണ്ട്. ദോഷങ്ങളെല്ലാം വിസ്മരിച്ച് ദേശീയമായ പലതിനെയും നാം പാടിപ്പുകഴ്ത്തിയിട്ടുണ്ട്. വാരിപ്പുണർന്നിട്ടുണ്ട്.

അന്ന് നമ്മുടെ ചേഷ്ടാസമ്പ്രദായങ്ങളെ ഭരിച്ചിരുന്നത് അന്ധമായ ഒരുതരം വികാരങ്ങളാണ്. വിദേശവസ്ത്രങ്ങളെ ചുട്ടുകരിച്ചതും ആംഗ്ലേയഭാഷയോട് വൈരാഗ്യം കാണിച്ചതും മറ്റൊരുകാലഘട്ടത്തിലും ന്യായീകരിക്കാവുന്നതല്ല. വികാരങ്ങൾ വിചാരങ്ങൾക്ക് വഴിമാറിക്കൊടുക്കേണ്ട കാലഘട്ടമാണിത്. നമ്മുടേതെല്ലാം നല്ലതെന്ന മുദ്രാവാക്യം നാം പരിത്യജിച്ചേ പറ്റൂ. മുന്നോട്ടാണ് നാം പോകാനാഗ്രഹിക്കുന്നതെങ്കിൽ, നമ്മുടെ കുറ്റങ്ങളും കുറവുകളും നാം കണ്ടെത്തണം. അവ കുറ്റങ്ങളും കുറവുകളുമാണെന്ന് വെട്ടിതുറന്നുസമ്മതിക്കുവാനുള്ള ആത്മധൈര്യവും അവ വിപാടനം ചെയ്യാനുള്ള വിശാലവീക്ഷണവും നാം കാണിക്കേണ്ടിയിരിക്കുന്നു.

ആർഷഭാരതം സംസ്കാരത്തിന്റെ വിളനിലമാണെന്നു പറയുന്നതിൽ വല്ല അർത്ഥവുമുണ്ടോ? ചരിത്രകാരന്മാർക്ക് കണ്ണെത്തിച്ചുനോക്കാൻ കഴിഞ്ഞിട്ടുള്ള ഏതെങ്കിലും കാലത്ത്, നാം പാടിപ്പുകഴ്ത്താറുള്ള ഉജ്ജ്വലസംസ്ക്കാരം നടമാടിയിരുന്നോ? വസ്തുനിഷ്ഠമായ വിശകലനത്തിലും പരിശോധനയിലും തെളിഞ്ഞുവരുന്ന ചിത്രം ഒട്ടും ആകർഷകമല്ലെന്ന് നമുക്കു കാണാം. നേരെമറിച്ച്, വളരെ ഇരുണ്ടതും ഘോരവും ദുഷ്ടവുമായ ഒരു ചിത്രം നമ്മിലുള്ള മനുഷ്യത്വത്തെ പേടിപ്പെടുത്തിക്കൊണ്ട് ഉയർന്നുവരുന്നത് നാം കാണുന്നു.

മറ്റെല്ലാവസ്തുതകളും നാം നീക്കിവെക്കുക. എന്നാൽത്തന്നെ, രണ്ടായിരത്തഞ്ഞൂറാണ്ടുകൾക്കപ്പുറം, ദീപസ്തംഭംപോലെ ആകാശത്തിന്റെ അതിഗഹനതയിലേയ്ക്കൂർന്നു നിന്ന് നിത്യഭാസുരങ്ങളായ കിരണകന്ദളങ്ങൾ വികിരണം ചെയ്ത ശ്രീ ബുദ്ധനെ നമുക്ക് മറക്കാൻ നിവൃത്തിയില്ല. ആരായിരുന്നു ശുദ്ധോദനസൂനുവായ ആ ഗൗതമൻ? എന്താണദ്ദേഹം ചെയ്തത്? അദ്ദേഹം എതിർത്തത് ആരെയൊക്കെയായിരുന്നു; എന്തിനെയൊക്കെയായിരുന്നു? പരമപ്രധാനമായി അദ്ദേഹം ഉയർത്തിപ്പിടിച്ച തത്വങ്ങളേവ?

വളരെ ലളിതമായിപ്പറഞ്ഞാൽ, ഹിന്ദുമതത്തിന് ഒരു വെല്ലുവിളിയായിരുന്നു ബുദ്ധൻ. ബ്രാഹ്മണപൗരോഹിത്യത്തിന്റെ നീചസമ്പർക്കംകൊണ്ട്

കുഷ്ഠം' ബാധിച്ച ഹിന്ദുമതത്തെ കൈവെടിഞ്ഞ് ആളുകൾ ബുദ്ധനെയും ബുദ്ധമതത്തെയും അഭയംപ്രാപിച്ചു –ഹിന്ദുമതത്തിൽക്കിടന്ന് ജനങ്ങൾ അത്ര മാത്രം വീർപ്പുമുട്ടിയെന്നു താത്പര്യം. കപടപ്രമാണങ്ങളെയും അന്ധവിശ്വാസങ്ങളേയും ദുരാചാരക്കെട്ടുകളെയും അദ്ദേഹം നിഷ്ഠുരമായി പ്രഹരിച്ചു. കരുണാമൂർത്തിയായ ഈശ്വരനെ പ്രീതിപ്പെടുത്താൻ ജന്തുക്കളെ, വേണ്ടിവന്നാൽ മനുഷ്യനെത്തന്നെ, ബലികഴിക്കാൻ തയ്യാറായിനിന്ന ആ കാലത്തിന്റെ മുഖത്തടിക്കും മട്ടിൽ അദ്ദേഹം അഹിംസയ്ക്കുവേണ്ടി ശബ്ദമുയർത്തി.

ആ ബുദ്ധനെയും ബുദ്ധന്റെ സിദ്ധാന്തങ്ങളെയും അനന്തരകാലത്തെ സനാതനികൾ നേരിട്ടവിധം നികൃഷ്ടമായ പ്രതികാരത്തിന്റെ നിത്യനിദർശനമായി ചരിത്രത്തിൽ രേഖപ്പെട്ടുകിടപ്പുണ്ട്. ത്രിമുഖമായ ആക്രമണമാണ് സനാതനികൾ ആസൂത്രണംചെയ്തത്. ബുദ്ധൻ ദശാവതാരങ്ങളിലൊന്നാണെന്നു വാദിക്കുകയും, ബുദ്ധസിദ്ധാന്തങ്ങളൊന്നും ഹിന്ദുമതാദർശങ്ങളിൽ നിന്ന് ഭിന്നമല്ലെന്ന് സ്ഥാപിക്കുകയുമായിരുന്നു ഒരു ആക്രമണമുഖം. ശങ്കരാചാര്യരുടെ അദ്വൈതസിദ്ധാന്തം സിദ്ധാന്തമണ്ഡലത്തിലുള്ള ഒരാക്രമണമായിരുന്നു. ബുദ്ധവിഹാരങ്ങളിൽ കടന്നുചെന്ന് തെറിപ്പാട്ടുകൾ പാടുകയും ഭിക്ഷുണികളെ അപമാനിക്കുകയുമായിരുന്നു ജനകീയമായ മൂന്നാം സമരമുഖം. ഒടുവിലൊരുവിധത്തിൽ, ബുദ്ധൻ ജനിച്ച നാട്ടിലെ ബുദ്ധചൈതന്യത്തെ തല്ലിക്കെടുത്താൻ അവർക്കു കഴിഞ്ഞുവെന്നു പറയാം.

നൂറ്റാണ്ടുകൾക്കുശേഷം ബുദ്ധന്റെ ചൈതന്യം ഗാന്ധിജിയിലൂടെയാണ് ഭാരതത്തിൽ തലകാണിച്ചത്. അലംഭാവത്തിന്റെയും അലസതയുടെയും അങ്കതലത്തിൽ ദിവ്യമായ മയക്കത്തിൽ ലയിച്ചുകിടന്ന ഭാരതീയരെ തട്ടിയുണർത്തി ഒരു നവോന്മേഷം പകർന്നുകൊടുക്കാൻ ആ നേതാവിനു കഴിഞ്ഞു. അഹിംസാസിദ്ധാന്തം ഒരിക്കൽക്കൂടി ഭാരതീയാന്തരീക്ഷത്തിൽ മുഴങ്ങിക്കേട്ടു. ശിഷ്ടരക്ഷണത്തിനുവേണ്ടി ദുഷ്ടനിഗ്രഹം അനുശാസിക്കുന്ന ഭഗവദ്ഗീത സദാപികൊണ്ടുനടന്നിരുന്നുവെങ്കിലും, ശൂദ്രൻ തപസ്സുചെയ്താൽ വധശിക്ഷ വിധിക്കുന്ന രാമന്റെ രാജ്യം സ്ഥാപിക്കണമെന്നാഗ്രഹിച്ചുവെങ്കിലും, അടിസ്ഥാനപരമായി നോക്കിയാൽ ബുദ്ധചൈതന്യം ഗാന്ധിജിയിൽ സ്പന്ദിച്ചുകൊണ്ടിരുന്നുവെന്ന് നമുക്ക് കാണുവാൻ കഴിയും. തികഞ്ഞ ഒരു ഹിന്ദുവിൽ നിന്ന് നമുക്ക് പ്രതീക്ഷിക്കാൻ നിവൃത്തിയില്ലാത്ത പലതും അദ്ദേഹം പറഞ്ഞു; ചെയ്തു. ഹിന്ദുവും മുസ്ലീമും ഏകോദരസഹോദരങ്ങളാണെന്നും, പരസ്പരസൗഭ്രാത്രത്തോടെ അവർ ഈ പുണ്യഭൂമിയിൽ സഹകരണജീവിതം നയിക്കണമെന്നും അദ്ദേഹം പറഞ്ഞത് യഥാർത്ഥസനാതനികളെ ശുണ്ഠിപിടിപ്പിച്ചു. ഭഗവത്ഗീതയുടെ, ഗാന്ധിജിയെക്കാളും ഉന്നമനായ ഒരനുയായി ഒടുവിലദ്ദേഹത്തെ വെടിവെച്ചുകൊല്ലുകയും ചെയ്തു. ഈ ദുരന്തനാടകം, ബുദ്ധന്റെ നേർക്ക് സനാതനികൾ ആസൂത്രണം ചെയ്ത ആക്രമണത്തിന്റെ ഒരു ചെറിയ പതിപ്പുമാത്രമാണ്; ഒരോർമ്മപുതുക്കൽമാത്രം. ഈ നാടകത്തിൽ

ഗാന്ധിജിയെന്ന കഥാപാത്രം ബുദ്ധചൈതന്യത്തിന്റെയും നാഥുറാം വിനായക ഗോദ്സേ എന്ന കഥാപാത്രം സനാതന ഹിന്ദുമതത്തിന്റെയും പ്രതീകമത്രെ.

ബ്രഹ്മാനന്ദസ്വാമി ശിവയോഗിയെക്കുറിച്ച് ചിന്തിക്കുകയും, അദ്ദേഹത്തിന്റെ സാരഗർഭങ്ങളായ ഗ്രന്ഥങ്ങൾ വായിക്കുകയും ചെയ്തിട്ടുള്ളപ്പോഴെല്ലാം എന്റെ മനസ്സിൽ ബുദ്ധനെപ്പറ്റിയുള്ള ചിന്തകളാണ് പ്രകാശം വീശാറുള്ളത്. ഹിംസാസഹിതമായ യജ്ഞത്തിന്റെ ത്യാജ്യതയും അഹിംസയുടേയും മനശ്ശാന്തിയുടെയും പൂജ്യതയും ബുദ്ധനും ഉദ്ഘോഷിക്കുകയുണ്ടായല്ലോ.

ബ്രഹ്മാനന്ദസ്വാമി ശിവയോഗി ഒരു തികഞ്ഞ പണ്ഡിതനായിരുന്നു. വേദശാസ്ത്രപുരാണങ്ങളിൽ അദ്ദേഹത്തിനുണ്ടായിരുന്ന അവഗാഢമായ അവഗാഹം അനന്യസാധാരണമത്രെ. ഋഷിപ്രോക്തങ്ങളെല്ലാം അപ്രമാദിതങ്ങളാണെന്നദ്ദേഹം കരുതിയില്ല. നിശിതമായ നിരൂപണ വാസന അദ്ദേഹത്തെ അനുഗ്രഹിച്ചിരുന്നു. എന്തിലും ത്യാജ്യഗ്രാഹ്യവിവേചനം കാണിക്കണമെന്ന നിഷ്ഠയുണ്ടായിരുന്നു അദ്ദേഹത്തിന്. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ വായിക്കുന്ന ഒരുവനെ വിശദമായ ആ യുക്തിചിന്ത ഹഠാദാകർഷിക്കാതിരിക്കില്ല. ഭാഷയാണെങ്കിലോ, അത്യന്തം ശക്തിയുള്ളതും മൂർച്ചയുള്ളതും. അതേസമയം ലളിതകോമളവും മധുരമനോഹരവും. താർക്കികമായ ഒരു ശൈലിയാണുടനീളം. വായിക്കാൻ വളരെ രസംതോന്നും. പുതിയ ആശയങ്ങളും ചിന്താഗതികളും വീക്ഷണവിശേഷണങ്ങളും നമുക്കെന്തെന്നില്ലാത്ത ആനന്ദം പ്രദാനം ചെയ്യും.

"ഒരു മതത്തിലും ഇല്ലാത്ത നാനാജാതിഭേദത്താലും വിഗ്രഹാരാധനാദി കർമ്മങ്ങളാലും ഹിന്ദുക്കൾ സ്വജനദ്വേഷികളായി കലഹിച്ച് അധഃപതിച്ചതും അധഃപതിക്കുന്നതും " അദ്ദേഹം കണ്ടു. ജാതിവ്യവസ്ഥകളുടെ നേർക്കും, വിഗ്രഹാരാധന തുടങ്ങിയ അന്ധവിശ്വാസജടിലങ്ങളായ കർമ്മകാണ്ഡമാർഗ്ഗങ്ങളുടെ നേർക്കും, ബുദ്ധിയുടെ ആവനാഴിയിൽ നിന്ന് അതിനിശിതങ്ങളായ ശസ്ത്രങ്ങളെത്തന്നെ തിരഞ്ഞെടുത്ത് അദ്ദേഹം പ്രയോഗിച്ചു. മതവൈരത്തെയും അദ്ദേഹം ഭർത്സിക്കുകയുണ്ടായി.

ഒരു കാര്യം പ്രത്യേകിച്ചെടുത്തു പറയാനുള്ളത് അദ്ദേഹം ഒരു ചിന്താവിപ്ലവകാരിയായിരുന്നുവെന്നുള്ളതാണ്, സാമൂഹ്യവും സാസ്കാരികവുമായ ഒരു പരിവർത്തനത്തിന് അദ്ദേഹം കാഹളമൂതി. അക്കാലത്ത് വിഗ്രഹാരാധനാസമ്പ്രദായത്തെ മുച്ചൂടും എതിർക്കുക; സ്ത്രീകളെ വിദ്യയഭ്യസിപ്പിക്കണമെന്നു വാദിക്കുക – ഇതൊക്കെ കുറെ കടന്നകൈകൾ തന്നെയായിരുന്നു. യാഥാസ്ഥിതികരും സനാതനികളും അന്ധവിശ്വാസോപജീവികളും അദ്ദേഹത്തിന്റെ നേരെ കുരച്ചുചാടാതിരുന്നില്ല. എന്നാലും അദ്ദേഹം നിർഭയനായി നിന്നുകൊണ്ട് പൂർവ്വവൽ വിജൃംഭിതവീര്യനായി പോരാടി. ആ പോരാട്ടത്തിന്റെ ഫലങ്ങൾ ചിന്താമണ്ഡലത്തിലും സാംസ്കാരികമണ്ഡലത്തിലും സാമൂഹ്യമ

ണ്ഡലത്തിലും നമുക്കിന്നുകാണാൻ കഴിയും. ബ്രഹ്മാനന്ദസ്വാമി ശിവയോഗിയെക്കുറിച്ചോ അദ്ദേഹത്തിന്റെ വാദമുഖങ്ങളെക്കുറിച്ചോ വേണ്ടത്ര അറിവില്ലാത്തവർ ഇന്നുമുണ്ടെന്നുവരാം. എന്നാൽ, അവരും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളുടെ ഫലം അനുഭവിക്കുന്നുണ്ട് – അന്തരീക്ഷത്തിൽ വായുവുണ്ടെന്നറിവില്ലാത്തവനും വായു ശ്വസിക്കുന്നതുപോലെ.

ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ആദർശങ്ങളെ ശരിക്കു വ്യാഖ്യാനിക്കുവാനും കൂടുതൽ ജനങ്ങളിലേക്ക് ആ സന്ദേശം എത്തിക്കാനുമുള്ള ഏതുപദ്ധതിയും സ്വാഗതാർഹമാണ്. ബുദ്ധിപൂർവ്വമായ പദ്ധതികൾ ആസൂത്രണം ചെയ്തുകൊണ്ട് പ്രവർത്തനങ്ങൾ പൂർവ്വാധികം ത്വരിതപ്പെടുത്തേണ്ടത് ഈ കാലഘട്ടത്തിന്റെ ഒരാവശ്യമത്രെ. 19-ാം നൂറ്റാണ്ടിൽ അദ്ദേഹം എതിർത്ത അന്ധവിശ്വാസങ്ങളുടെയും ദുരാചാരങ്ങളുടെയും കർമ്മകാണ്ഡമാർഗ്ഗങ്ങളുടെയും അടിമകളാണ് ഇന്നും ഭൂരിപക്ഷം പേരും. എന്നിട്ടും, പുരോഗമനക്കാരെന്ന് നാം വൃഥാ അഭിമാനം കൊള്ളുന്നു! ദുരാചാരങ്ങളുടെയും അന്ധവിശ്വാസങ്ങളുടെയും കർമ്മകാണ്ഡമാർഗ്ഗങ്ങളുടെയും ഈ നൂലാമാലകളിൽ നിന്ന് എന്നെന്നേയ്ക്കുമായി മോചനം നേടുകയാണെങ്കിൽ യഥാർത്ഥമായ പുരോഗതി അതുതന്നെ എന്ന് ഞാൻ പറയും.

■

# ഇതൊരു മാതൃകാപ്രസ്ഥാനം

എസ്. എൽ. പുരം

ഈ ഭൂമിയിൽ മനുഷ്യൻ തൊട്ടുണർത്തിയെടുത്തിട്ടുള്ളതിന്റെയെല്ലാം വളർച്ചയും വികാസവും അത്ഭുതകരമാണെന്നേ പറയേണ്ടു. ഈ കാണുന്നതൊക്കൊ നേടിയെടുത്തത് ഞാൻ തന്നെയോ എന്ന് അവനുതന്നെ സന്ദേഹം തോന്നുംവിധം അത്ഭുതങ്ങളാണ്.

മരണമൊഴിച്ചിള്ളതിനെല്ലാം മരുന്നുണ്ടവന്റെ കൈയിൽ. കാണാമറയത്തുള്ള ശത്രുവിനെയും തേടിപ്പിടിച്ചുചെന്നു കൊല്ലുവാനുള്ള ആയുധമുണ്ട്. ജീവനുള്ളതിനെമാത്രം നശിപ്പിക്കും. അല്ലാത്തതൊക്കെ നിലനിർത്തും. അവനിന്നതു കഴിയും. ചന്ദ്രമണ്ഡലത്തിൽ ചായക്കടയിടുമ്പോൾ പേരെന്തിടണം എന്നാലോചിച്ചു തുടങ്ങിയിരിക്കുന്നു കുട്ടൻനായരുചേട്ടൻ. കലാസാഹിത്യരംഗത്ത് കൊടുമുടി കയറിക്കൊണ്ടിരിക്കുകയാണ് മനുഷ്യഭാവന. അങ്ങനെ നൂറ്റാണ്ടുകളിൽ നിന്നും നൂറ്റാണ്ടുകളിലേയ്ക്കു ചുമന്നെത്തിച്ച നേട്ടങ്ങളുടെ കൂമ്പാരത്തിനു മുകളിൽ കയറിനിന്നു നോക്കിയപ്പോൾ അവൻ നടുങ്ങിപ്പോയി. അവന്റെ അടിസ്ഥാനം തകർന്നുതുടങ്ങിയിരിക്കുന്നു. മനുഷ്യത്വം നഷ്ടപ്പെട്ടു തുടങ്ങിയിരിക്കുന്നു. മനുഷ്യത്വം നഷ്ടപ്പെട്ട മനുഷ്യന്റെ നേട്ടത്തേക്കാൾ വലിയൊരാപത്ത് മനുഷ്യനു സംഭവിക്കാനില്ല. സ്വന്തം നേട്ടങ്ങളുടെ കൂമ്പാരം, സ്വന്തം തലയിൽ തന്നെ ഒന്നോടെ ഇടിഞ്ഞുവീണ് അവൻ നശിക്കും. അവിടെയാണിന്ന് മനുഷ്യൻ.

തലമുറകൾ നേടിയെടുത്ത്, ഉള്ളറകളിൽ നിധിപോലെ കാത്തുസൂക്ഷിച്ചുപോന്ന സ്നേഹ



**എസ്. എൽ. പുരം സദാനന്ദൻ**

മലയാള സിനിമാ-നാടകരംഗങ്ങളിൽ തിളക്കമാർന്ന വ്യക്തിമുദ്ര പതിപ്പിച്ച ശ്രീ. സദാനന്ദൻ 12.10.1927ന് ആലപ്പുഴയിലെ സേതുലക്ഷ്മിപുരത്ത് ജനിച്ചു. ഫോർത്തിൽ പഠിക്കുമ്പോൾ രാഷ്ട്രീയ തടവുകാരനായി. 12 വയസ്സിൽ കമ്മ്യൂണിസ്റ്റ് അനുഭാവിയും പിന്നീട് മുഴുവൻസമയ പാർട്ടിപ്രവർത്തകനുമായി. പുന്നപ്രവയലാർ കേസിൽ പ്രതി. ഏറ്റവും നല്ല തിരക്കഥക്ക് രാഷ്ട്രപതിയുടെ അവാർഡ് നേടി. ഒരാൾകൂടി കള്ളനായി, അഗ്നിശുദ്ധി, അണിയറ, എന്നെ സൂക്ഷിക്കുക, വിലകുറഞ്ഞ മനുഷ്യർ എന്നിവ ആദ്യകാല പ്രധാനകൃതികൾ

ത്തിന്റെയും സാഹോദര്യത്തിന്റെയും സഹാനുഭൂതിയുടേയുമെല്ലാം ദീപനാളങ്ങൾ തല്പരകക്ഷികൾ തല്ലിക്കെടുത്താൻ തുടങ്ങിയിരിക്കുന്നു. പകരം അന്ധവിശ്വാസത്തിന്റെയും അനാചാരത്തിന്റെയും ക്രൗര്യത്തിന്റെയും സംഹാരവാസനയുടേയുമെല്ലാം ഹോമകുണ്ഡം അവന്റെ മനസ്സിൽ ജ്വലിപ്പിച്ചുതുടങ്ങിയിരിക്കുന്നു. കൊലയും കൊള്ളിവെയ്പും ഒരനുഷ്ഠാനമാക്കി മാറ്റുവാൻ അവർ പഠിപ്പിച്ചു കഴിഞ്ഞിരിക്കുന്നു. അധികാരമാണവരുടെ ലക്ഷ്യം. ഭരണം കൈയ്യിലൊതുക്കുവാൻ മരണംകൊണ്ടാണു കളി. ജനം ഇതറിയുന്നില്ല. സാധുക്കൾ! ശുദ്ധാത്മാക്കൾ!

നികൃഷ്ടവും പൈശാചികവുമായ ഈ സ്വാർത്ഥതയ്ക്കും വഞ്ചനയ്ക്കും എതിരായി സത്യത്തിന്റെയും ധർമ്മത്തിന്റെയും നീതിയുടെയും യുക്തിയുടെയും വിജ്ഞാനത്തിന്റെയും ഉത്തുംഗമായ സ്നേഹത്തിന്റെയും പ്രകാശം പ്രസരിപ്പിച്ചുകൊണ്ട്, മനുഷ്യവംശത്തിന്റെ നന്മയും പുരോഗതിയും മാത്രം ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന അത്യുൽകൃഷ്ടമായ ഒരു മഹാപ്രസ്ഥാനമാണ് ആലത്തൂരിലെ സിദ്ധാശ്രമം. അറിവുള്ളവരും ആദരണീയരുമായ മഹാത്മാക്കൾ അത് പ്രഖ്യാപിച്ചു കഴിഞ്ഞിരിക്കുന്നു.

സിദ്ധാശ്രമത്തിന്റെ സ്ഥാപകനായ സ്വാമി ബ്രഹ്മാനന്ദ ശിവയോഗിയും അദ്ദേഹത്തിന്റെ ശിഷ്യോത്തമനായ നിർമ്മലാനന്ദയോഗിയും കൂടി അവരുടെ മഹൽഗ്രന്ഥങ്ങൾ വഴിയും ഉപദേശങ്ങൾ വഴിയും മനുഷ്യമനസ്സുകളിലേക്ക് കടത്തിവിടുന്ന വെളിച്ചം, അവനെ ധീരനും കർമ്മോന്മുഖനും ആത്മവിശ്വാസമുള്ളവനുമാക്കുമെന്നുള്ള കാര്യത്തിൽ തർക്കമില്ല. സ്നേഹവും സാഹോദര്യവും സഹാനുഭൂതിയും സുഗന്ധംപോലെ അവനിൽ അലിഞ്ഞു ചേരും.

മനുഷ്യനന്മയ്ക്കുവേണ്ടി പ്രവർത്തിക്കുന്നു എന്നവകാശപ്പെടുന്ന എല്ലാ രാഷ്ട്രീയ സാമൂഹ്യ സാംസ്കാരിക പ്രസ്ഥാനങ്ങളുടെയും ശ്രദ്ധ. ആലത്തൂരിലെ സിദ്ധാശ്രമത്തിലേക്ക് കേന്ദ്രീകരിക്കേണ്ടിയിരിക്കുന്നു. അടിസ്ഥാനപരമായ യുക്തിചിന്തയും മനുഷ്യസ്നേഹവും വിശാലവീക്ഷണവുമുള്ള അന്ധവിശ്വാസികളല്ലാത്ത അനുയായികളുടെ കൈയിലാണ് പ്രസ്ഥാനത്തിന്റെ വിജയവും നിലനിൽപ്പും സ്ഥിതിചെയ്യുന്നതെന്നുള്ള സത്യം മറന്നുകൂടാ. വിപ്ലവം ഏതായാലും എന്തിനുവേണ്ടിയായാലും അതു നടത്തുന്നവരുടെ മനസ്സിലാണ് ആദ്യം വിപ്ലവം നടക്കേണ്ടത്. അതുനടക്കാതെ പോയതിന്റെ കേട് ലോകം കണ്ടുകഴിഞ്ഞു. ആദ്യം മനസ്സു സജ്ജമാക്കണം. അന്ധവിശ്വാസങ്ങളും അനാചാരങ്ങളും തുടച്ചുമാറ്റണം. ആത്മവിശ്വാസവും സഹാനുഭൂതിയും അരക്കിട്ടുറപ്പിക്കണം. ആലത്തൂരിലെ സിദ്ധാശ്രമം അതിനു സഹായിക്കുമെന്ന സത്യം ഒരിക്കൽക്കൂടി പറഞ്ഞുവെയ്ക്കുന്നു.

■

# സമാധാനം

## ഡോ. ശൂരനാട്ട് കുഞ്ഞൻപിള്ള



**ശൂരനാട് കുഞ്ഞൻപിള്ള**

ചരിത്രം, പുരാവസ്തുശാസ്ത്രം, സാഹിത്യം, വേദാന്തം, തർക്കം എന്നിവയിലെല്ലാം അവഗാഹമുള്ള ബഹുഭാഷാപണ്ഡിതൻ. കുന്നത്തൂർ താലൂക്കിൽ 1911നു ജനിച്ചു. ടി.കെ. വേലുപ്പിള്ളയോടൊപ്പം 'തിരുവിതാംകൂർ സ്റ്റേറ്റ് മാന്വൽ' തയ്യാറാക്കുന്നതിൽ സേവനമനുഷ്ഠിച്ചു. 1953ൽ മലയാള മഹാനിഘണ്ടു പത്രാധിപരായി. കേരള സർവ്വകലാശാലയുടെ ഓണററി ഡയറക്ടർ, സമസ്ത കേരള സാഹിത്യപരിഷത്ത് അദ്ധ്യക്ഷൻ, പ്രാചീന മണിപ്രവാള സാഹിത്യകൃതിയുടെ പ്രകാശനത്തിനും ഭാഷാഗവേഷണത്തിനും വിലപ്പെട്ട സംഭാവന നല്കി. ഒട്ടേറെ പുരസ്കാരങ്ങൾക്കർഹനായി.

മനുഷ്യന്റെ അന്തരാത്മാവിന്റെ അടിത്തട്ടിൽ മുങ്ങിത്തപ്പി നോക്കിയിട്ട്, അവിടെ കണ്ടെത്തിയ നിഗൂഢാഭിലാഷത്തെ പുരസ്കരിച്ചുകൊണ്ടേർപ്പെടുത്തിയ ഒരു സിദ്ധാന്തമാണ് ആനന്ദമതം. സുഖമാണ് എല്ലാ മനുഷ്യരും–അല്ലാ, എല്ലാ ജീവികളും – അഭിലഷിക്കുന്നത്. ജാതിഭേദമോ മതവ്യത്യാസമോ പ്രായത്തിലുള്ള ഭേദങ്ങളോ ഒന്നും ഈ അംശത്തിൽ ഒരു മാറ്റവും വരുത്തുന്നില്ല. സകലജീവികളുടേയും അഭിവാഞ്ഛകളും ചിന്തകളും പ്രവർത്തനങ്ങളും എല്ലാം സുഖത്തെ ചുറ്റിപ്പറ്റിയുള്ളവയാണല്ലോ. അതിനാൽ മറ്റുമതങ്ങളുടെ ഗതിയിൽ നിന്നും അല്പമൊന്ന് മാറിയ മട്ടിൽ ആണ് ആനന്ദമതത്തിന്റെ പോക്ക് എന്നു പറയാം എന്നാൽ അല്പം മാത്രമേ മാറിയിട്ടുള്ളൂ. ആത്യന്തികമായ സുഖസിദ്ധിക്കുവേണ്ടിയാണ്. അഖണ്ഡമായ ആനന്ദപ്രാപ്തിക്കുവേണ്ടിത്തന്നെയാണ് എല്ലാ മതങ്ങളും നിലകൊള്ളുന്നത്. മോക്ഷമെന്നും നിർവ്വാണമെന്നും കൈവല്യമെന്നും ഒക്കെ പേരുമാറിപ്പറയുമെന്നല്ലാതെ വേറെ വ്യത്യാസമൊന്നുമില്ല. സനാതനധർമ്മവിശ്വാസികൾ പരബ്രഹ്മത്തെ വർണ്ണിക്കുന്നതുതന്നെ സച്ചിദാനന്ദസ്വരൂപൻ എന്നാണല്ലോ. ആ സച്ചിദാനന്ദസ്വരൂപനിൽ സായൂജ്യം പ്രാപിക്കുകയാണ് പരമസിദ്ധി. അതായത്, ആനന്ദപ്രാപ്തിയാണ് ജീവിതത്തിന്റെ പരമലക്ഷ്യം എന്ന് താല്പര്യം. ഏതു മതം പരിശോധിച്ചാലും ആനന്ദത്തെ ലക്ഷ്യമാക്കിത്തന്നെ അവയെല്ലാം പ്രവർത്തിക്കുന്നു എന്നു

വ്യക്തമാണ്. പിന്നെന്താണ് ഈ ആനന്ദമതത്തിന് പ്രത്യേകത എന്ന് സംശയിക്കാം. സാരഭൂതമായ ആനന്ദസത്യത്തെ യാതൊരു ഒളിവും മൂടലും കൂടാതെ എടുത്തുകാട്ടി ഇതാണ് കാമ്യമായിട്ടുള്ളത്, ഇതു മാത്രമാണ് പരമാർത്ഥസാരം എന്നു സുവ്യക്തമായി നിർദ്ദേശിച്ചതാണ് ആനന്ദമതസ്ഥാപകന്റെ സംഭാവന. ഇത് അഴലിൽപെട്ടുഴലുന്ന ആളുകൾക്കെല്ലാം അതിരില്ലാത്ത ആനന്ദം പ്രദാനം ചെയ്യുന്ന ഒരു മഹാസന്ദേശമാണ്. ആ ആനന്ദമന്ത്രത്തിന്റെ വശീകരണവലയത്തിൽ പെടാതെ ഒരാത്മാവിനും കഴിഞ്ഞുകൂടാൻ പ്രയാസമാണ്. മനസ്സിനെ ആനന്ദരസത്തിൽ മുഴുകിക്കാനും ജീവിതത്തെ ആനന്ദസരിത്തിൽ ആറാടിക്കാനും ആഗ്രഹിക്കാത്തവർ ആരാണ്. ആനന്ദത്തെക്കണ്ട് പാശമാകാത്ത മനസ്സ് ഏതുണ്ട്, അഴലിന്റെ നിഴലിൽനിന്ന് വിരണ്ടോടുന്ന മനുഷ്യാത്മാവ് ആനന്ദപൂർണ്ണചന്ദ്രന്റെ അമൃതപ്രഭയിൽ ചെന്ന് നൃത്തം ചെയ്യാനല്ലേ കുതിക്കുന്നത്! ആകാശത്തിന്റെ വിസ്തൃതിയിൽ, കിളികളുടെ കളകൂജനങ്ങളിൽ, മന്ദമാരുതന്റെ തലോടലിൽ,.... സൗരഭ്യത്തിൽ, ചന്ദ്രന്റെ കുളിർ നിലാവിൽ, മഴവില്ലിന്റെ അഴകിൽ, ശിശുവിന്റെ പുഞ്ചിരിയിൽ, എന്നുവേണ്ട എവിടേയും ആനന്ദത്തിന്റെ പ്രസരം കളിയാടുന്നുണ്ട്. അവിടെയെല്ലാം മനുഷ്യന്റെ ആത്മാവ് അഭിരമിക്കുന്നുണ്ട്. എന്നാൽ അവയുടെ വശീകരണത്തിൽ പെടാതെ നിരർത്ഥകങ്ങളായ ചിന്തകൾക്കും പാപപൂർണ്ണമായ വികാരങ്ങൾക്കും അടിമപ്പെട്ട് പലരുടേയും മനസ്സ് അഴലിൽ കുഴങ്ങുന്നുണ്ട്. അത്തരം സഹജീവികളിൽ കൃപതോന്നി അവരെ ദുരിതസമുദ്രത്തിൽ നിന്നും സമുദ്ധരിച്ച് ആനന്ദമാർഗ്ഗത്തിലേക്കു കൊണ്ടുവരാനാണ് ഈ സിദ്ധാന്തം അവതരിപ്പിച്ച മഹാനായ സ്വാമി ബ്രഹ്മാനന്ദ ശിവയോഗി യത്നിച്ചത്. ആ മഹാത്മാവ് സമുദ്ഘാടനം ചെയ്ത ആനന്ദമാർഗ്ഗത്തിലൂടെ സഞ്ചരിച്ച് ജീവിതസാഫല്യം കൈവരുത്താൻ ഞാൻ എല്ലാവരേയും സമാഹ്വാനം ചെയ്തുകൊള്ളുന്നു. ഈ മാർഗ്ഗത്തിലൂടെയുള്ള സഞ്ചാരം സമസ്തമനുഷ്യരാശിക്കും ഒരുപോലെ ഹൃദ്യമാണ്. അതിനാൽ ജാതിമതരാഷ്ട്രവിഭാഗവ്യത്യാസങ്ങൾ എല്ലാം വിസ്മരിച്ച് എല്ലാവർക്കും ഈ വഴിയെ സഞ്ചരിച്ച് പരമാനന്ദം പ്രാപിക്കാവുന്നതാണ്.



# ആത്മവീര്യവും മനഃശാന്തിയും

**ലളിതാംബിക അന്തർജ്ജനം**

ബ്രഹ്മാനന്ദസ്വാമിയേയും അദ്ദേഹം സ്ഥാപിച്ച ആനന്ദാദർശത്തെയും പറ്റി ചിരകാലമായി വായിച്ചറിയാൻ ഞാൻ പരിശ്രമിച്ചിട്ടുണ്ട്. മതങ്ങളാൽ താലോലിക്കപ്പെട്ടിട്ടുള്ള അനാചാരങ്ങളെയും അന്ധവിശ്വാസങ്ങളെയും ഭേദിക്കാൻ സ്വാമികൾ ചെയ്തിട്ടുള്ള സേവനം ഈ തലമുറയുടെ ശിരസ്സിൽ വെളിച്ചം കൊണ്ടുകുറിച്ച ഒരു എഴുത്തായി പതിഞ്ഞിട്ടുണ്ട്.

മനോനിവൃത്തിയാണ് പരമശാന്തിയെന്നും അതിന് കാശിയിലും മണികർണ്ണികയിലുമല്ല, സ്വന്തം ഹൃദയക്ഷേത്രത്തിലാണ് തീർത്ഥാടനം നടത്തേണ്ടതെന്നും ആ അഭിനവാചാര്യൻ തെളിയിച്ചുതന്നു. അവിടത്തെ ജ്ഞാനദീപത്തിന്റെ വെളിച്ചത്താൽ അന്ധവിശ്വാസങ്ങൾ ശിഥിലമായി.

ഞാൻ ഓർക്കുന്നു, ഏതാണ്ട് അരനൂറ്റാണ്ടു മുമ്പ് തന്നെ എന്റെ ഈ കൊച്ചു വായന മുറിയിലേക്ക് കടന്നുവന്ന സ്ത്രീ വിദ്യാപോഷിണിയും ജ്ഞാനക്കുമ്മിയും ജാതിവ്യത്യാസത്തെയും അടിമത്വത്തെയുമെതിർക്കുന്നതിന് എന്നെ എത്ര സഹായിച്ചിട്ടുണ്ടെന്ന്. അന്ധവിശ്വാസങ്ങളെ എതിർക്കുന്നതിൽ ശ്രീ ശിവയോഗിയുടെ പരമ്പര അനുഷ്ഠിച്ചുവരുന്ന ധീരമായ സേവനം കേരളം മറക്കുകയില്ല.

യോഗത്തിന്റെ–ആത്മവിചിന്തനത്തിന്റെ–ആത്മവിദ്യാപരമായ വികസനത്തെപ്പറ്റി കൂടുതൽ ചർച്ചകൾ തുടർന്ന് നടത്തേണ്ടതായിട്ടുണ്ട്.



**ലളിതാംബിക അന്തർജ്ജനം**

1909 മാർച്ച് 30ന് കൊട്ടാരക്കരയിൽ ജനനം. സവർണ്ണ സംസ്കാരത്തിന്റെ പശ്ചാത്തലത്തിലാണ് വളർന്നതെങ്കിലും നവോത്ഥാനമൂല്യങ്ങളെക്കുറിച്ച് ഉറക്കെ ചിന്തിക്കുകയും എഴുതുകയും ചെയ്ത സാഹിത്യപ്രതിഭ. കഥകളും ലേഖനങ്ങളുമായി ഒട്ടേറെ കൃതികൾ മലയാളത്തിനു സംഭാവനചെയ്തു. അഗ്നിസാക്ഷി എന്ന നോവൽ വയലാർ അവാർഡിന് അർഹമായി.

ശ്രീ.ശിവയോഗി തുടങ്ങിവെച്ച മാർഗ്ഗത്തിൽനിന്ന് യുക്തിവിചാരപരമായ തത്വ വിവാദം വളർത്തിയെടുക്കണം. ഗുരു നിർദ്ദേശിച്ച ലക്ഷ്യത്തിലേക്കുള്ള പ്രയാണത്തിന് സഹായകമായ പുതിയപുതിയ വഴികൾ കണ്ടുപിടിക്കുകയെന്നതു കൂടി നമ്മുടെ കടമയിലുൾപ്പെടും. ആത്മീയവാദത്തിനും ഭൗതികശാസ്ത്രത്തിനുമിണങ്ങിയ അനിഷേദ്ധ്യമായ "യുക്തിസഹസത്യ" ത്തിന്റെ ആവിഷ്കരണം ചിന്താശീലർക്കു സാധിച്ചു എന്നു വരാം. വിവിധ വീക്ഷണഗതികളെ പരസ്പരം മനസ്സിലാക്കുവാനുള്ള പർച്ചായോഗം കൂടി ആനന്ദാദർശ സാംസ്കാരിക മണ്ഡലത്തിലുൾപ്പെടുത്തണം.

സിദ്ധാശ്രമത്തിന്റെ ആഭിമുഖ്യത്തിൽ മനശ്ശാന്തി ക്യാമ്പുകൾ നടത്തുന്നതിൽ വളരെ സന്തോഷിക്കുന്നു. ഇത്തരം ക്യാമ്പുകൾ ഈ കാലഘട്ടത്തിന്റെ പ്രത്യേക ആവശ്യമാണെന്ന് എനിക്കും ബോദ്ധ്യമുണ്ട്. ധ്യാനമനനാദികളിലൂടെ മനസ്സിനെ ശാന്താവസ്ഥയിലെത്തിക്കുന്ന ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗിയുടെ ആനന്ദാദർശത്തിലുള്ള സാധന ഇതിനു വളരെ പറ്റിയതാണ്.

ആനന്ദാദർശം കേവലം ഒരു വ്യക്തിയുടെ കായികമായ സാധനാമന്ത്രം മാത്രമല്ലെന്ന് ഞാൻ വിശ്വസിക്കുന്നു. ബ്രഹ്മാനന്ദസ്വാമി ശിവയോഗി വ്യക്തിമനസ്സിനെ സമഷ്ടിഹൃദയത്തോടിണക്കി വിശാലവും വിശ്വവ്യാപകവുമായ ശാശ്വതാനന്ദസാധനയെ അതിൽ മനനം ചെയ്തു. കർമ്മവും ജ്ഞാനവും കൂട്ടിമുട്ടുന്ന വഴിത്തിരിവിൽവെച്ച്, ലൗകീകവും ആത്മീയവും ഒന്നുചേരുന്നു. ആനന്ദമതം അവിടെയാണ്. ഈ മഹത്തായ പാതയിലൂടെ ശരീരമനസ്സുകളെ സുദൃഢമാക്കിക്കൊണ്ട് ശാന്തമായി, ആനന്ദമായി മുന്നോട്ടു മുന്നോട്ടു പോകുവാൻ മനുഷ്യവർഗ്ഗത്തെ ഈ മഹനീയാദർശം സഹായിക്കും. തൻമൂലം നമ്മുടെ തലമുറയ്ക്ക് ആവശ്യമായ ആത്മവീര്യവും മനശ്ശാന്തിയും ലഭിക്കും.



# ശാശ്വതനായ ശിവയോഗി

## ഗുരു നിത്യചൈതന്യയതി

ബൃഹദാരണ്യകോപനിഷത്തിൽ ഒരു മഹാത്ഭുതത്തെപ്പറ്റി പറയുന്നു. ഈ പ്രപഞ്ചോത്പത്തി അമർത്യമായ സർവ്വേശ്വരനിൽനിന്നല്ലാ. മരണത്തെ ഉളവാക്കിയേക്കാവുന്ന തണുപ്പ് പൊറുതികെട്ടപ്പോൾ പ്രതിവിധി തേടിയത് സ്വയമേ ഉരു മനസ്സുളവാക്കിയാണ്. ആ മനസ്സിൽനിന്നുണ്ടായ പ്രയത്നം കാരണം ജലവും അഗ്നിയും പൃഥ്വിയും ഉണ്ടായത്രെ. ഇതൊക്കെ വെറും ഭൂതഭൗതികതയാണ്. അതിൽനിന്നും പല പരിണാമങ്ങളും പരിവർത്തനങ്ങളും ഉണ്ടായതിനുശേഷം സത്യസങ്കല്പമുളവാക്കുവാൻ പോന്ന മനുഷ്യമനസ്സ് ഉരുത്തിരിഞ്ഞുവന്നു. അതിൽനിന്നും ഒരിക്കലും മരിക്കാത്ത വാക്കിന്റെ ഉടമകൾ നിത്യദീപങ്ങൾ ഏന്തിക്കൊണ്ട് ലോകത്തിലേക്ക് വരാൻ തുടങ്ങി. അവരുടെ വാണികൾ മൃത്യുവിനെ ജയിക്കുന്നതായി ഉപനിഷത് പറയുന്നു. ഇതിനേക്കാൾ ആശ്ചര്യമായിട്ട് എന്തുണ്ട്. മരണമുള്ളവരിൽനിന്നും മരണമില്ലാത്ത അമൃതത്വം ഉണ്ടായിരിക്കുന്നു. അതിനു നമ്മുടെ കാലത്തുണ്ടായ ഒരു വലിയ ദൃഷ്ടാന്തമാണ് ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ഒരിക്കലും നിഷ്പ്രഭമാകാത്ത വാക്സുധ. മറ്റു ശരീരികളെപ്പോലെ അദ്ദേഹവും ശരീരം വെടിഞ്ഞുപോയി, എന്നിരുന്നാലും നിത്യമായ ആനന്ദമഹാരഹസ്യം ഇന്നും ആ മഹാഗുരുവിന്റെ വാക്കുകളിൽ ഇരുന്നു ജ്വലിക്കുന്നു. ഇന്നെന്നല്ല അതെന്നും ജ്വലിക്കും. അത് എത്രപേർ അറിഞ്ഞു എന്നുള്ളത് ചിന്താവിഷയമാക്കേണ്ട കാര്യമില്ല.



**ഗുരു നിത്യചൈതന്യയതി**

മനശാസ്ത്രവും സാമൂഹ്യശാസ്ത്രവും സമന്വയിപ്പിച്ച് തത്വചിന്തകളവതരിപ്പിക്കുന്ന യതി വാകയാറിൽ 2.11.1924ൽ ജനിച്ചു. ബിരുദവിദ്യാർത്ഥിയായിരിക്കേ തിരുവണ്ണാമല രമണാശ്രമത്തിൽചെന്ന് സന്യാസം സ്വീകരിച്ചു. 1952ൽ നടരാജഗുരുവിന്റെ ശിഷ്യപരമ്പരയിൽ ചേർന്നു. കോളേജുകളിൽ ഫിലോസഫി പഠിപ്പിച്ചു. സഞ്ചാരിയും എഴുത്തുകാരനുമായ സന്യാസി. വായനയുടെ ലോകത്ത് വളരെ പ്രശസ്തനാണ്.

## ബ്രഹ്മാനന്ദസ്വാമി ശിവയോഗി

'സത്യം മാത്രം ജയിക്കുന്നു' എന്ന ആർഷവചനം ഗുരുദേവവചനങ്ങളിലും നിദർശനമായിരിക്കുന്നു. നിത്യസത്യം അപൗരുഷേയമാണ്. അതാത് പറഞ്ഞു എന്നു പ്രചരിപ്പിച്ച്, സത്യത്തിന്റെ സ്രോതസ്സിനെ മഹിമപ്പെടുത്തിയാലും മഹിമപ്പെടുത്തിയില്ലെങ്കിലും സത്യം അഭംഗുരമായി പ്രകാശിക്കുന്നു. ഒരാൾ സൂര്യനെ കണ്ടു സൂര്യനാണെന്നു തിരിച്ചറിയുമ്പോൾ സൂര്യനല്ല പ്രകീർത്തനാകുന്നത്. സൂര്യനെക്കണ്ടു തിരിച്ചറിയാനുള്ള കഴിവ് തനിക്കുണ്ടെന്നുള്ള വസ്തുത സ്വയമേവ അറിയുകയാണ്. അതുപോലെ ബ്രഹ്മാനന്ദസ്വാമി ശിവയോഗി ശാശ്വതമൂല്യങ്ങളുടെ സത്യവക്താവാണ് എന്നൊരുവൻ തിരിച്ചറിയുമ്പോൾ അവന്റെ മേധയുടെ ശോഭ അവനുംകൂടി ബോദ്ധ്യമായിത്തീരുന്നു. ഇതാണ് സത്യസാമ്രാജ്യത്തിലെ നിത്യഭാനുമാനായ ഈ ഗുരുവരനെ ആഴത്തിൽ സ്നേഹിക്കുവാൻ മനുഷ്യനുണ്ടാകുന്ന പ്രേരണ. സൂര്യപ്രകാശംപോലെയും ശുദ്ധവായുപോലെയും സുലഭമായി കിട്ടുന്ന വിലപ്പെട്ട നിധികളുണ്ട്. എന്നാൽ അതാരും ശ്രദ്ധിക്കാറില്ല. അതുപോലെയാണ് കേരളത്തിൽ ജനിച്ച് ലളിതമായ മലയാളത്തിൽ മോക്ഷമാർഗ്ഗം കാണിച്ചുതന്ന ബ്രഹ്മാനന്ദസ്വാമി ശിവയോഗി ഉപദേശിക്കുന്ന അമൃതവാണികളുടേയും സ്ഥിതി.

കന്യാകുമാരി മുതൽ കാസർകോടുവരെ കാക്കത്തൊള്ളായിരം അമ്പലങ്ങൾ നിരന്നുനിൽക്കുന്നു. അവിടെയൊക്കെ മണിയടിയും പൂജയും നൈവേദ്യവും എന്നല്ല പൂരപ്പാട്ടും കോഴിയറപ്പും ഒക്കെ നടക്കുന്ന പൂജാവിധികൾകൊണ്ട് നിറഞ്ഞുനിന്നപ്പോൾ യുക്തിയുടെ പ്രകാശവും കൈയിലേന്തിക്കൊണ്ട് വസ്തുരൂപത്തെയും അറിവിന്റെ നിജസ്ഥിതിയേയും അന്വേഷിക്കലായിരുന്നു ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി ചെയ്തത്. പറയുന്ന വാക്കിലെ യുക്തിക്ക് ശക്തിയില്ലാതെ വരുമ്പോഴേ ബുദ്ധിഹീനന്മാർ പാണിയും പാദവുമൊക്കെ എതിർപ്പിനായി ഉപയോഗിക്കുകയുള്ളു. അങ്ങനെയുള്ള കശ്മലന്മാർ ധാരാളമുണ്ടായിരുന്നിട്ടും ശുദ്ധമായ വാക്കിന്റെ സത്യമായ പ്രകാശം കൊണ്ട് ഏതു തെറ്റിനേയും തിരുത്താൻ കഴിയും എന്ന ദൃഢനിശ്ചയത്തോടെ, സ്വാമികൾ തനിക്ക് പറയാനുള്ളത് "ശിവയോഗരഹസ്യ"മായി എഴുതിവെച്ചു. അതുകണ്ട് ചിലർക്കെല്ലാം ഹാലിളകിയപ്പോൾ പറയേണ്ടത് പരത്തിയും നിരത്തിയും ലളിതമായ ഭാഷയിൽ വ്യക്തമായി പറഞ്ഞ് അടിമുതൽ മുടിവരെ ആർക്കും മനസ്സിലാക്കിക്കൊടുക്കണം എന്ന ദയാവായ്പോടെ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി 'മോക്ഷപ്രദീപം' എഴുതുകയുണ്ടായി. ആ ബൃഹത്തായ ഗ്രന്ഥത്തിന്റെ നവനീതമാണ് 'സിദ്ധാനുഭൂതി'.

'മോക്ഷപ്രദീപ'ത്തിൽ ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ എഴുതിയിരിക്കുന്നതിലും ലളിതമായി ആർക്കും ഇനി പറഞ്ഞുകൊടുക്കാനാവില്ല. തിരക്കില്ലാത്ത എവിടെയെങ്കിലും സമാധാനമായിരുന്ന് ആ സദ്ഗ്രന്ഥത്തിലെ 350 പേജുകൾ ശ്രദ്ധയോടെ ഒന്നു വായിച്ചുപഠിക്കുവാൻ ജനങ്ങൾക്ക് താല്പര്യം ഉണ്ടാവട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു. ■

# സത്യമെന്നത് ഇവിടെ മനുഷ്യനാകുന്നു

വി.ടി. ഭട്ടതിരിപ്പാട്

ഒരുഭാഗത്ത് ഏതുവിശിഷ്ടപ്രസ്ഥാനത്തേയും ആദരിക്കാനുള്ള അഭിലാഷം. മറുവശത്ത് അതിനുള്ള കഴിവുകേട്. അഹന്തയുടെ നിഴൽപോലും തട്ടാത്ത ഈ ധർമ്മസങ്കടത്തോടെ ഞാൻ ചിലതിവിടെ കുറിക്കാൻ ആഗ്രഹിക്കുന്നു.

ആനന്ദാദർശ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവ് ആരാണ്? ഒരു പ്രസ്ഥാനമെന്ന നിലയിൽ വളരത്തക്കവിധം അദ്ദേഹത്തിന്റെ ചിന്താഗതികൾക്ക് എന്തൊരു വൈശിഷ്ട്യമാണുള്ളത്? ഇന്നത്തെ ഇളംതലമുറ ഈ ഘട്ടത്തിൽ ഇതായിരിക്കും അന്വേഷിച്ചുകൊണ്ടിരിക്കുന്നതും.

എല്ലാ ജീവികളുടെയും ജീവിതലക്ഷ്യം അനുസ്യൂതമായ ആനന്ദാനുഭവമല്ലാതെ മറ്റൊന്നുമല്ല. പക്ഷെ, അതെവിടെ? എങ്ങിനെ നേടാം? ആലോചനാശക്തി കൈവന്നകാലം മുതൽ മനുഷ്യർ ഇതാരാഞ്ഞലയുകയാണ്. പൊന്മാനിനെ പിൻതുടർന്ന സീതാഭിലാഷംപോലെ അരികിലണയുംതോറും അതകന്നുപോവുകയാണ്.

ഈ ചിന്താകുഴപ്പം ബുദ്ധിയുള്ള മനുഷ്യരെ ഇരുത്തിചിന്തിപ്പിച്ചു. ജീവിതലക്ഷ്യം ആത്മീയാഭിവൃദ്ധിയാണെന്നൊരുപക്ഷം. അതല്ല ഭൗതീകാഭിവൃദ്ധിയാണെന്നു മറ്റൊരുപക്ഷം. ഈ വിതണ്ഡവാദം നീണ്ടകാലം നിലനിന്നു. ആത്മീയവാദവും ഭൗതികവാദവും മനുഷ്യനിൽനിന്നുണ്ടായതാണ്. അതുകൊണ്ടുതന്നെ അവ രണ്ടിലും



**വി.ടി. ഭട്ടതിരിപ്പാട്**

കേരളീയ ജീവിതത്തിനു പരിവർത്തനത്തിന്റെ പാഠങ്ങൾ സ്വന്തം ജീവിതം കൊണ്ടു പകർന്നുകൊടുത്ത വിപ്ലവകാരികളിൽ പ്രമുഖനാണ് വി.ടി. നമ്പൂതിരി സമുദായത്തിലെ ദുരാചാരങ്ങൾക്കെതിരെ തുടങ്ങിയ സമരജീവിതം സാമൂഹ്യ പരിഷ്കരണത്തിന്റെ പാതയിലാണ് ഏറെ സഞ്ചരിച്ചത്. 26.3.1896ൽ മേഴത്തൂർ ഗ്രാമത്തിൽ ജനനം. വേദാദ്ധ്യായനത്തിനുശേഷം ഉപജീവനത്തിനു ശാന്തിക്കാരനായി. സ്കൂൾ വിദ്യാർത്ഥിയായിരിക്കേ, ഇന്ത്യൻ നാഷണൽ കോൺഗ്രസ് അഹമ്മദാബാദ് സമ്മേളനത്തിൽ പങ്കെടുത്തു. 1929ൽ 'അടുക്കളയിൽനിന്ന് അരങ്ങത്തേക്ക്' എന്ന നാടകത്തിലൂടെ തുടങ്ങിയ പോരാട്ടം സാഹിത്യത്തിലും സമൂഹത്തിലും ചലനങ്ങൾ സൃഷ്ടിച്ചു.

സത്യത്തിന്റെ അംശങ്ങൾ ഉണ്ടെന്നുവന്നുകൂടുന്നു. സത്യമെന്നത് ഇവിടെ മനുഷ്യനാകുന്നു. അവന് ആത്മീയവും ഭൗതികവുമായ രണ്ടുലോകങ്ങളിലും കൂടിയ നിലനില്പാണുള്ളത്.

ഇങ്ങനെ പ്രകൃതിയും മനുഷ്യനും തമ്മിലുള്ള കാര്യകാരണബന്ധം ബുദ്ധിമാന്മാരെ ഇരുത്തിചിന്തിപ്പിച്ചു. അവർ പ്രകൃതിരഹസ്യങ്ങളിലേക്ക് ചുഴഞ്ഞിറങ്ങി അവിടെ നടക്കുന്ന രാസപരിണാമങ്ങൾ നോക്കിപഠിച്ച് വിലയിരുത്തി. അതിന്റെ ഫലമായിട്ടാണ് വ്യത്യസ്തചിന്താഗതികളടങ്ങിയ ദർശനങ്ങൾ നമുക്ക് ലഭിച്ചത്. മഹാത്മാക്കൾ നേടിവെച്ച ഈ നിധി മനുഷ്യവർഗ്ഗത്തിന്റെ പൊതുസ്വത്താണ്. പക്ഷെ, നിർഭാഗ്യമെന്നുപറയട്ടെ, പ്രതിഭാസമ്പന്നരെന്നു പറയപ്പെടുന്ന വ്യാഖ്യാതാക്കൾ :

'എന്റെയാണീശ്വരനാദ്ധ്യാത്മികാഗമ
മെന്തുമിപ്പൊൻചെപ്പിലിട്ടുപൂട്ടി
കാവലായിനില്ക്കുന്നവനെ കേവലത്വത്തിന്
തൊട്ടുകൂടാ'

എന്നമട്ടിൽ ദുർവ്യാഖ്യാനംചെയ്യുകയാണുണ്ടായത്. നിർണ്ണായകമായ ലക്ഷ്യമില്ലതെ നാം ഇന്നലയുകയും ചെയ്യുന്നു.

കഴിഞ്ഞനൂറ്റാണ്ടിൽ നമ്മുടെ നാട്ടിലെ സാമൂഹ്യവ്യവസ്ഥിതിയിൽ ഒരു കാടുവെട്ടിതെളിക്കൽ നടന്നു. തെക്കുനിന്ന് നാരായണഗുരുവും വടക്കുനിന്ന് ബ്രഹ്മാനന്ദശിവയോഗിയുമാണ് ഇതിന്റെ 'പരശുരാമത്വം' വഹിച്ചത്. അനാചാരങ്ങളുടെ ആട്ടുതൊട്ടിലിൽ പെറ്റുവീണ ഇവർ കേരളത്തിലെ ജാതീയ അസമത്വങ്ങളുടെ നേർക്കു ശബ്ദമുയർത്തി. നാരായണഗുരു സാമൂഹ്യജീവിതത്തിലെ അസമത്വങ്ങൾ പരിഹരിക്കുന്നതിലാണ് തന്റെ പ്രാഗത്ഭ്യം ഊന്നിയതെങ്കിൽ ബ്രഹ്മാനന്ദശിവയോഗി അതിന്നടിസ്ഥാനമായ മനുഷ്യമനസ്സിലെ വൈകൃതങ്ങൾ പരിഹരിക്കുന്നതിനാണുദ്യമിച്ചത്. ശിവയോഗി ആത്മീയമായ ചിന്തയുടെ നോട്ടപ്പാടിൽ ഭൗതികത്വത്തിന്റെ സഹായത്തോടുകൂടി ചിന്തിച്ചു. ഒരാനന്ദാത്മക സമുദായത്തിനുമാത്രമേ നമ്മുടെ നാട്ടിലൊരു നവോത്ഥാനം കെട്ടിപ്പടുക്കാനാവൂ എന്ന് ശിവയോഗി കണ്ടറിഞ്ഞു. ഈശ്വരനിലേക്ക് മടങ്ങുകയല്ല, ഓരോ മനുഷ്യനും തന്നിലുള്ള ഈശ്വരത്വത്തെ കണ്ടറിയുകയാണ് വേണ്ടത് എന്ന് ശിവയോഗി ഉദ്ഘോഷിച്ചു. വാസ്തവത്തിൽ ആത്മാനന്ദം ഒരു മിഥ്യയല്ല. കർഷകൻ വിളകൊയ്തെടുക്കുന്നതുപോലെ നമുക്ക് ആ സുഖം നേടിയെടുക്കാം. അതിലേയ്ക്കുള്ള ഒരു രാജപാതയാണ് ആനന്ദാദർശപ്രസ്ഥാനം.

ബ്രഹ്മാനന്ദസ്വാമിശിവയോഗി സമാധിയടഞ്ഞുവെങ്കിലും അദ്ദേഹത്തിന്റെ ഉജ്ജ്വലശബ്ദം അദ്ദേഹത്തിന്റെ കൃതികളിൽ, അനുയായികളിൽ മുഴങ്ങിക്കേൾക്കുന്നുണ്ട്. അതിന്റെ അല അവസാനിക്കാതിരിക്കട്ടെ.

■

# ക്രാന്തദർശിയായ ഗുരു

എം.ബി.കെ.

ആധ്യാത്മിക പണ്ഡിതന്മാരുടെയും മനീഷികളുടെയും അതിസുലഭമായ സമ്പത്ത്കൊണ്ട് സമൃദ്ധമായ ഒരു രാജ്യമാണ് ഭാരതം. ഇവരിൽ ധാരാളം കള്ളനാണയങ്ങൾ ഉണ്ടെന്നതും അത്രതന്നെ പരമാർത്ഥമാണ്. നമ്മുടെ ഋഷിപാരമ്പര്യത്തിന്റെ പവിത്ര ലാവണ്യത്തെപ്പറ്റി പാടാത്ത കവിപ്രതിഭകൾ കുറവാണ്.

എന്നാൽ അതിനിശിതമായ നിരൂപണ പ്രഭാവവും വിശകലനവ്യഗ്രതയുംകൊണ്ടു സമ്പന്നമായ വ്യക്തിവിശേഷ ധന്യതയെ പ്രതിഫലിപ്പിച്ച ബ്രഹ്മാനന്ദസ്വാമി ശിവയോഗിയെ എക്കാലത്തെയും ദീർഘദർശിയായംഗീകരിക്കുന്നതിൽ ആദ്ധ്യാത്മവേദി പിന്നിൽപെട്ടുപോയതായി സംശയിക്കണം.

ആ മഹിതധിഷണാശാലിയുടെ പഠനങ്ങളും നിഗമനങ്ങളും ഇന്നും പ്രസക്തമാണ്. എന്നും പ്രസക്തമായിരിക്കുകയും ചെയ്യും.

മനസ്സിന്റെ സർവംകഷമായ പ്രാധാന്യത്തെ സംബന്ധിച്ചു ഇത്രയധികം എടുത്തുപറഞ്ഞ ആധ്യാത്മിക പണ്ഡിതന്മാർ എറെയൊന്നും നമുക്കില്ലെന്നതാണ് പരമാർത്ഥം.

"മനഃസ്വാസ്ഥ്യതൈവാനന്ദ"എന്ന സൂക്തത്തിൽ ആ മഹാത്മാവ് ഒരു പ്രപഞ്ചത്തെത്തന്നെ അടക്കംചെയ്തവതരിപ്പിച്ചിരിക്കയാണ്. 'മനസ്സിന്റെ സ്വാസ്ഥ്യമാണാനന്ദം' എന്ന പരമാർത്ഥം. ഈ ലളിതമായ സത്യത്തിൽ ഒരു വിജ്ഞാനപ്രപഞ്ചമാണടങ്ങിയിരിക്കുന്നത്.



**എം. ബാലകൃഷ്ണൻ**

കണ്ണൂരിലെ ചിറക്കൽ ദേശത്ത് 1923 നവംബർ എട്ടിനു ജനനം. ദാരിദ്ര്യം മൂലം ഉയർന്ന അക്കാദമിക് ബിരുദങ്ങൾ നേടാനായില്ലെങ്കിലും സ്വകാര്യമായി പഠിച്ചും പ്രയത്നിച്ചും ഉയർന്ന് എഴുത്തുകാരനായി. സാമൂഹ്യ സാംസ്കാരിക പ്രവർത്തനങ്ങളിൽ അര നൂറ്റാണ്ടു പിന്നിട്ട എം.ബി.കെ. കേരള യുക്തിവാദിസംഘം സ്ഥാപിക്കുന്നതിൽ പ്രധാന പങ്കുവഹിച്ചു. ആനുകാലികങ്ങളിലും പത്രങ്ങളിലും ഇപ്പോഴും തന്റെ വീക്ഷണം ശക്തിയായി അവതരിപ്പിക്കുന്നുണ്ട്.

ആധുനിക മനഃശാസ്ത്ര പണ്ഡിതന്മാരായ എച്ച്. ജാക്സണും ഐ.പി. പാവ്ലോവും സിഗ്മണ്ട് ഫ്രായ്ഡും പ്രതിപാദിച്ചതിന്റെ രത്നച്ചുരുക്കം ഈ ഒരു സൂത്രവാക്യത്തിൽ ഓളംവെട്ടുന്നതു കാണാവുന്നതാണ്.

ഇരുപതാം ശതകത്തിന്റെ മൂന്നാം ദശകത്തിൽ അന്തരിച്ച ബ്രഹ്മാനന്ദ സ്വാമിയുടെ ജീവിതകാലം കേരളത്തെ സംബന്ധിച്ചിടത്തോളം ചിന്താദാരിദ്ര്യത്തിന്റെ ഇരുളടഞ്ഞ ഒരു യുഗമായിരുന്നുവെന്നത് സവിശേഷം സ്മരണീയമാണ്. അക്കാലത്തെ ആശാൻ ഇങ്ങനെയാണ് വിശേഷിപ്പിച്ചത്:

"മുമ്പോട്ടുകാലംകടന്നുപോയീടാതെ
മുമ്പെ സ്മൃതികളാൽ കോട്ടകെട്ടി
വമ്പാർന്നനാചാരമണ്ഡലഛത്രരായ്
നമ്പൂരാർ വാണരുളുന്ന" കാലമായിരുന്നു അത്.

ശ്രുതികളും സ്മൃതികളുംകൊണ്ടു കെട്ടിയുയർത്തിയ കോട്ടക്കുള്ളിൽ വെളിച്ചം കടക്കാനനുവദിക്കാതെ നമ്പൂതിരിആഢ്യന്മാർ കാവൽകിടക്കുന്ന കാലം. ആ കോട്ടകൊത്തളങ്ങളെ പ്രകമ്പനം കൊള്ളിച്ചുകൊണ്ട് ബ്രഹ്മാനന്ദസ്വാമിയുടെ വിജ്ഞാനരശ്മികൾ തുളച്ചുകയറാൻ തുടങ്ങിയതുകൂടിയാണാകാലം.

ആ വിജ്ഞാനസാഗരത്തിന്റെ തിരതല്ലലിൽ യാഥാസ്ഥിതിക ചിന്തയുടെ ഗോപുരങ്ങൾ കടപുഴകിവീഴുകയായിരുന്നു.

വിഗ്രഹാരാധന, പുനർജ്ജന്മം, സന്യാസഡംഭ്, കർമഫലം, അനാചാരസഹസ്രങ്ങൾ എല്ലാറ്റിനെയും ശിവയോഗി കീറിമുറിച്ചു വിശകലനംചെയ്തു. പരമ്പരാഗതമായ ഈശ്വരസങ്കല്പത്തെ എടുത്തമ്മാനമാടി. ജാതീയവൈജാത്യങ്ങളെ അഗ്നിക്കിരയാക്കി. ശിവയോഗിയുടെ ധൈഷണികമായ ശരമാരിയെ പ്രതിരോധിക്കാൻ യാഥാസ്ഥിതിക പണ്ഡിതന്മാർ അശക്തരായി. യുക്തിസഹജമായ അദ്ദേഹത്തിന്റെ വാദഗതികൾക്ക് മുമ്പിൽ ആ പണ്ഡിതകേസരികൾ ആയുധം നഷ്ടപ്പെട്ട് നിശ്ചേതരായി വിറങ്ങലിച്ചു നിൽക്കുകയായിരുന്നു.

ശിവയോഗിയുടെ ഗ്രന്ഥങ്ങൾ ആധ്യാത്മിക മണ്ഡലത്തിലെ നൂതന നിസ്തുല പ്രകാശധോരണിയായി വിളങ്ങി വിരാജിച്ചുനിൽക്കുകയായിരുന്നു.

ആനന്ദാദർശം, മോക്ഷപ്രദീപം, വിഗ്രഹാരാധനാഖണ്ഡനം എന്നീ ഗ്രന്ഥങ്ങൾ ഒരു വിചാരവിപ്ലവത്തിന്റെ തീഷ്ണപ്രഭയായി, നവോത്ഥാനചിന്താപ്രസ്ഥാനത്തിന്റെ ധൈഷണിക സമ്പത്തായി പ്രശോഭിച്ചു.

പരമ്പരാഗത കർമകാണ്ഡക്കാരെ അദ്ദേഹം നിശിതവിമർശനത്തിലൂടെ പരിക്ഷേൽപ്പിച്ചത് അപൂർവ്വമായ ഒരു കാഴ്ചയാണ്.

മോക്ഷപ്രദീപത്തിൽ ശിവയോഗി പ്രസ്താവിക്കുന്നു:

"കാലംയജ്ഞതപോദാന
തീർത്ഥദേവാർച്ചനഭ്രമൈഃ
ചിരമാധിശതോപേതാ
ക്ഷപയമൃഗാഇവഃ"

[യാഗം, തപസ്സ്, ദാനം, തീർത്ഥം, ദൈവപൂജ എന്നിവയിൽ ഭ്രമിച്ച് അനവധി ദുഃഖത്തോടുകൂടി ജനങ്ങൾ വളരെക്കാലമായി മൃഗങ്ങളെപ്പോലെ കഴിച്ചുകൂട്ടുന്നു]

യാഥാസ്ഥിതിക മതങ്ങളുടെ ആചാരങ്ങളും ആരാധനാസമ്പ്രദായങ്ങളുമാണിവിടെ വെല്ലുവിളിക്കും വിമർശനത്തിനും വിധേയമായത്. അതിന്റെ പണ്ഡിതന്മാർക്കിതിനുത്തരമൊന്നുമുണ്ടായിരുന്നില്ല.

ജാതിവ്യവസ്ഥയെയും വർണ്ണാശ്രമധർമ്മങ്ങളെയും നിശിതമായി വിമർശിക്കുകയും സ്വജീവിതത്തിൽ അവയെ വർജ്ജിക്കുകയും ചെയ്ത ആദ്യ പണ്ഡിതന്മാരുടെ നിരയിലാണ് ശിവയോഗിയുടെ സ്ഥാനം.

വേദാന്തികൾ മനസ്സിനെ നിസ്സാരമായി പരിഗണിക്കുകയും മനോവ്യാപാരമൊന്നും ആത്മാവിനെ ബാധിക്കുകയില്ലെന്നും വാദിക്കുന്നു. അങ്ങനെയാണെങ്കിൽ മനനനിദിദ്ധ്യാസങ്ങൾ നിഷ്പ്രയോജനമല്ലെ എന്ന ശിവയോഗിയുടെ ചോദ്യത്തിന് വേദാന്തികൾ ഉത്തരം കാണാതെ പരുങ്ങുകയാണ്.

ആത്മാവിനെ സംബന്ധിച്ചു വേദാന്തത്തിന്റെ വാദങ്ങളിലെ വൈരുദ്ധ്യങ്ങളെയും ശിവയോഗി പോസ്റ്റ് മോർട്ടത്തിന് വിധേയമാക്കി.

ആത്മാവ് നിർവ്വികാരവും നിർഗുണവും നിത്യമുക്തവുമാണെന്നാണ് വേദാന്തം വാദിക്കുന്നത്? എങ്കിൽ മോക്ഷത്തിന്റെ പ്രസക്തിയെന്താണെന്നാണ് ശിവയോഗിയുടെ ചോദ്യം. അതുപോലെ വേദാന്തത്തിൽ ആത്മാവ്, അനാത്മാവ് (ജഡം) എന്ന രണ്ടു ഘടകങ്ങൾക്കേ സ്ഥാനമുള്ളുവെന്നാണതിന്റെ വക്താക്കൾ അവകാശപ്പെടുന്നത്. പിന്നീടതിൽ ഒരു ജീവാത്മാവിനെക്കൂടി കടത്തിവിടുന്നുണ്ട്. അത് ഏതു പട്ടികയിൽ പെടുന്നുവെന്ന ചോദ്യത്തിനും വേദാന്തികൾക്ക് തൃപ്തികരമായ ഉത്തരം നൽകാനാവുന്നില്ല. അവ്യക്തതയാണ് വേദാന്തത്തിന്റെ അന്തഃസത്തയെന്ന് ശിവയോഗി അനായാസം എടുത്തുകാണിച്ചിരിക്കുന്നു.

ജീവാത്മാവ് പ്രതിബിംബമാണെന്നാണ് ഒടുവിൽ വേദാന്തികൾ ചെന്നെത്തുന്നത്. ഇതിനെ ബ്രഹ്മാനന്ദസ്വാമി ഇങ്ങനെ നുള്ളിക്കീറിയെറിഞ്ഞിരിക്കുന്നു"പ്രതിബിംബം വാസ്തവത്തിലല്ലാത്തതാകുന്നു. ഒരു കുളത്തിൽ സൂര്യബിംബം നിഴലിക്കാറുണ്ട്. എന്നാൽ കുളത്തിനകത്ത് സൂര്യൻ പ്രവേശിച്ചിട്ടില്ല. കണ്ണാടിയിൽ പ്രതിഫലിക്കുന്ന മുഖവും അങ്ങിനെതന്നെ. അതുകൊണ്ടു ജീവാത്മാവിനു മുക്തി എന്ന വാദത്തിനും അർത്ഥമില്ല. ആത്മാവ് അരൂപമാണെന്ന് പറയുന്നു. എങ്കിൽ പ്രതിബിംബത്തിനും പ്രസക്തിയില്ല."

ഈ വിശകലനത്തിനുമുമ്പിൽ വേദാന്തികൾ മൗനം ഭജിച്ചത് സ്വാഭാവികം മാത്രം.

തീർത്ഥസ്നാനത്തിന്റെ നിരർത്ഥകതയെ ശിവയോഗി ഇങ്ങനെ ഖണ്ഡിക്കുകയും പരിഹസിക്കുകയും ചെയ്യുന്നു:

ആജന്മമരണാന്തശ്ച
ഗംഗാദിതടിനീസ്ഥിതാഃ
മണ്ഡൂകമത്സ്യപ്രമുഖഃ
യോഗിനിസ്തേഭവിന്തികി

[ജനനം മുതൽ മരണംവരെ കാശി, ഗംഗ മുതലായ തീർത്ഥങ്ങളിൽ തവള, മത്സ്യം മുതലായവ കഴിയുന്നു. അവ യോഗികളായി ഭവിക്കുന്നില്ല]

ഗരുഡപുരാണത്തിൽനിന്നാണ് ശിവയോഗി ഇതുദ്ധരിക്കുന്നത്. അപ്പോൾ മനുഷ്യൻ ഇതുകൊണ്ട് യോഗികളായി ഭവിക്കുന്നതെങ്ങിനെയെന്നാണ് ചോദ്യം. ശരീരത്തിലെ ചളിയകറ്റാൻ തീർത്ഥസ്നാനം സഹായകമാവാം. പക്ഷെ മനസ്സിലെ ചളിയകറ്റാൻ അതിനു സാധ്യമല്ല. എങ്കിൽ ഗംഗാതീരനിവാസികൾ മുഴുവൻ ശുദ്ധന്മാരായി, ദിവ്യന്മാരായി ഭവിക്കണമല്ലൊ. (ഉദ്ധരണികൾ : മോക്ഷപ്രദീപം)

വിഗ്രഹാരാധനയെയും അനുബന്ധഘടകങ്ങളെയും ഇത്രയധികം നിഷ്കൃഷ്ടമായി വിമർശിക്കുകയും ഖണ്ഡിക്കുകയും ചെയ്ത ശിവയോഗിയെയല്ലാതെ മറ്റൊരു പണ്ഡിതനെ നമുക്ക് കാണാനാവുകയില്ല. മതത്തെ സംബന്ധിച്ചു ആ പ്രതിഭാധനന്റെ അഭിപ്രായം എന്നും ഉന്നതമായി നിൽക്കുന്നു :

"ഒരുകുടുംബംപോലെ ഏകയോഗക്ഷേമത്തിലിരിക്കേണ്ട ലോകം മുഴുവൻ മതം നിമിത്തം അനാദികാലമായി മത്സരിക്കുന്നു. ആലോചിച്ചാൽ ലോകത്തിന്റെ ഐകമത്യസുഖത്തേയും ആത്മീയസുഖത്തേയും കെടുക്കുന്ന വിഷമവിഷം മതമത്സരം പോലെ മറ്റൊന്നുമില്ലെന്നും കാര്യമൊന്നുമില്ലാതെ വെറുതെയാണ് മതമത്സരമെന്നും അറിയാം"

മനുഷ്യരിൽ കാണുന്ന വൈജാത്യങ്ങൾക്കും വൈരുദ്ധ്യങ്ങൾക്കും കാരണം കർമഫലമാണെന്നാണ് മതവിശ്വാസികൾ വാദിക്കുന്നത്. അതിനെ ശിവയോഗി വിമർശിച്ചുതള്ളുന്നു:

"സൃഷ്ടെപൂർവ്വം കർമനാസ്തി
സൃഷ്ടികാലേകഥാസമഃ
യുഷ്മദീശോസൂജൽസർവാൻ
താരതമ്യേനദേഹിനഃ"

[സൃഷ്ടിക്ക് മുമ്പ് ആരും കർമം ചെയ്തിട്ടില്ല. അങ്ങനെയെങ്കിൽ നിങ്ങളുടെ ഈശ്വരൻ സൃഷ്ടിവേളയിൽ സർവ്വദേഹികളെയും വ്യത്യസ്തതരത്തിൽ പലപ്രകാരത്തിൽ എങ്ങനെ സൃഷ്ടിച്ചു?ഈശ്വരന് പക്ഷപാതിത്വമുണ്ടോ? ഇല്ലെങ്കിൽ ഈ വിരോധാഭാസത്തിന്റെ കാരണമെന്ത്?]

ഈശ്വരൻ സർവജ്ഞനാണെന്ന വിശ്വാസികളുടെ വാദവും നിരർത്ഥകമാണെന്ന് സമർത്ഥിക്കുന്നു.

"സർവജ്ഞാശ്ചേൽസസർവാണീ
വിജാനാതിവിശേഷതഃ
കിമർത്ഥം പ്രാർത്ഥനാഭീഷ്ടാ
പ്രപ്തയേതസ്യസന്നിധൗ"

[ഈശ്വരൻ സർവ്വശക്തനാണെങ്കിൽ സർവതും അറിയും. ഇഷ്ടസാധ്യത്തിന് ഈശ്വരസന്നിധിയിൽ ചെന്നുപ്രാർത്ഥിക്കുന്നതെന്തിനാണ്? പ്രാർത്ഥിക്കുന്നത് ചിന്താദാരിദ്ര്യംകൊണ്ടാണ്.]

"ഈശ്വരംനിർഗുണംവ്യക്തി
നിഷ്ക്രിയം പ്രബാലശ്രുതിഃ
കഥം സൃഷ്ട്യാദികർത്തേതി
വദന്തിമതവാദിന"

[പ്രബലശ്രുതിപ്രകാരം ഈശ്വരൻ നിർഗുണനും നിഷ്ക്രിയനുമാണ് എന്നാണ് മതവാദികൾ അവകാശപ്പെടുന്നത്. അതേ സമയം സൃഷ്ടികർത്താവെന്നും പറയുന്നു?]

ഈ വൈരുദ്ധ്യങ്ങളുടെ മുമ്പിൽ മതവിശ്വാസികളും വക്താക്കളും ഉത്തരംകിട്ടാതെ നിശ്ശബ്ദത പാലിക്കുകയാണ് ചെയ്യുന്നത്.

വിഗ്രഹാരാധനയിലെ അർത്ഥരഹിതമായ ചടങ്ങുകളെ ശിവയോഗി അതിനിശിതമായാണ് തുറന്നുകാണിക്കുന്നത്.

"നൈവേദ്യൈഃപായസാദ്യൈശ്ച
പൂജയന്തീശ്വരംജനാഃ
ക്ഷുത്പിപാസാദിപീഢിതഃ
കിംസമ്പൂർണ്ണായുഷ്മദീശ്വരഃ

[പായസാദിനൈവേദ്യങ്ങൾ കൊണ്ടു ജനങ്ങൾ ഈശ്വരനെ പൂജിക്കുന്നു. സമ്പൂർണ്ണനായ നിങ്ങളുടെ ഈശ്വരൻ വിശപ്പും ദാഹവുംകൊണ്ടു വലയുന്നുവോ?]

"മദ്യമാംസൈസമർപ്യാപി
പൂജയന്തീശ്വരം ജനാഃ
മദ്യപാനിശവാശികിം
യുഷ്മദീശൊഗുണാകരഃ"

[മദ്യമാംസ സമർപ്പണത്തിലൂടെയും ജനങ്ങൾ ഈശ്വരനെ പൂജിക്കുന്നു. ഗുണനിധിയായ നിങ്ങളുടെ ദൈവം മദ്യപാനിയും ശവംതീനിയുമാണോ?]

പുരോഹിതപരിഷകളുടെ സ്വാർത്ഥതാല്പര്യസംരക്ഷണത്തിനായി ആചരിക്കുന്ന ആഭാസങ്ങളെ തുറന്നാക്ഷേപിക്കുന്നതിൽ ശിവയോഗി അതീവവാചാലനും അധൃഷ്യനുമാണെന്ന് അദ്ദേഹത്തിന്റെ കൃതികൾ വളരെ ഉദാഹരണസഹിതം സമർത്ഥിക്കുന്നു.

സന്യാസികളെന്ന പേരിൽ പ്രഛന്നവേഷംകെട്ടി ഉദരംഭരികളായി തെണ്ടുന്നവരെയൊക്കെ ശിവയോഗിക്ക് അവഗണനയും ധർമരോഷവുമാണ്.

ശ്രുതിപ്രോക്തങ്ങളായ യാഗാദികൾ വിഗ്രഹാരാധനപോലെതന്നെ ഹാനികരങ്ങളും നിഷ്പ്രയോജനവുമാണെന്നാണ് സ്വാമികളുടെ സുചിന്തിതാഭിപ്രായം. ദിവ്യസിദ്ധികളെന്നത് മിഥ്യയാണെന്നാണ് സ്വാമികൾ സമർത്ഥിക്കുന്നത്.

"യോഗാദീശാരാധനാച്ച
സിദ്ധിസ്യാദിവാങ്മൃഷാ
വശീകർതും തഥാപ്രോക്താ
മതകാരൈർജനാനഹോ!"

[യോഗം, ഈശ്വരാരാധന മുതലായവകൊണ്ടു സിദ്ധിലഭിക്കും എന്ന വാദം മിഥ്യയാണ്. മതാചാര്യന്മാർ ജനങ്ങളെ വശീകരിപ്പാൻവേണ്ടിയാണപ്രകാരം പറയുന്നത്]

മതങ്ങളുടെയും സ്വാമിവേഷക്കാരുടെയും പൊള്ളയായ അവകാശവാദങ്ങൾക്ക് യാതൊരടിസ്ഥാനവുമില്ലെന്ന് ശക്തിയായി വാദിക്കുന്ന ആധ്യാത്മിക പ്രബോധകന്മാരിൽ പ്രഥമഗണനീയനാണ് ബ്രഹ്മാനന്ദസ്വാമി ശിവയോഗി.

അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും തുറന്നുകാണിക്കുന്നതിൽ യാതൊന്നും ആമഹിതവ്യക്തിത്വത്തിന് തടസ്സമായി ഭവിക്കുന്നില്ല.

ഈശ്വരൻ ഉണ്ടെന്നതിനു വിശ്വാസികൾ ഉന്നയിക്കുന്ന കാര്യമെല്ലാം കർതൃബന്ധമാണെന്ന വാദത്തെ സ്വാമികൾ ലളിതമായി ഖണ്ഡിക്കുന്നു.

"പുത്രകാര്യം പിതാകർതാ
യദ്യേവമനുമീയതെ
ഈശ്വരരൂപസ്യകാര്യസ്യ
കർതാകസ്തർകകോവിദാഃ"

(പുത്രൻകാര്യം പിതാവ് കർത്താവ് ഇങ്ങനെ വാദിക്കുന്നുവെങ്കിൽ ഈശ്വരരൂപമായ കാര്യത്തിന് കർത്താവാര്? പുത്രനും പിതാവും കാര്യകർതൃത്വവാദം അംഗീകരിക്കുമ്പോൾ കർത്താവായ ഈശ്വരനും കാര്യമായിത്തീ

രുന്നു. അപ്പോൾ ഈശ്വരന്റെ കർത്താവാരെന്ന ചോദ്യവും ഉൽഭവിക്കുന്നു. ഇതൊരു ഉത്തരമില്ലാത്ത അവസ്ഥയിലെത്തുന്നു. ഒരു വ്യക്തതയുമില്ലാതെ അനേകവിധത്തിൽ ഈശ്വരാരാധനാസമ്പ്രദായത്തെ ഏർപ്പെടുത്തിയത് അബദ്ധമാണ്)

ഇങ്ങനെ മതവിശ്വാസാചാരങ്ങളെ അനേകവിധത്തിൽ വിശകലനം ചെയ്തശേഷം സ്വാമികൾ മനശാസ്ത്രപരമായ ഒരു തലത്തിൽ ചെന്നെത്തുന്നത് കാണാം :

"അസന്തുഷ്ടം മനഃശ്ശത്രു
സന്തുഷ്ടം മിത്രമേവതത്
നാസ്തിനാസ്തിമഹാശത്രുർ
മിത്രഞ്ചമനസഃപരം"

[സന്തോഷമില്ലാത്ത മനസ്സ് ശത്രുവാകുന്നു. സന്തോഷമുള്ള മനസ്സ് മിത്രമാകുന്നു. മനസ്സിനുമീതെ മഹാശത്രുവും മഹാബന്ധുവുമില്ല ]

ആധുനിക മനഃശാസ്ത്രത്തോടേറ്റവും അടുത്തുനിൽക്കുന്ന ഒരു പ്രസ്താവമാണിത്. ആധ്യാത്മിക മണ്ഡലത്തിൽ നിന്നുകൊണ്ടുമാത്രം മാനവസൗഹാർദ്ദത്തിനും മതനിരപേക്ഷ ചിന്താധാരക്കും ധാർമ്മികപശ്ചാത്തലവും പ്രായോഗികതലവും നിർദ്ദേശിച്ച അത്യപൂർവ്വധിഷണാധനന്മാരിൽ എന്നും ഉയർന്നുനിൽക്കുന്ന മഹിത ദാർശനികനാണ് ബ്രഹ്മാനന്ദസ്വാമി ശിവയോഗി.

ആ മഹാപുരുഷന്റെ ചിന്തയും തത്വങ്ങളും അഭിപ്രായങ്ങളും ഇന്നും പ്രസക്തമാണ്. ആധുനികനവോത്ഥാനചിന്തയുടെ ഉദാത്ത പ്രതീകമാണ് ബ്രഹ്മാനന്ദസ്വാമി ശിവയോഗി. ആ അക്ഷയഭാസിന്റെ മഹത്വം കണ്ടെത്താൻ പൂർണ്ണമായി നമുക്കിനിയും സാധിച്ചിട്ടില്ലെന്നതാണ് പരമാർത്ഥം.



# ആനന്ദാദർശത്തിന്റെ സാമൂഹിക സാംഗത്യം

ഡോ. എം.എസ്. നായർ

ആനന്ദാദർശ സിദ്ധാന്തങ്ങൾ അടിസ്ഥാനപരമായി വ്യക്തിയുടെ ആത്മസാക്ഷാൽക്കാരത്തിനപ്പുറം സാമൂഹിക ക്ഷേമത്തിനുവേണ്ടി രൂപപ്പെടുത്തിയതല്ല. മറ്റൊരുതരത്തിൽ പറഞ്ഞാൽ ആത്മീയമായ അഥവാ ആദ്ധ്യാത്മികമായ ഔന്നത്യമില്ലാതെ ഭൗതിക സാഹചര്യങ്ങളുടെ മഹനീയത അവയുടെ ഉദ്ദേശലക്ഷ്യങ്ങളിൽ ഉൾപ്പെടുന്നതായി കാണുന്നില്ല.

ഈ അഭിപ്രായം ഭാരതീയ ദർശനങ്ങളെക്കുറിച്ച് പൊതുവിലുള്ളൊരു വിയോജനക്കുറിപ്പാണ്. ഡോ. ആൽബർട്ട് ഷ്വെറ്റ്സറെപോലുള്ള പാശ്ചാത്യചിന്തകരാണു ഇതിന്റെ വക്താക്കൾ. വളരെ നിശിതമായിതന്നെ നമ്മുടെ തത്വചിന്തയുടെ സാമൂഹികപരതാരാഹിത്യത്തെ അവർ വിമർശിച്ചിട്ടുണ്ട്. പ്രസക്തമായ രണ്ടു കാര്യങ്ങളിലൂന്നിയാണു അവരുടെ വിമർശനം

1. ഭാരതീയ തത്വചിന്തകർ തങ്ങൾക്കു ചുറ്റുമുള്ള ലോകത്തെ (സമൂഹത്തെ) കാണുന്നില്ല. അവരുടെ ഊന്നൽ വ്യക്തിയിലാണ്.
2. സാമൂഹ്യ പ്രവർത്തനചിന്ത വ്യക്തിമനസ്സിലേക്കു ആഞ്ഞിറങ്ങാനുള്ള തരത്തിൽ ശക്തമല്ല, അഥവാ സാമൂഹ്യപ്രവർത്തനം ഭാരതീയ ദർശനം അനിവാര്യമായി കാണുന്നില്ല; അനുവദിക്കുന്നുണ്ട് എന്നുമാത്രം. ചുരുക്കത്തിൽ വ്യക്തികളെ സജീവമായൊരു സാമൂഹിക



ഡോ. എം. എസ്. നായർ

ജനനം 1948 മെയ് 12. കാസർകോട് ജില്ലയിലെ കുട്ടമത്ത്. തത്വചിന്തയിൽ ബിരുദാനന്തര ബിരുദം. 'ബർട്രണ്ട് റസ്സലിന്റെ സാമൂഹിക തത്വചിന്ത' എന്ന പ്രബന്ധത്തിനു പി.എച്ച്.ഡി. നാടൻ കലാഗവേഷണ സ്ഥാപനമായ കലാനികേതന (കൊടക്കാട്)ത്തിന്റെ ഡയറക്ടർ. കലാനികേതൻ പബ്ലിക്കേഷൻസിന്റെ ജനറൽ എഡിറ്റർ. പ്രധാന കൃതി : മനസ് എന്ന ദൈവം

ജീവിതത്തിനു പ്രേരിപ്പിക്കുന്ന തരത്തിലല്ല ഭാരതീയ ദർശനത്തിന്റെ പന്ഥാവ്. ഇതിനു ഡോ. എസ്. രാധാകൃഷ്ണനും മറ്റും മറുപടി പറഞ്ഞിട്ടുണ്ടെങ്കിലും പരിപൂർണ്ണമായും അവഗണിക്കപ്പെടേണ്ടതല്ല ഈ ആക്ഷേപം.

സാമൂഹിക പ്രക്രിയയുടെ ഭാഗമാണു തത്വചിന്ത. അത് സമൂഹത്തോട് അടുത്തു നില്ക്കുന്നു. മനുഷ്യനെ മനുഷ്യനല്ലാതാക്കിത്തീർക്കുന്ന ആശയങ്ങളിൽനിന്നും വ്യവസ്ഥിതിയിൽനിന്നും കാലാകാലങ്ങളിൽ അവനെ സംരക്ഷിക്കുക എന്നത് തത്വചിന്തയുടെ ധർമ്മമാകുന്നു. അതുകൊണ്ട് തത്വചിന്ത സമൂഹത്തിൽനിന്നു അകലെയല്ല. (എം.എസ്. നായർ, "മനസ്സ് എന്ന ദൈവം" പുറം : 3)

വ്യക്തിയുടെ ആത്മസാക്ഷാൽക്കാരത്തോടൊപ്പം സമൂഹത്തിന്റെ ക്ഷേമവും ലക്ഷ്യമാക്കിയ മാനവികതയിലധിഷ്ഠിതമായ സിദ്ധാന്തങ്ങളടങ്ങുന്ന ചിന്താധാരയാണു ആനന്ദാദർശം. ആനന്ദാദർശം പുത്തനായൊരു വീക്ഷണമല്ല. സോക്രട്ടീസ്, അരിസ്റ്റോട്ടിൽ, കാറൽമാക്സ്, ബർട്രണ്ട്റസ്സൽ തുടങ്ങിയ പാശ്ചാത്യചിന്തകന്മാരും ഭാരതീയ ദാർശനികന്മാരും വേദങ്ങളും ബൈബിളും ഖുറാനും ബുദ്ധ–ജൈനമത ഗ്രന്ഥങ്ങളും ഈ തത്വം അംഗീകരിക്കുന്നു. പക്ഷെ എല്ലാവരും ആനന്ദത്തെ ഒരുപോലെയല്ല സമീപിച്ചത്. ഈ സമീപനത്തിലെ വ്യത്യാസം അവരുടെ തത്വചിന്തയിലും പ്രതിഫലിക്കുന്നു.

നമ്മുടെ മറ്റു നവോത്ഥാന നായകരിൽനിന്നും വ്യത്യസ്തമായി ശിവയോഗിക്കു ഇംഗ്ലീഷ് വിദ്യാഭ്യാസം നേടാൻ കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ട്, ഭാരതീയ തത്വചിന്തകളെ ആഴത്തിൽ പഠിക്കുന്നതോടൊപ്പം പാശ്ചാത്യ തത്വചിന്താധാരയെ പരിചയപ്പെടാനും അദ്ദേഹത്തിന് സാധിച്ചിട്ടുണ്ട്. തത്ഫലമായി യുക്തിയുടേയും അനുഭവത്തിന്റെയും വെളിച്ചത്തിൽ ആനന്ദാദർശത്തെ ഒരു പ്രസ്ഥാനമാക്കി മാറ്റുവാൻ അദ്ദേഹത്തിന് കഴിഞ്ഞു.

നിലവിലുള്ള സദാചാരരീതിയുടെ നീതീകരണം, മതത്തിന്റെ സാമൂഹികാഘാതം, സാമൂഹ്യനീതിയുടെ അടിസ്ഥാനം തുടങ്ങിയ രംഗത്ത് സമൂഹം നേരിടുന്ന പ്രശ്നങ്ങൾക്കു പരിഹാരം കാണുവാനുള്ള ശ്രമമാണ് സാമൂഹിക ചിന്തകരിൽനിന്നു നാം പ്രതീക്ഷിക്കുന്നത്. ഈ പ്രശ്നങ്ങൾക്കു പരിഹാരം നേടാനുള്ള ശ്രമത്തിന്റെ ഭാഗമായി ആദ്യം ഇത്തരം പ്രശ്നങ്ങൾ സൃഷ്ടിക്കുന്ന സാഹചര്യത്തെ പഠിക്കണം. ഈ വിശകലനത്തിൽ സാമൂഹിക സാഹചര്യത്തിന്റെ പോരായ്മകളെ വിമർശനവിധേയമാക്കുന്നു. പിന്നീട് നിലവിലുള്ള സാമൂഹിക സംവിധാനത്തിന്നു പകരം പുതിയൊരു സംവിധാനത്തിന്റെ രൂപരേഖ തയ്യാറാക്കുന്നു.

ഈ അർത്ഥത്തിൽ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയേയും അദ്ദേഹത്തിന്റെ പ്രസ്ഥാനത്തെയും സമീപിക്കുമ്പോൾ, തത്വചിന്തയെ സാമൂഹിക

പ്രശ്നങ്ങളിൽനിന്നു മാറ്റി നിർത്തുവാൻ അദ്ദേഹം ശ്രമിച്ചിട്ടില്ലെന്നു വ്യക്തമാകും. മാത്രമല്ല, കേവലജ്ഞാനത്തിന്റെ ദന്തഗോപുരത്തിലിരിക്കാതെ സാമൂഹികാസമത്വത്തിലേക്കും അനീതിയിലേക്കും വിരൽചൂണ്ടിക്കൊണ്ട് അതിനെതിരെ അടരാടാനും പുതിയൊരു വ്യവസ്ഥിതിക്കുവേണ്ടി ഒരു സാമൂഹിക പരിവർത്തനത്തിനു തയ്യാറാവാനും ജനങ്ങളിൽ ബോധവൽക്കരണം നടത്തുകയാണ് അദ്ദേഹം ചെയ്തത്.

വളരെ സ്ഫുടവും സ്പഷ്ടവുമായ വാക്കുകളിൽ വലിയ കാര്യമാണ് ചെറുതായി പറഞ്ഞിരിക്കുന്നത്. ആനന്ദസൂക്തങ്ങളിൽ നാസ്തികനും ആസ്തികനും-ജാതിമതഭേദമില്ലാതെ എല്ലാവരും- കാംക്ഷിക്കുന്നതാണ് ആനന്ദം. അത് എല്ലാറ്റിലും ഉന്നതമാണ്. മനസ്സിന്റെ സ്വസ്ഥതയാണ് ആനന്ദം. മനസ്സിന്റെ സ്വസ്ഥത ലഭ്യമാകാൻ മനസ്സിനെ ജയിക്കണം. ജീവിതത്തിൽ നേടുന്ന മറ്റെല്ലാ ജയങ്ങളെക്കാൾ വലുതാണത്. ആനന്ദം നേടിയെടുക്കാനുള്ള മനോജയം യജ്ഞാദി കർമ്മങ്ങളെക്കൊണ്ടു സാധിക്കില്ല. അവയെല്ലാം അജ്ഞാനവും ദു:ഖവും വർദ്ധിപ്പിക്കുന്നു. മനോജയം സാധിക്കണമെങ്കിൽ മനസ്സിനെ ശുദ്ധീകരിക്കണം. അഹിംസയിലൂന്നിയ ജീവിതം അനിവാര്യമാണ്. പരമമായ ധർമ്മമായി അഹിംസയെ കാണണം.

അന്യനു ഉപദ്രവം തട്ടാതെയുള്ള ജീവിതമാണ് അഹിംസ. സ്വയം സ്വതന്ത്രമായി സന്തോഷത്തോടെ ജീവിക്കാനുള്ള അവകാശം മറ്റുള്ളവരുടെ സൈ്വര്യജീവിതത്തിനുള്ള സ്വാതന്ത്ര്യം നിഷേധിക്കുന്ന തരത്തിലുള്ളതല്ല. ജീവിക്കുക, ജീവിക്കാനനുവദിക്കുക ഇതാണ് അഹിംസകൊണ്ടുദ്ദേശിക്കുന്നത്. അതുകൊണ്ട്, വ്യക്തിജീവിതത്തെയും സമൂഹജീവിതത്തെയും - വ്യക്തിയെയും സമൂഹത്തെയും രമ്യമായി ബന്ധിപ്പിക്കുന്ന തരത്തിലുള്ള ശിവയോഗിയുടെ ദർശനത്തിന്റെ എല്ലാ തലങ്ങളിലും അഹിംസക്കു പ്രസക്തിയുണ്ട്. കൊല്ലരുത് എന്നതിൽനിന്ന് ഉപദ്രവിക്കരുത് എന്ന തലത്തിലേക്കുള്ള ഉയർച്ചയാണ് അഹിംസയുടെ നിർവ്വചനത്തിൽ സ്ഫുരിക്കുന്നത്. ദൈവാരാധനയുടെ പേരിൽ നടക്കുന്ന ജന്തുബലി മുതൽ സാമൂഹ്യജീവിതത്തിന്റെ സ്വസ്ഥമായ അസ്തിത്വം വരെ അതു വ്യാപിക്കുന്നു. ബാഹ്യമായ ആനന്ദത്തിന്നപ്പുറം ആന്തരികമായ ആനന്ദത്തിലേക്ക് അത് വ്യക്തിയെ നയിക്കുന്നു.

ഈ നിജാനന്ദമെന്ന കൈവല്യാവസ്ഥയിലേക്കു വ്യക്തിയെ കൊണ്ടെത്തിക്കുന്ന ദർശനം എന്ന നിലയിൽ മാത്രമാണ് ശിവയോഗിയുടെ സിദ്ധാന്തത്തിന്റെ ആത്മീയാംശം കാണേണ്ടത്. പക്ഷെ ആ അവസ്ഥയിലേക്കുള്ള വ്യക്തിയുടെ പ്രയാണത്തിന്നു സാമൂഹിക ജീവിതം പ്രസക്തമാണ്. സാമൂഹിക ജീവിതത്തെ അദ്ദേഹം അവഗണിക്കുന്നില്ല.

വ്യവഹാരികമെന്നും പാരമാർത്ഥികമെന്നും വേദാന്തം സത്യത്തെ രണ്ടായി തിരിക്കുന്നു. വ്യാവഹാരിക സത്യം വ്യാവഹാരിക സ്വാതന്ത്ര്യമാണ്.

പരമാർത്ഥിക സത്യം പാരമാർത്ഥിക സ്വാതന്ത്ര്യവും. വ്യാവഹാരിക സ്വാതന്ത്ര്യം പാരമാർത്ഥിക സ്വാതന്ത്ര്യത്തിലേക്കുള്ള ചവിട്ടുപടിയാണ്. അതുകൊണ്ടാണ് ശിവയോഗിശിഷ്യൻ വാഗ്ഭടാനന്ദൻ പറഞ്ഞത് "മനുഷ്യനെ അടിമയാക്കുന്ന ഏറ്റവും അടുത്ത എതിർശക്തികൾ അവന്റെ മനസ്സും ഇന്ദ്രിയങ്ങളും പരിസരാവസ്ഥകളുമാണ്". (വാഗ്ഭടാനന്ദന്റെ സമ്പൂർണ്ണ കൃതികൾ, പു.296) "മനുഷ്യൻ ദുഃഖിക്കുന്നത് പിശാചിന്റെ ഉപദ്രവം കൊണ്ടല്ല. നിയന്ത്രിക്കപ്പെടാത്ത മനസ്സും ചുറ്റുപാടുകളും മൂലമാണെന്നാണ് ശിവയോഗിയുടെ മതം" (ബ്രഹ്മാനന്ദസ്വാമി, ആനന്ദാദർശം പു. 226)

അതുകൊണ്ട് ഈ സാഹചര്യങ്ങളോട് പൊരുതേണ്ടതുണ്ട്. അതു സ്വാതന്ത്ര്യത്തിന്നു വേണ്ടിയാണ്. പാരമാർത്ഥിക സ്വാതന്ത്ര്യമാണ് കൈവല്യം, നിജാനന്ദം, സാക്ഷാൽക്കാരം അഥവാ യോഗം. പ്രകൃതിയിൽനിന്നുള്ള പുരുഷന്റെ വേർപാട്. മനുഷ്യമനസ്സിന്റെ പരമോന്നത വികാസമാണ് ശിവയോഗിയുടെ രാജയോഗം. ഈ പരമോന്നത വികാസത്തിലേക്കു നയിക്കുന്ന സാമൂഹിക ജീവിതത്തിലും വ്യക്തിയുടെ വ്യാവഹാരിക സ്വാതന്ത്ര്യത്തിനു അദ്ദേഹം ഊന്നൽ കൊടുത്തു. സത്യത്തിൽ വ്യാവഹാരികമെന്നും പാരമാർത്ഥികമെന്നും സ്വാതന്ത്ര്യത്തെ (സത്യത്തെ) അദ്ദേഹം രണ്ടായി കണ്ടില്ല. വ്യാവഹാരിക സ്വാതന്ത്ര്യത്തിന്റെ ഉൽകൃഷ്ടമായ തലമാണ് പാരമാർത്ഥിക സ്വാതന്ത്ര്യം. 'ബ്രഹ്മസത്യം ജഗത്മിഥ്യ' എന്ന തത്വത്തിനും അദ്ദേഹം പ്രാധാന്യം നല്കിയില്ല. സാമൂഹിക ജീവിതത്തെ കേവലം മിഥ്യയായും മായയായും അദ്ദേഹം അവഗണിച്ചില്ല.

ജാതി ചിന്തകളെ വിമർശിച്ചതും ബ്രാഹ്മണമേധാവിത്വത്തെ എതിർത്തതും സ്ത്രീ വിദ്യാഭ്യാസത്തിനുവേണ്ടി വാദിച്ചതും മനുഷ്യാവകാശത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും പ്രശ്നങ്ങളെന്ന നിലയിലാണ്.

ജീവിതത്തിൽ ഹൃദയശുദ്ധിയാണ് അനിവാര്യം. ഈ മനഃശുദ്ധി നേടാനുള്ള സാഹചര്യം മുഖ്യമാണ്. വരേണ്യവർഗ്ഗത്തിന്റെ ആശയങ്ങളെയും തത്വശാസ്ത്രങ്ങളെയും യുക്തിയുടെ വെളിച്ചത്തിൽ അദ്ദേഹം വിശകലനം ചെയ്തത് ഈ സാഹചര്യം സൃഷ്ടിക്കാനുള്ള അന്വേഷണത്തിന്റെ ഭാഗമായാണ്. ഫ്യൂഡൽ വർഗ്ഗത്തിന്റെ അടിസ്ഥാനപരമായ പ്രത്യയശാസ്ത്രത്തെ വെല്ലുവിളിച്ചുകൊണ്ട് അമ്പലങ്ങളിലെ ദൈവത്തിന്റെ പ്രസക്തിയെ തള്ളിപ്പറഞ്ഞതും ആ നിലയിലാണ്.

വ്യക്തിയുടെ മാനസിക വികാസം സമൂഹത്തിന്റെ പുരോഗതിക്കു എതിരല്ല. അഥവാ വ്യക്തിയുടെ സംശുദ്ധീകരണമാണ് സമൂഹത്തിന്റെ ശുദ്ധീകരണം അഥവാ പുരോഗതി. അനാചാരങ്ങളെയും അന്ധവിശ്വാസങ്ങളെയും ഉച്ചാടനം ചെയ്യേണ്ടത് വ്യക്തിമനസ്സുകളാണ് അഥവാ വ്യക്തി മനസ്സുകളിലാണ്. അനാചാരങ്ങൾ അന്ധവിശ്വാസങ്ങളിലധിഷ്ഠിതമാണെന്നു വ്യക്തിക്കു

ബോദ്ധ്യമാകുമ്പോൾ അവർ അവയെ തിരസ്കരിക്കുന്നു. എല്ലാവരിലും അത്തരം അവബോധം സൃഷ്ടിക്കപ്പെടുമ്പോൾ അവ സമൂഹത്തിൽനിന്നു പരിപൂർണ്ണമായും ഉച്ചാടനം ചെയ്യപ്പെടുന്നു. സംശുദ്ധമായ മനസ്സിൽ അനാചാരങ്ങൾക്കൊ അന്ധവിശ്വാസങ്ങൾക്കൊ ദുർവ്വാസനകൾക്കൊ സ്ഥാനമില്ല.

ഈ അനാചാരങ്ങൾ ഒരു വ്യവസ്ഥിതിയുടെ സന്തതികളാണ്. സാധാരണ ജനങ്ങളെ പ്രത്യേകിച്ചും അവർണ്ണ ജാതിയിൽപ്പെടുന്നവരെ ചൂഷണം ചെയ്തുകൊണ്ട് വരേണ്യവർഗ്ഗമായ ബ്രാഹ്മണസമൂഹത്തിന്റെ അധീശാധികാരങ്ങളുടെ നിലനിൽപ്പിനുവേണ്ടി സൃഷ്ടിക്കപ്പെട്ട ചൂഷണോപാധികളാണ്. അതുകൊണ്ടാണ് ചാതുർവർണ്യത്തിന്റെ ദുർഭഗസന്തതിയായ ജാതി വ്യവസ്ഥ സാമൂഹ്യജീവിതത്തെ കാർന്നുതിന്നുന്നത് ശിവയോഗി അറിഞ്ഞതും ആ വ്യവസ്ഥിതിയെ നിശിതമായി വിമർശിച്ചതും അത് ഉടച്ചുവാർക്കാനുമുള്ള ബോധവൽക്കരണം നടത്തിയതും. ഈ ബോധവൽക്കരണത്തിനാണ് അദ്ദേഹം ഗ്രന്ഥങ്ങൾ രചിച്ചതും ജാതിവിരുദ്ധ സമൂഹമെന്ന നിലയിൽ ആനന്ദ മഹാസഭ എന്ന പ്രസ്ഥാനത്തിനു രൂപം കൊടുത്തതും. ആനന്ദമതമെന്ന് അതിനെ വിളിക്കുന്നത് അനുചിതമാണ്. മതം എന്ന വാക്ക് വിശ്വാസപ്രമാണങ്ങളും ചോദ്യം ചെയ്യപ്പെടാൻ പാടില്ലാത്ത ആധികാരികതയുമാണ് നമ്മുടെ മനസ്സിൽ സൃഷ്ടിക്കുന്ന അർത്ഥം. മാർക്സിയൻ വീക്ഷണത്തോടടുത്തു നിൽക്കുംവിധം മതത്തെ മറ്റൊരു ജയിലായി വീക്ഷിച്ച ശിവയോഗിയോടു ചെയ്യുന്ന അനീതിയാണു ആനന്ദമഹാസഭയെ മതമെന്നു വിളിക്കുന്നത്.

ആനന്ദാദർശത്തിന്റെ പ്രസക്തി ഇന്നും നിലനിൽക്കുന്നു. ആധുനിക സമൂഹത്തിലും അതിനു സാംഗത്യമുണ്ട്. നവോത്ഥാന നായകന്മാരുടെ പ്രവർത്തനങ്ങളിലൂടെ സാമൂഹ്യ പരിഷ്ക്കരണപ്രസ്ഥാനങ്ങളിലൂടെ അയിത്തം പരിപൂർണ്ണമായും നിഷ്ക്കാസനം ചെയ്യപ്പെട്ടു. ഒരു പരിധിവരെ ജാതിയും ജാതിയുടെ പേരിലുള്ള ചൂഷണം; പ്രത്യേകിച്ച് ബ്രാഹ്മണമേധാവിത്വം ഇല്ലാതായി. പക്ഷെ ജാതിസംഘടനകൾ പെരുകി വരുന്നു. മതഭേദങ്ങൾ സൃഷ്ടിക്കുന്ന സ്പർദ്ധ സംഘടനകൾ ഉളവാക്കുന്നു. അനാചാരങ്ങളും അന്ധവിശ്വാസങ്ങളും വലുതുകാലെടുത്തുവെച്ച് തിരിച്ചെത്തുന്നു.

ഈശ്വരന്റെ പേരിൽ കാട്ടിക്കൂട്ടുന്ന കോമാളിത്തരങ്ങൾക്കും അനാചാരങ്ങൾക്കും എതിരായി ബോധവൽക്കരണം നടത്തുമെന്ന് പുരോഗതിയിലേക്കു കുതിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്ത് – നാം പ്രതീക്ഷിക്കുന്ന പത്രമാധ്യമങ്ങൾ നമ്മെ നിരാശപ്പെടുത്തുന്നു. പ്രതികൂലമായി വർത്തിക്കുന്നില്ലെന്നു മാത്രമല്ല, പുരോഗതിക്കു തടസ്സം നിൽക്കുന്ന അനാചാരശ്രമങ്ങളെ അനുകൂലിക്കുന്ന തരത്തിലാണു മാധ്യമങ്ങളുടെ നിലപാട്. ഭരണഘടനയുടെ മതേതരത്വ സ്വഭാവം തെറ്റിദ്ധരിക്കപ്പെടുന്നു. മതത്തിൽ വിശ്വസിക്കുന്നതുപോലെ

ഈശ്വരനെ ആരാധിക്കുന്നതുപോലെ, മതത്തിൽ വിശ്വസിക്കാതിരിക്കാനും ഈശ്വരനെ ആരാധിക്കാതിരിക്കാനുമുള്ള സ്വാതന്ത്ര്യം അതിൽ ഉൾപ്പെട്ടിരിക്കണം. മതത്തിന്നനുകൂലമായി പ്രചരണം നടത്താനുള്ള സ്വാതന്ത്ര്യത്തോടൊപ്പം മതത്തിനു എതിരായ പ്രചരണം നടത്താനുള്ള സ്വാതന്ത്ര്യവും മതനിരപേക്ഷത ഉൾക്കൊള്ളണം.

ക്ഷേത്ര സംരക്ഷണ സമിതിയുടെ സമ്മേളന റിപ്പോർട്ട് ഒന്നാം പേജിൽ വെണ്ടയ്ക്കാ അക്ഷരത്തിൽ പ്രസിദ്ധീകരിക്കുമ്പോൾ യുക്തിവാദി സംഘത്തിന്റെയോ ആനന്ദമഹാസഭയുടെയോ പ്രവർത്തനങ്ങളുടെയും സമ്മേളനത്തിന്റെയും വാർത്തകൾക്കു ഉൾപേജിലെവിടെയെങ്കിലും ഒരു ചെറിയ കോളത്തിലാണ് സ്ഥാനം നല്കുന്നത്. മാത്രമല്ല നമ്മുടെ പ്രമുഖ പത്രങ്ങളുടെ കലണ്ടറുകളുടെ അവസ്ഥ വളരെ ദയനീയമാണ്. ബ്രഹ്മാനന്ദശിവയോഗിയും മറ്റും വെളിച്ചം വിതറിയ പുരോഗതിയുടെ പാതയിൽ, നാം തിരസ്കരിച്ചു തള്ളിയ ആചാരങ്ങൾ തിരിച്ചുവരുന്ന ദയനീയ സാഹചര്യം ഇത്തരം മാധ്യമങ്ങളുടെ കലണ്ടറുകൾ സൃഷ്ടിക്കുന്നതു വളരെ ദുഃഖകരമാണ്. പുലകുടിയും പുംസവനവും തിരണ്ടുകല്യാണവും തുടങ്ങി നിരവധി മൺമറഞ്ഞ ആചാരങ്ങൾക്കു മുഹൂർത്തം കുറിക്കുന്നവയാണു നമ്മുടെ കലണ്ടറുകൾ. മാസവും ആഴ്ചയും തിയ്യതിയും അവധി ദിവസങ്ങളും അറിയിക്കുന്നതിനേക്കാൾ മുഹൂർത്തങ്ങളറിയിക്കാനാണു കലണ്ടറുകൾ പ്രാമുഖ്യം നല്കുന്നത്. കലണ്ടർ പഞ്ചാംഗമാണെന്നു പരസ്യം ചെയ്യുന്നതിൽ മാധ്യമങ്ങൾ അഭിമാനിക്കുന്നു.

സിനിമയെന്ന മാധ്യമവും ഈ വഴിയിൽനിന്നുമാറി സഞ്ചരിക്കുന്നില്ല. നമ്മുടെ സാംസ്കാരികാധഃപതനത്തിന്റെ പ്രതീകമാണു ഇന്നു സിനിമ. (വിരലിലെണ്ണാവുന്ന അപൂർവ്വം സിനിമകൾ, ഈ പരാമർശത്തിന്നു അപവാദമാണ്) പക്ഷെ മൊത്തത്തിൽ "കേരളീയ സമൂഹം അതിന്റെ വിമോചന ചരിത്രത്തിൽ കൈയ്യേറ്റിപ്പോന്നിട്ടുള്ള നവോത്ഥാനപാരമ്പര്യത്തിനു വിരുദ്ധമായ ഇതിവൃത്തരൂപങ്ങളും സംഭാഷണങ്ങളും രംഗസംവിധാനങ്ങളുംകൊണ്ട് അടയാളപ്പെടുത്താവുന്നതാണു മലയാള സിനിമ" എന്ന ആക്ഷേപം (*ജി.പി. രാമചന്ദ്രൻ, "കേരളീയതയും സിനിമയുടെ പരിചരണവും", സാംസ്കാരിക കേരളം, ഒക്ടോ–മാർച്ച് 1995*) അർത്ഥവത്താണ്. ശാസ്ത്രീയബോധം, മതേതരത്വം, ജാതിവിരുദ്ധ ചിന്ത, തൊഴിലാളി വർഗ്ഗരാഷ്ട്രീയം, സ്ത്രീ– പുരുഷ സമത്വം തുടങ്ങിയ പുരോഗമനപരമായ ആധുനികവീക്ഷണം മലയാള സിനിമക്കു അപരിചിത മേഖലകളാണ്. സമൂഹത്തിന്റെ മാറ്റങ്ങൾ ഉൾക്കൊള്ളാൻ തയ്യാറാവാതെ, പത്തൊമ്പതാം നൂറ്റാണ്ടിലേക്കു സമൂഹത്തെ തിരിച്ചുകൊണ്ടുപോകാനുള്ള തരത്തിലാണ് നമ്മുടെ സിനിമ മേൽപറഞ്ഞ ആശയങ്ങളെ കണ്ടില്ലെന്നു നടിക്കുന്നത്, അഥവാ അവയോട് പ്രതികരിക്കുന്നത്. (എന്തെങ്കിലും ആധുനികത അവകാശപ്പെടാനുണ്ടെങ്കിൽ അത് പാശ്ചാത്യ സംസ്കാരത്തിന്റെ വികലമായ അനുകരണങ്ങൾ മാത്രമാണ്) അന്ധവിശ്വാസങ്ങളു

ടേയും അനാചാരങ്ങളുടെയും ലോകത്തിൽനിന്നു നമ്മുടെ സിനിമ മുക്തമാവുന്നില്ല. സർപ്പകോപംകൊണ്ടു ഗർഭം അലസിപോകുന്നതും ജോത്സ്യന്റെ പ്രവചനം ഫലവത്താകുംവിധം ഒരാൾക്കു മരണം സംഭവിക്കുന്നതും പുരോഗമന പ്രസ്ഥാന പ്രവർത്തകനായതുകൊണ്ടുമാത്രം അനുഭവിക്കേണ്ടിവന്ന 'ദൈവകോപം' കാരണം സ്വന്തം 'പൈതൃകത്തെ' പിന്തുടർന്നു യാഗയജ്ഞാദി കർമ്മങ്ങളിലേക്കു ഒരുവനെ എത്തിക്കുന്നതും എന്തു വീക്ഷണത്തിലായാലും സാമൂഹിക പരിവർത്തനമല്ല, പുരോഗമനപരവുമല്ല. ജ്യോതിഷത്തെ ഉൽകൃഷ്ടമാക്കാൻ യുക്തിവാദത്തെ പുച്ഛിക്കുകയല്ല, ജ്യോതിഷത്തിന്റെ 'ശാസ്ത്രീയത'ക്കു തെളിവുനല്കുകയാണു വേണ്ടത്.

ചുരുക്കത്തിൽ, പഴയസാഹചര്യങ്ങൾ പുതിയ രൂപത്തിൽ നമ്മുടെ സാമൂഹിക ജീവിതത്തെ മലീമസമാക്കുകയാണ്. ഇവിടെയാണു ആനന്ദാദർശത്തിന്റെ പ്രസ്ക്തി, മാനവികതയിലൂന്നിയ പ്രസ്ഥാനങ്ങളുടെ സാംഗത്യം. ഇത്തരം തിരിച്ചുവരവിനെ ചെറുത്തുനില്ക്കാൻ, ആനന്ദാദർശം ഉൾക്കൊണ്ടുകൊണ്ട്, സംശുദ്ധമായ വ്യക്തി ജീവിതത്തിലൂടെ സാമൂഹ്യ ജീവിതത്തെ പവിത്രീകരിക്കാൻ പുതിയ തലമുറ തയ്യാറാവണം. അനാചാരങ്ങൾ ഇനിയും നമ്മുടെ സാമൂഹിക ജീവതത്തെ കാർന്നുതിന്നാൻ അനുവദിച്ചുകൂടാ.

"സന്തുഷ്ട സമൂഹത്തിൽ സന്തുഷ്ടവ്യക്തി" എന്ന ഏറ്റവും ഉൽകൃഷ്ടമായ സാമൂഹികാദർശത്തെ സാക്ഷാൽക്കരിക്കുവാൻ ആനന്ദാദർശനത്തിനു സാധിക്കും.



# മിഴികൾ തെളിയിച്ച പരമാചാര്യൻ

**ടി.കെ. കുഞ്ഞയ്യപ്പൻ**

അന്ധങ്ങളായ വിശ്വാസാചാരങ്ങളിൽ മുഴുകിക്കഴിയുന്ന ആളുകൾക്കിടയിലാണ് ഞാനും പിറന്നത്. വളർന്നതും അവർക്കിടയിൽ തന്നെ. രണ്ടാംക്ലാസ്സിൽ പഠിക്കുന്ന കാലത്ത് എന്റെ ഒരു ഇളയച്ഛൻ എന്നെ ശാന്തിപ്പണി പഠിപ്പിച്ചു. തറവാട്ടുവക അമ്പലത്തിൽ ശാന്തിക്കാരനുമാക്കി. അമ്പലത്തിനകത്ത് കുടിയിരുത്തിയ ദേവന്മാരിൽ വലിയ വിശ്വാസവും ഭക്തിയുമായിരുന്നു എനിക്കക്കാലത്ത്. കവിഞ്ഞ ഭക്തിപ്രകർഷത്തോടുകൂടിയാണ് ഞാൻ എന്നെ ഏല്പിച്ച കൃത്യം നിറവേറ്റിപോന്നത്. എങ്കിലും ക്രമത്തിൽ ചില സംശയങ്ങൾ എന്നിൽ തലപൊക്കാൻ തുടങ്ങി. ഓടിലും കരിങ്കല്ലിലും നിർമ്മിച്ചുവച്ച ദേവവിഗ്രഹങ്ങൾക്കും കുഞ്ഞുങ്ങളുടെ കളിപ്പാവകൾക്കും തമ്മിൽ എന്തുണ്ട് അന്തരം? ചൈതന്യമിയലാത്ത ഈ പാവകളെ കുളിപ്പിച്ച് ഉടയാട ചാർത്തുന്നതിനും ഊട്ടുന്നതിനും അർത്ഥമെന്താണ്? മനുഷ്യഹൃദയത്തിലെ തേങ്ങലറിയാനും, ആശ്രയിക്കുന്നവരെ കനിഞ്ഞനുഗ്രഹിയ്ക്കാനും അവയ്ക്കെങ്ങനെ കഴിവുണ്ടാകുന്നു? അമ്പലത്തികനത്തുകടന്ന് അവിടെ നടക്കുന്നതെല്ലാം നോക്കികാണുവാൻ ഇടവരുന്ന ആരിലും ഉളവാക്കാവുന്നതാണ് ഈ സംശയങ്ങൾ. എന്നെ ശാന്തിക്കാരനാക്കിയ ഇളയച്ഛനായിരുന്നു അമ്പലത്തിലെ കോമരവും കൈകാര്യകർത്താവും സർവ്വാധിപതിയുമെല്ലാം.



**ടി.കെ. കുഞ്ഞയ്യപ്പൻ**

**തണ്ടിയേക്കൽ കുഞ്ഞികൃഷ്ണൻ കുഞ്ഞയ്യപ്പൻ കൊല്ലവർഷം 1077 ധനു 17നു അന്തിക്കാട് ജനിച്ചു. 14 കൊല്ലം അദ്ധ്യാപകൻ. കോൺഗ്രസ് ടിക്കറ്റിൽ കൊച്ചി മണ്ഡലത്തിൽനിന്ന് തിരു-കൊച്ചി നിയമസഭാംഗമായി. കർമ്മധീരൻ, ബുക്കർ ടി വാഷിംഗ്ടൺന്റെ ജീവിതകഥ, മിന്നൽപിണരുകൾ എന്നീ കൃതികൾ കൂടാതെ യുക്തിബോധവും ശാസ്ത്രാഭിമുഖ്യമുള്ള ഒട്ടേറെ ലേഖനങ്ങൾ പ്രിസിദ്ധീകരിച്ചിട്ടുണ്ട്. 1975ൽ അന്തരിച്ചു.**

ആളുകളിലെ അന്ധമായ വിശ്വാസങ്ങൾ ചൂഷണംചെയ്ത് കാശാക്കിമാറ്റുവാൻ അദ്ദേഹം കൈക്കൊണ്ടുപോന്ന അടവുകൾ എന്റെ സംശയങ്ങൾ വർദ്ധിപ്പിച്ചു. വസ്തുതകൾ പരിശോധിച്ച് വിലയിരുത്താനും വ്യക്തമായ നിഗമനത്തിൽ എത്തിച്ചേരുവാനും ബാലനായിരുന്ന എനിക്കന്ന് സാദ്ധ്യമായില്ല. എങ്കിലും ശാന്തിപ്പണി, മൂന്നുകൊല്ലം കഴിയുംമുമ്പെ ഞാനുപേക്ഷിച്ചു.

ശാന്തിപ്പണി കളഞ്ഞു. എന്നാലും അമ്പലങ്ങളിലും ദേവന്മാരിലുമുള്ള വിശ്വാസം മനസ്സിൽ തങ്ങിനിന്നു. സംശയങ്ങൾ ചിലതങ്കുരിച്ചിരുന്നു എന്നത് വാസ്തവം. പക്ഷെ, ചോദ്യം ചെയ്വാനുള്ള ധൈര്യം കൈവന്നില്ല. അങ്ങിനെയിരിക്കെയാണ് ആനന്ദസമാജാംഗങ്ങളിൽ ചിലരുമായി അടുക്കാനിടയായത്. അച്ഛന്റെ അടുത്ത സുഹൃത്തായിരുന്നു മുറ്റിച്ചൂർ കുഞ്ഞിരാവുണ്ണി പണിക്കർ (പില്ക്കാലത്ത് രാഘവാനന്ദൻ). എന്റെ വീട്ടിൽനിന്ന് രണ്ടു ഫർലോങ്ങിലധികം ദൂരമില്ല അദ്ദേഹത്തിന്റെ വീട്ടിലേയ്ക്ക്. ഒരു ദിവസം അദ്ദേഹം എന്നെ ഒരു യോഗത്തിന് ക്ഷണിച്ചു. യോഗം ആനന്ദസമാജത്തിന്റെ; കൂടുന്നത് അദ്ദേഹത്തിന്റെ യോഗശാലയിൽ കേവലമായ ബാലകൗതുകം! ഞാൻ ആ യോഗത്തിൽ പങ്കെടുത്തു. അവിടെ നടന്നതെല്ലാം സശ്രദ്ധം വീക്ഷിച്ചു. സൽഗ്രന്ഥപാരായണം, പ്രബന്ധാവതരണം, അഭിപ്രായ പ്രസംഗങ്ങൾ– ഇവയായിരുന്നു മുഖ്യചടങ്ങുകൾ എന്നാണോർമ്മ. യോഗം കഴിഞ്ഞ് മടങ്ങുമ്പോൾ ഉള്ളിൽ എന്തൊക്കെയോ നുരഞ്ഞുപൊങ്ങുന്നതായി തോന്നി. വെളിച്ചത്തിന്റെ ചില കിരണങ്ങൾ തലയോടിനെ ചൂടാക്കുന്നതുപോലെ! പിന്നീട് അവിടെ യോഗമുണ്ടെങ്കിൽ അതിനെത്തിച്ചേരുക ഞാനൊരു പതിവാക്കി. പിന്നെപ്പിന്നെ എവിടെ യോഗമുണ്ടായാലും പോവുക എന്നായി. നാലഞ്ചുനാഴിക അകലത്തായാലും നടന്നെത്തും. അതെനിക്ക് ക്ലേശകരമായി തോന്നിയിരുന്നില്ല. മുറ്റിച്ചൂരിന് പുറമെ മഞ്ഞലൂരിലും, പെരിങ്ങോട്ടുകരയിലും പതിവുയോഗങ്ങളുണ്ടായിരുന്നു അക്കാലത്ത്.

ഒന്നുരണ്ടു യോഗങ്ങളിൽ പങ്കെടുത്തകഴിഞ്ഞപ്പോൾ തോന്നി, ആനന്ദസമാജപ്രവർത്തനങ്ങൾക്ക് ചൈതന്യം പകർന്നുവർത്തിക്കുന്ന ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗിയുടെ ഗ്രന്ഥങ്ങൾ വായിക്കണമെന്ന്. മോക്ഷപ്രദീപം തൊട്ടാരംഭിച്ചു. സ്വാമികളുടെ അന്നുവരെ പ്രസിദ്ധീകൃതങ്ങളായ ഗ്രന്ഥങ്ങളെല്ലാം ഓരോന്നായി വായിച്ചുതീർത്തു. ഒരു പരിവൃത്തിയല്ല, പല പരിവൃത്തി. മനസ്സിൽ തളംകെട്ടി നിന്നിരുന്ന ഇരുൾ ക്രമത്തിൽ അലിഞ്ഞുപോയി; പ്രകാശം പരന്നു.

"യുക്തിയുക്തമുപാദേയം വചനം ബാലകാദപി
അന്യത്തുമമിവത്യാജ്യമഭ്യുക്തം പത്മജന്മനാ"

എന്ന ഉദ്ധരണി മനസ്സിൽനിന്ന് ഒരിക്കലും മായുകയില്ല. പുസ്തകപാരായണം കൊണ്ടുളവായ സംസ്കാരവും പണിക്കരുടെ പ്രേരണയും കാരണ

മായി ചില യോഗങ്ങളിൽ കയറി എന്തെങ്കിലും പറയാനും ബാലനായ ഞാൻ ധൈര്യപ്പെട്ടു. പ്രസംഗത്തിനും പ്രബന്ധരചനയ്ക്കും ആദ്യകളരിയായി വർത്തിച്ച ആനന്ദസമാജയോഗങ്ങളെ ഞാൻ കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു.

ശിവയോഗി ശിഷ്യന്മാരായ ആനന്ദസമാജാംഗങ്ങൾ പ്രദർശിപ്പിച്ചുപോന്ന വീറും ചുണയും അതിശയകരവും ഉത്തേജനജനകവുമായിരുന്നു. പത്തും പതിനഞ്ചും അതിൽ കൂടുതലും നാഴികദൂരം കാൽനടയായി സഞ്ചരിച്ചാണ് ശിവയോഗി ശിഷ്യന്മാർ യോഗങ്ങൾക്കെത്തിക്കൊണ്ടിരുന്നത്. ഇന്നത്തെ സഞ്ചാരസൗകര്യങ്ങൾ സ്വപ്നദർശനങ്ങൾ പോലും ആയിരുന്നില്ല അന്നത്തെ ആളുകൾക്ക്. നിരത്തുകളും ഇല്ലായിരുന്നു. മാസാമാസം ഈരണ്ടുതവണ, ഇത്രയും ദൂരം ചവിട്ടിമെതിച്ച് യോഗത്തിനെത്തുക! ഒന്നോർത്തുനോക്കൂ! അതിനവരെ പ്രേരിപ്പിച്ച മാനസികാവസ്ഥ, ആവേശത്തള്ളൽ എത്ര സമാദരണീയം. വെളുപ്പിനെഴുന്നേറ്റു നടക്കണം, മദ്ധ്യാഹ്നത്തിന് യോഗസ്ഥലത്തെത്താൻ. കുളിച്ചൂണുകഴിച്ച് ഒന്നു വിശ്രമിക്കാൻ തരപ്പെടും സമ്മേളനമാരംഭിക്കുമ്പോഴേയ്ക്കും.

മനുഷ്യനിൽ രൂഢമൂലമായിക്കിടന്ന വിശ്വാസാചാരങ്ങൾ പിഴുതുമാറ്റുവാൻ അവർ കാണിച്ച വെമ്പലും ധൈര്യവുമാണ് എനിക്കേറ്റവും മഹനീയമായിത്തോന്നിയത്. ജാതിവ്യവസ്ഥയിൽ ഉറഞ്ഞുകിടന്നിരുന്നതാണ് അന്നത്തെ സാമൂഹ്യജീവിതം. ജാതിയെ അടിസ്ഥാനമാക്കിയുള്ള ഉച്ചനീചത്വങ്ങളിൽ ബ്രാഹ്മണർ മുതൽ ആചണ്ഡാലം ജനങ്ങളും വിശ്വസിച്ചിരുന്നു. ജാത്യാചാരങ്ങൾ മുറയ്ക്കനുസരിച്ചുപോരികയും ചെയ്തിരുന്നു– ലംഘിക്കാനാരും മുതിർന്നിരുന്നില്ല; ആരും അതിന് ധൈര്യപ്പെട്ടിരുന്നില്ല. അക്കാലത്തും ആനന്ദസമാജക്കാർ, യാഥാസ്ഥിതികരെ വെല്ലുവിളിച്ചുകൊണ്ട് എല്ലാം പരസ്യമായിത്തന്നെ ലംഘിച്ചുപോന്നു.

പല പ്രദേശത്തുകാരെത്തിയിരുന്നു യോഗത്തിനെന്ന് പറഞ്ഞുവല്ലോ. വിവിധ ജാതിക്കാരുമായിരുന്നു അവർ. നായരും, ഈഴവനും, കളരിപണിക്കരും മറ്റുമുണ്ടായിരുന്നു കൂട്ടത്തിൽ. യോഗം മുറ്റിച്ചൂരാണെങ്കിൽ, എത്തിച്ചേരുന്നത് കുഞ്ഞിരാവുണ്ണിപണിക്കരുടെ വീട്ടിലാവും. ജാതിവ്യവസ്ഥയനുസരിച്ച് ഈഴവനും പണിക്കരും നായർക്ക് തീണ്ടൽക്കാരുമാണ്. അവരുടെ സാമീപ്യം പോലും നായരെ അശുദ്ധനാക്കും. ഊണിന്റെ കാര്യം പിന്നെ പറയണമോ? ഈഴവന്റെ താഴെയാണ് കളരിപണിക്കർ. പണിക്കർ തൊട്ടത് ഈഴവന് ഉണ്ണുകവയ്യ. അകലത്തുനിന്നെത്തുന്ന നായർക്കും ഈഴവനുമൊക്കെ പണിക്കരുടെ വീട്ടിലായിരുന്നു ഊണ്. അത് എല്ലാവരും ഒരുമിച്ചിരുന്ന് കഴിക്കും. 'നാലയൽവക്കം' കാണുന്നതിനായി കോലായ്മേലിരുന്ന് കഴിക്കും. ആളുകൾ അതുനോക്കി അന്തിച്ചുനിൽക്കും. ഇതക്കാലത്ത് നടത്തണമെങ്കിൽ ചില്ലറ കരളു

റപ്പും നെഞ്ഞൂക്കും മതിയാകുമായിരുന്നില്ല. അതേ വീറോടെ വിഗ്രഹാരാധനയേയും, ക്ഷേത്രത്തിലെ ജന്തുബലി തുടങ്ങിയ ദുരാചാരങ്ങളേയും എതിർത്തുപോന്നു. ഒരു പന്തീരാണ്ടിനുശേഷം, ഞാൻ വളർന്ന് ഒരാളായപ്പോൾ, ഞാൻ മുമ്പ് ശാന്തിക്കാരനായിരുന്ന (ഞങ്ങളുടെ) ക്ഷേത്രത്തിൽ നടന്നുവന്ന ജന്തുബലിയെ എതിർത്തതിന്റെ പേരിൽ എനിക്ക് പതിനെട്ടുവർഷം ജാതിഭ്രഷ്ടനായി കഴിയേണ്ടിവന്നതോർക്കുമ്പോഴാണ്, ശിവയോഗി ശിഷ്യന്മാർ കാണിച്ച സാഹസത്തിന്റെ മാറ്ററിയാൻ കഴിയുന്നത്; അവരിൽ അതിന് ചൈതന്യം പകർന്നുകൊടുത്ത ശക്തികേന്ദ്രത്തിന്റെ മഹത്വമറിയുന്നത്. എന്തെന്തു ചലനങ്ങൾ സൃഷ്ടിച്ചിരിക്കുകയില്ല; ആനന്ദസമാജപ്രവർത്തനങ്ങൾ ജനസമൂഹത്തിനിടയിൽ അന്ന്!

ആനന്ദസമാജ പ്രവർത്തകരുമായുള്ള സമ്പർക്കം, മോക്ഷപ്രദീപാദി ഗ്രന്ഥങ്ങളിലൂടെ പര്യടനം എന്നിവയാൽ ഞാനൊരു പുതിയ ചിന്താഗതിക്കാരനായി വളർന്നു. എന്നിലെ–എന്തിലും സംശയിക്കുന്ന, എന്തിനേയും ഭയപ്പെടുന്ന ബാലൻ തിരോഭവിച്ചു. പരിശോധന പരീക്ഷണങ്ങൾക്കൊരു വാസനയായി വളർന്നുറച്ചു. വലിയൊരനുഗ്രഹമായി ഞാനതിനെ കരുതുന്നു. എനിക്ക് ഇരുട്ടിനെ ഭയമായിരുന്നു. ഭൂതപ്രേതപിശാചാദികളിൽ വിശ്വാസം നഷ്ടമായിട്ടും ഭയം ബാക്കിനിന്നിരുന്നു. കാലൻകോഴിയുടെ കൂവൽ, കൂമന്റെ മൂളൽ, നത്തിന്റെ കരച്ചിൽ ഇവയെല്ലാം ഉള്ളിൽ ഒരു കാളൽ ഉളവാക്കാൻ പോരുന്നതായിരുന്നു. ഇരുട്ടിൽ ഇലയനങ്ങിയാൽ, നിഴൽകണ്ടാൽ ഭയന്നുവിറയ്ക്കുന്ന കൂട്ടത്തിലായിരുന്നു ഞാൻ. ശിവയോഗി സാഹിത്യത്തിലൂടെ ഊളിയിട്ടുയർന്നപ്പോൾ, ഏതു പിശാചായാലും ഒരു കൈ നോക്കിക്കളയാം എന്നിടത്തെത്തിച്ചേർന്നു. ജനങ്ങളെ ഭയവിഹ്വലരാക്കിയിരുന്ന പ്രേതാദിപിശാചുക്കളേയും ഒടിയന്മാരേയും അന്വേഷിച്ചൊറ്റയ്ക്കിറങ്ങിത്തിരിച്ച പല രാത്രികളും ഓർമ്മയിൽ ഓടിയെത്തുന്നു. ആൾപ്പാർപ്പില്ലാത്ത, കാടുനിറഞ്ഞ, വലിയൊരു പറമ്പിനകത്ത്, കത്തിയമർന്നുകൊണ്ടിരുന്ന ഒരു ചിതയ്ക്കരികിൽ, ഒറ്റയ്ക്കെത്തിപ്പെട്ട സംഭവവും ഓർമ്മ വരുന്നു. യാഥാസ്ഥിതികർക്കിടയിൽ പിറന്ന്, അന്ധങ്ങളായ വിശ്വാസാചാരങ്ങൾക്കകത്ത് വളർന്ന്, വലുതായ എന്നിൽ ഈ പരിണാമം എങ്ങനെ സംഭവിച്ചു? പരിണാമത്തിന് മൂലകാരണമായി നിൽക്കുന്നത് ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയും, അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളുമാണെന്നതിൽ തർക്കമില്ല. ഒരോർമ്മകൂടി. ഞാൻ ഏഴാംക്ലാസ്സിൽ പഠിച്ചുകൊണ്ടിരിക്കുന്ന കാലമാണ്. ഞങ്ങളുടെ ലിറ്റററി അസോസിയേഷന്റെ ഒരു യോഗം. "സസ്യാഹാരമോ മാംസാഹാരമോ ഉത്തമം?" എന്നതിനെക്കുറിച്ചൊരു ചർച്ചയായിരുന്നു നടക്കേണ്ടിയിരുന്നത്. രണ്ടഭിപ്രായഗതിക്കാരും കയറി സംസാരിച്ചു. അഭിപ്രായം സമർത്ഥിക്കുവാൻ ഇരുകൂട്ടരും കരുക്കൾ നിരത്തി. ആളെണ്ണത്തിലും സമർത്ഥന സാമർത്ഥ്യത്തിലും മാംസാഹാരപക്ഷത്തിനാണ് മുൻതൂക്കം കണ്ടത്. എനിക്കത് വേദനാജനകമായി തോന്നി. ഞാൻ കയറി

നിന്ന് ബാലസഹജമായ ചൂടോടുകൂടി കസറി. 'മാംസാഹാര'ക്കാരുടെ നാവടങ്ങി. പുറത്തൊരിടത്ത് എല്ലാം നിരീക്ഷിച്ചുവീക്ഷിച്ചുകൊണ്ടിരുന്ന ഹെഡ്മാസ്റ്റർ ശ്രീ. മഹാദേവയ്യർ കടന്നുവന്ന് നടത്തിയ ഒരാശിർവ്വാദപ്രസംഗത്തോടുകൂടിയാണ് യോഗമവസാനിച്ചത്. എന്റെ വിപ്ലവത്തിന് അവലംബം മോക്ഷപ്രദീപം ഒന്നുമാത്രമായിരുന്നു.....

എന്നിൽ ചിന്തിക്കാനുള്ള കഴിവിനെ ഉണർത്തിവിട്ട, പരിശോധനാ പരീക്ഷണങ്ങൾക്കെനിക്ക് ധൈര്യം നല്കിയ, അതിനെന്നെ പ്രാപ്തനാക്കിയ, ആ പരമാചാര്യന്റെ പാവന സ്മരണയ്ക്കുമുമ്പിൽ ഞാൻ നമ്രശിരസ്കനാകുന്നു.



# ആനന്ദ ഏവ വിജയതേ

ഏ.പി.ഉദയഭാനു

സ്വാമി ബ്രഹ്മാനന്ദ ശിവയോഗി ഞങ്ങളുടെ ജീവിതത്തിലേക്ക് കടന്നുവന്ന് കതിർ വീശി വിളങ്ങുന്ന, അസ്തമയമില്ലാത്ത സൂര്യനായത് എങ്ങനെയെന്ന് എനിക്ക് ഇന്നും അത്ഭുതം തോന്നുന്നു. ബ്രഹ്മാനന്ദസ്വാമികളുടെ ആശ്രമം ആലത്തൂരാണ്. പാലക്കാട്ടു റെയിൽവേസ്റ്റേഷനിൽനിന്ന് ഒറ്റക്കാളവണ്ടിയോ ഒറ്റക്കുതിരവണ്ടിയോ പിടിച്ചുചെല്ലേണ്ട ഗ്രാമം. മദ്ധ്യതിരുവതാംകൂറുകാരായ ഞങ്ങൾക്ക് ഞങ്ങളുടെ രാജ്യത്തിനപ്പുറത്ത് കൊച്ചീരാജ്യം കടന്ന് ബ്രിട്ടീഷു മലബാറിന്റെ തെക്കുകിഴക്കെ അതിർത്തിയിൽ കിടക്കുന്ന പാലക്കാട്ട് അന്ന് എത്തുന്നത് ഇന്നു ചൊവ്വ യാത്രചെയ്യുന്നതിനെപ്പറ്റി ഭാവനചെയ്യുന്നതിനെക്കാൾ പ്രയാസമായിരുന്നു. ഇന്ന് പാലക്കാട് സങ്കല്പംകൊണ്ടും ഭാവംകൊണ്ടും മാത്രമല്ല, സഞ്ചാരത്തിനുള്ള വേഗതകൊണ്ടും വളരെ വളരെ അടുത്താണ്. അന്നു വള്ളത്തിലും ബോട്ടിലും റിക്ഷയിലും തീവണ്ടിയിലും പിന്നെ കുതിരവണ്ടിയിലും വേണ്ടിയിരുന്നു അമ്മയ്ക്കും കുളങ്ങരക്കലെ അച്ഛനും അമ്മയ്ക്കും മറ്റും പോകാൻ. കാറിൽ പോകാനുള്ള സൗകര്യമില്ലെങ്കിൽ ബസ്സിലോ തീവണ്ടിയിലോ വളരെ ആയാസപ്പെടാതെ അവിടെ ഇന്നെത്താം.

ഞങ്ങളുടെ ആലുമ്മൂട്ടിൽ തറവാട്ടിലുണ്ടായ ഒരു ദുരന്തമായിരുന്നു പത്തെഴുപത്തിയഞ്ചു കൊല്ലം മുൻപ് അമ്മയെയും മറ്റുംസ്വാമി ബ്രഹ്മാനന്ദ ശിവയോഗിയുടെ പാദാരവിന്ദത്തിൽ എത്തിച്ചത്. ആലുമ്മൂട്ടിൽ തറവാട്ടിലെ വിഖ്യാത



എ.പി. ഉദയഭാനു

ജനനം 1915 ഒക്ടോബർ 1ന്. കുറെക്കാലം അഭിഭാഷകനായിരുന്നു. ഇതിനിടയിൽ ഇന്ത്യൻ നാഷണൽ കോൺഗ്രസ് അംഗമാവുകയും സ്വാതന്ത്ര്യ സമ്പാദനപ്രവർത്തനങ്ങളിൽ പങ്കെടുക്കുകയും ചെയ്തു. 1944ലും '48ലും സ്റ്റേറ്റ് കോൺഗ്രസ് ടിക്കറ്റിൽ തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസിന്റെയും കോൺഗ്രസ് നിയമസഭാകക്ഷിയുടേയും സെക്രട്ടറിയായിരുന്നു. 1956-57 കാലത്ത് തിരു-കൊച്ചി പി.സി.സി.യുടെ അദ്ധ്യക്ഷൻ. 1947ൽ 'പ്രബോധം' ദിനപത്രം ആരംഭിച്ചു. 1963-69 കാലത്ത് കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ അംഗമായിരുന്നു. 1969മുതൽ '78വരെ മാതൃഭൂമിയിൽ. 1993ൽ സമഗ്രസംഭാവനയ്ക്കുള്ള കേരളസാഹിത്യ അക്കാദമി അവാർഡ്.

നായിരുന്നു– പ്രജാസഭാമെമ്പറും – ശ്രീമൂലം മഹാരാജാവുതിരുമനസ്സിലേക്ക് അത്യന്തം വത്സലനായ പ്രജയും ആദ്യമായി സംസ്ഥാനത്തു കാറു വാങ്ങിയ നാലുപേരിൽ ഒരാളായ കൊച്ചുകുഞ്ഞുചാന്നാർ. താൻ പണിയിച്ച മൂന്നുനില മാളികയുടെ നടുത്തളത്തിൽ അദ്ദേഹം ദാരുണമാംവിധം വെട്ടിക്കൊല്ലപ്പെട്ടു.

'ചത്തതു കീചകനെങ്കിൽ കൊന്നതുഭീമൻ തന്നെ' എന്ന മട്ടിൽ ചത്തതു ചാന്നാരെങ്കിൽ കൊന്നതു ശ്രീധരൻ തന്നെ' എന്നു സംശയം വന്നു. അതു ഉറപ്പായി. അങ്ങനെ എന്റെ ചേട്ടൻ – അമ്മയുടെ സീമന്തപുത്രൻ സന്ത തിയില്ലാത്ത കുടങ്ങരക്കലെ അച്ഛന്റെയും അമ്മയുടെയും അരുമ സന്താനം – തൂക്കിലേറ്റപ്പെട്ടു. മരുമക്കത്തായ തറവാട് തായ്‌വഴികൾ തമ്മിലുള്ള മത്സരം മൂലം കൊല്ലും കൊലയും നടന്നുപോരുന്നവയായിരുന്നു.

അന്നത്തെ സ്ഥിതിക്ക് അവർ സ്വാഭാവികമായി പോകേണ്ടിയിരുന്നത് ശ്രീനാരായണഗുരുസ്വാമികളുടെ സന്നിധിയിലേക്കായിരുന്നു. എന്നാൽ അവർക്ക് അവിടെ പോകുവാൻ കഴിയുമായിരുന്നില്ല. കൊല്ലപ്പെട്ട ചാന്നാരുടെ നേരെ അനന്തിരവനായിരുന്നു എ.കെ. ഗോവിന്ദൻ ചാന്നാരും (അദ്ദേഹം പിന്നീടു ഗോവിന്ദദാസനായി) അപ്പൂപ്പന്റെ ഒരു മകന്റെ വധുവിന്റെ സഹോദ രനും അപ്പുപ്പന്റെ വാത്സല്യഭാജനവുമായിരുന്നു സി.ഒ. മാധവനും. അവർ ശിവഗിരിയിലെ അന്തേവാസികളായിരുന്നു. അപ്പോൾ ഇവർ എങ്ങനെപോകും.

അങ്ങനെയായിരുന്നു അങ്ങു ദൂരെദൂരെയുള്ള ആലത്തൂരിലേക്ക് എന്റെ അമ്മയും വല്ല്യമ്മയും വല്ല്യച്ഛനും പോയത്.

ശ്രീനാരായണൻ വിഗ്രഹാരാധനയിൽക്കൂടെ പടിപടിയായിട്ടായിരുന്നു അദ്വൈതനായിത്തീർന്നത്. എന്നാൽ സ്വാമി ബ്രഹ്മാനന്ദശിവയോഗി വിഗ്രഹാ രാധനയൊന്നും കൂടാതെ ശുകമാർഗ്ഗേണ നേരെ ബ്രഹ്മാനന്ദത്തിൽ എത്തു കയായിരുന്നു. ജ്ഞാനിയായിരുന്ന അദ്ദേഹത്തിനു ജാതിയും മതവും ഒന്നു മില്ലായിരുന്നു. ആനന്ദം– ബ്രഹ്മാനന്ദം – അതായിരുന്നു ശിഷ്യന്മാർക്ക് അദ്ദേഹം അനുഭവൈകവേദ്യമാക്കിയത്.

നീലകണ്ഠൻ ചാന്നാരായി ബ്രഹ്മാനന്ദസ്വാമിയെക്കാണാൻ പോയ കുള ങ്ങരക്കലെ അച്ഛൻ നീലകണ്ഠാനന്ദയോഗിയായിട്ടായിരുന്നു മടങ്ങിയെത്തി യത്. നാട്ടിൽ ഒരു ആനന്ദാശ്രമവും സ്ഥാപിച്ചു. അവിടെ ചെല്ലുമ്പോൾ ബ്രഹ്മാ നന്ദസ്വാമികളുടെ പുസ്തകങ്ങൾ എന്നെക്കൊണ്ടു വായിപ്പിച്ചിരുന്ന തോർക്കുന്നു.

എന്റെ അച്ഛൻ 60 വയസ്സെത്തുന്നതിനുമുമ്പു മരിച്ചു. എന്നാൽ അച്ഛ നെക്കാൾ പക്ഷപാതം പിടിപെട്ട കുളങ്ങരക്കലെ അച്ഛൻ 80-84 വയസ്സു കഴി ഞ്ഞാണ് 'സമാധി'യായത്. അദ്ദേഹത്തെ സമാധിയായി ഇരുത്തുകയായിരുന്നു. ദഹിപ്പിക്കുകയായിരുന്നില്ല.

■

# വിഗ്രഹാരാധനാഖണ്ഡനം

ഡോ. എൻ.വി.പി. ഉണിത്തിരി



ഡോ. എൻ.വി.പി. ഉണിത്തിരി 1945 ഡിസംബർ 15ന് കണ്ണൂർ ജില്ലയിൽ ചെറുതാഴം പഞ്ചായത്തിൽ കുളപ്പുറത്ത് ജനിച്ചു. പേര് പത്മനാഭൻ. ടി.ടി.സി. പാസായശേഷം പ്രൈമറി സ്കൂൾ അദ്ധ്യാപകനായി ഔദ്യോഗിക ജീവിതമാരംഭിച്ചു. പ്രൈവറ്റായി പഠിച്ച് മലയാളം വിദ്വാൻ, എം.എ. (മലയാളം), എം.എ. (സംസ്കൃതം) എന്നിവ പാസ്സായി. കേരള സർവ്വകലാശാല സംസ്കൃതവിഭാഗത്തിൽ പി.എച്ച്.ഡി. നേടി. ഇപ്പോൾ കാലടി ശ്രീശങ്കരാചാര്യ സംസ്കൃത സർവ്വകലാശാലയുടെ പ്രിൻസിപ്പൽ ഡീൻ ഓഫ് സ്റ്റഡീസ് (പ്രോ വൈസ് ചാൻസലർ). കേരള സർക്കാർ സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പ് ഉപദേശക സമിതിയുടെ ചെയർമാൻ ആയിരുന്നു. പുരോഗമന കലാസാഹിത്യ സംഘത്തിന്റെ സംസ്ഥാന നിർവ്വാഹക സമിതി അംഗം.

സമീപകാലത്തായി ഇന്ത്യയിൽ രാഷ്ട്രീയ സാമൂഹ്യസാംസ്കാരിക രംഗങ്ങളെ അടക്കി ഭരിക്കുന്നത് ദേവാലയങ്ങളെ ചുറ്റിപ്പറ്റിയുള്ള വാദപ്രതിവാദങ്ങളും കോലാഹലങ്ങളും അക്രമങ്ങളുമാണെന്ന് പൊതുവിൽ പറയാം. ഭാരതീയസംസ്കാരം ഹൈന്ദവസംസ്കാരം മാത്രമാണെന്നും അതിന്റെ അവിഭാജ്യ ഘടകമാണ് വിഗ്രഹാരാധനാകേന്ദ്രിതമായ ക്ഷേത്രസംസ്കാരമെന്നും അതുകൊണ്ട് ഇതിൽ അസാധാരണമായി ഒന്നുമില്ല എന്നുമാണ് ചിലർ വാദിക്കുന്നത്.

എന്നാൽ, വസ്തുത എന്താണ്? ഭാരതീയ സംസ്കാരം ഹൈന്ദവസംസ്കാരം മാത്രമാണോ? അതിപ്രാചീനമായ ആദിമനിവാസി ജനതയുടെ സംസ്കാരത്തിൽ തുടങ്ങി വൈദികസംസ്കാരകാലത്തും ശൈവ-വൈഷ്ണവമതങ്ങളിലധിഷ്ഠിതമായ സവർണ്ണ ഹിന്ദുസംസ്കാരകാലത്തും അതിവിപുലമായ ജനകീയസംസ്കാരം നിലവിലുണ്ടായിരുന്നു. മധ്യകാലത്ത് ഇസ്ലാമിക സംസ്കാരം ഭാരതീയ സംസ്കാരത്തിന്റെ സമസ്തമേഖലകളിലും ഗണ്യമായ സ്വാധീനം ചെലുത്തിക്കൊണ്ട് അതിന്റെ പ്രമുഖധാരയായി മാറുകയുണ്ടായി. ക്രൈസ്തവസംസ്കാരത്തിന്റെ സ്വാധീനവും എടുത്തുപറയേണ്ടതുണ്ട്. വൈദികസംസ്കാരകാലത്ത് ആ സംസ്കാരത്തെ പ്രതിഷേധിച്ചുകൊണ്ട് സമാന്തരസംസ്കാരമെന്ന നിലയിൽ ഉദയംചെയ്തു വളർന്നുവന്ന ബൗദ്ധ-ജൈനാദിമതാധിഷ്ഠിത സംസ്കാരധാരകളും

ലോകായതാദി മതവിരുദ്ധ ഭൗതികവാദ സംസ്കാരധാരകളും ഭാരതീയ സംസ്കാരത്തിന്റെ അവിഭാജ്യ ഘടകങ്ങളത്രെ. ആധുനികകാലത്ത് ജാതിമ തനിരപേക്ഷമായ അടിസ്ഥാനത്തിൽ തൊഴിലാളി വർഗ്ഗസംസ്കാരം ഭാരതീയ ജീവിതത്തിൽ അസാധാരണമായ സ്വാധീനം ചെലുത്തിക്കൊണ്ട് അതിന്റെ മുഖ്യധാരയായി മാറിക്കൊണ്ടിരിക്കുകയാണ്.

ഇപ്രകാരം അനുദിനം വളർന്നുകൊണ്ടിരിക്കുന്ന സങ്കരസംസ്കാരമായ ഭാരതീയ സംസ്കാരം കേവലം ഹൈന്ദവമാണെന്ന് ശഠിക്കുന്നത് ഇന്ത്യയുടെ ഐക്യത്തെത്തന്നെ ശിഥിലമാക്കുന്നതിനു മാത്രമേ ഉപകരിക്കൂ. ബ്രിട്ടീഷ് ഭര ണകാലത്തുമാത്രമാണ് ഹിന്ദു–അഹിന്ദു എന്ന വിഭജനത്തിന്റെ അടിസ്ഥാന ത്തിൽ ഇന്ത്യൻ ജനതയെ കാണാൻ തുടങ്ങിയത്. അതിനുമുമ്പ് ഹിന്ദുക്കളെ ന്നല്ല, ശൈവരും വൈഷ്ണവരുമെന്നാണ് പറഞ്ഞുപോന്നിരുന്നത്. ആ രണ്ടു വിഭാഗങ്ങളും വിഗ്രഹാരാധനയെ പ്രോത്സാഹിപ്പിച്ചിരുന്നു. അതിനുമുമ്പുള്ള വൈദികമതത്തിലാകട്ടെ വിഗ്രഹാരാധനയോ ക്ഷേത്രങ്ങളോ ഉണ്ടായിരുന്നില്ല. പകരം യജ്ഞകർമ്മമാണ് സാർവ്വത്രികമായി അനുഷ്ഠിക്കപ്പെട്ടുപോന്നിരു ന്നത്.

എന്നാൽ ശൈവ–വൈഷ്ണവ മതങ്ങളിലും അവ രണ്ടുമുൾക്കൊ ള്ളുന്ന ഹിന്ദുമതത്തിലും സർവ്വാംഗീകൃതമായ ഒന്നാണ് വിഗ്രഹാരാധന എന്നു പറയുന്നതും ശരിയായിരിക്കുകയില്ല. വിഗ്രഹാരാധനയെ എതിർക്കുന്ന ഒരു പ്രബലവിഭാഗം എന്നും ഹിന്ദുക്കളുടെയിൽ ഉണ്ടായിരുന്നു. ഹൈന്ദവമെന്നു പൊതുവിൽ അംഗീകരിക്കപ്പെട്ടിട്ടുള്ള ചില ഗ്രന്ഥങ്ങളിലെ പരാമർശങ്ങളെയും സിദ്ധാന്തങ്ങളെയും അടിസ്ഥാനമാക്കിയാണ് ബ്രഹ്മാനന്ദസ്വാമി ശിവയോഗി വിഗ്രഹാരാധനാഖണ്ഡനം നടത്തുന്നത്. ആ പേരിലുള്ള ശിവയോഗി ഗ്രന്ഥം ആരംഭിക്കുന്നത് ഇപ്രകാരമാണ്:

"ഹേ ആനന്ദകാംക്ഷികളേ! വിഗ്രഹാരാധനകൊണ്ട് ഇഹലോകസുഖം ഇല്ല, പരലോകസുഖവും മോക്ഷവും ഇല്ല. നോക്കുവിൻ, അനേകായിരം കൊല്ല മായി അനേകായിരം ഉറുപ്പിക ചെലവുചെയ്ത് ക്ഷേത്രംകെട്ടി വിഗ്രഹാരാ ധന ചെയ്യിച്ചും ചെയ്തും വരുന്ന ഹിന്ദുരാജാക്കന്മാരുടെ മുമ്പുള്ള രാജാധി പത്യം പോയി, മുഹമ്മദീയ രാജാക്കന്മാരുടെ കീഴിൽ വളരെക്കാലം ദുഃഖിച്ചു കഴിച്ചുകൂട്ടി. ഇപ്പോൾ ആംഗ്ലേയ ചക്രവർത്തിയുടെ കീഴിലാകുന്നു. ബ്രാഹ്മ ണർ ബിംബാരാധനയെ വിട്ടുകൊണ്ട പാസ്സായി വക്കീൽ, മുൻസിഫ്, സബ്ജഡ്ജി, ഹൈക്കോർട്ട് ജഡ്ജി, എന്നിങ്ങനെ ഓരോ അധികാരം ഭരി ച്ചിട്ടും കൃഷിചെയ്തിട്ടും കച്ചവടം ചെയ്തിട്ടും മറ്റുപല വ്യാപാരങ്ങൾ ചെയ്തിട്ടും പണവും പൂജ്യതയും സമ്പാദിച്ചു തുടങ്ങി. ബ്രാഹ്മണരിലാണ് ഇന്നു അധികം ഉദ്യോഗസ്ഥന്മാർ. വിഗ്രഹാരാധനകൊണ്ട് ഐശ്വര്യപുഷ്ടി യുണ്ടാകുമെങ്കിൽ നമ്മുടെ രാജാക്കന്മാരുടെ ചക്രവർത്തിസ്ഥാനം പോകയില്ല. ചില രാജവംശം ധനഹീനതയെ പ്രാപിക്കയും ഇല്ല. വിഗ്രഹാരാധനകൊണ്ട്

രോഗശാന്തിയും ഉണ്ടാകുകയില്ല. ഉണ്ടാകുമെങ്കിൽ ബ്രാഹ്മണരും രാജാക്കന്മാരും ഡോക്ടർ, ദരസ്സർ, നാട്ടുവൈദ്യൻ എന്നിവരെ കൊണ്ടുവന്ന് ചികിത്സിക്കയില്ല. വിഗ്രഹാരാധനകൊണ്ട് സന്താനസമൃദ്ധിയും ഉണ്ടാകണമെന്നില്ല. ഉണ്ടാകുമെങ്കിൽ ബ്രാഹ്മണരുടെ ഇടയിലും ചില രാജാക്കന്മാരുടെ ഇടയിലും സന്തതിയില്ലാതെ വരുവാനോ, ചിലരുടെ വംശനാശംതന്നെ വരുവാനോ സംഗതിയില്ല. വിഗ്രഹാരാധനകൊണ്ട് ചിത്തശുദ്ധി, സമദൃഷ്ടി, ജ്ഞാനം മുതലായ ഗുണങ്ങളും ഉണ്ടാകയില്ല. ഉണ്ടാകുമെങ്കിൽ ബ്രാഹ്മണർ ഒരേ ജാതിയായ മനുഷ്യരിൽ ചിലരെ ഇന്നും 'നീ ശൂദ്രൻ, നീ നികൃഷ്ടൻ, നിന്നെ തൊട്ടാൽ കുളിക്കണം. നീ ഈഴവൻ, നിനക്ക് അരികിൽ അണയുവാൻ പാടില്ല, ദൂരേ പോ' എന്നുപറഞ്ഞു വിലക്കില്ല. ചിത്തശുദ്ധിയും സമദൃഷ്ടിയും ജ്ഞാനവും വരാതെ മോക്ഷവും സിദ്ധിക്കയില്ല എന്നാണ് പ്രബലപ്പെട്ട പ്രമാണങ്ങൾ വിധിച്ചിട്ടുള്ളത്. അസ്മാദൃക്കുകളുടെ അനുഭവം അങ്ങനെത്തന്നെ. ഈ പറഞ്ഞ സംഗതികൾക്കൊണ്ട് അനേകായിരം കാലമായി അനേകായിരം ഉറുപ്പിക ചെലവു ചെയ്ത് വിഗ്രഹാരാധന ചെയ്തുപോരുന്ന ദ്വിജന്മാർക്കുകൂടി സമ്പൽപുഷ്ടിയോ രോഗശാന്തിയോ ചിത്തശുദ്ധി ജ്ഞാനമോക്ഷങ്ങളോ സിദ്ധിച്ചിട്ടില്ലെന്നുള്ളത് അനുഭവമാകുന്നു. ഈ സ്ഥിതിക്ക് ശൂദ്രാദികൾക്ക് വിഗ്രഹാരാധനകൊണ്ട് എന്താ സിദ്ധിപ്പാൻ പോകുന്നത്? ഒന്നും സിദ്ധിക്കയില്ല. വിഗ്രഹാരാധനാദികർമ്മങ്ങൾക്ക് അർഹന്മാരാണെന്ന് ശാസ്ത്രത്താൽ ഘോഷിക്കപ്പെട്ട ബ്രാഹ്മണാദികൾക്ക് അവകൊണ്ട് ഒന്നും സിദ്ധിച്ചു കാണുന്നില്ല. 'അതിന് അർഹന്മാരല്ല, അത് ചെയ്താൽ അധ:പതിക്കുകയേ ഉള്ളൂ' എന്ന് ശാസ്ത്രത്താൽ വിധിക്കപ്പെട്ട ശൂദ്രാദികൾക്ക് പിന്നെ എന്താ സിദ്ധിപ്പാൻ പോകുന്നത്? അധഃപതനമോ? "ശൂദ്രന്നു മന്ത്രോപവാസംകൊണ്ടധോഗതി"എന്നല്ലയോ ശിവപുരാണത്തിൽ പറഞ്ഞിരിക്കുന്നത്? (പുറം 1-3)

ഇന്നും ഏറ്റവും പ്രസക്തമാണ് ഈ പ്രസ്താവന എന്നതിൽ അഭിപ്രായവ്യത്യാസമുള്ളവർ കടുത്ത വർഗ്ഗീയവാദികൾ മാത്രമായിരിക്കും.

"ജപസ്തപസ്തീർത്ഥയാത്രാ
പ്രവ്രജ്യാ മന്ത്രസാധനം
ദേവതാരാധനം ചൈവ
സ്ത്രീശൂദ്രപതാനിഷട്"

(ജപം, തപസ്സ്, തീർത്ഥയാത്ര, സന്ന്യാസം, മന്ത്രസിദ്ധി വരുത്തൽ, വിഗ്രഹാരാധന എന്നീ ആറു കർമ്മങ്ങൾ സ്ത്രീകൾക്കും ശൂദ്രന്മാർക്കും അധഃപതനത്തിനുള്ളവയാകുന്നു) എന്ന പ്രമാണം നടപ്പിൽ വരുത്തുന്നതിന് പ്രതിജ്ഞാബദ്ധരായിരിക്കുമല്ലോ 'ഹിന്ദുരാഷ്ട്രഭരണഘടനയുടെ' സൃഷ്ടാക്കളായി സ്വയം പ്രഖ്യാപിച്ചിട്ടുള്ള മുക്താനന്ദനും വാമദേവനും ചിന്മയാനന്ദനും അവരുടെ അനുയായികളായ ബി.ജെ.പി– ആർ.എസ്സ്.എസ്സ്.-വി.എച്ച്.പി. കൂട്ടുകെട്ടും!

ശിവയോഗി അനുഭവരസികതയോടെ ചൂണ്ടിക്കാട്ടുന്നു: "ഹേ ആനന്ദ കാംക്ഷികളേ! ബിംബപ്രതിഷ്ഠയെ ചെയ്യുന്ന ആചാര്യന്മാരെയും രോഗാദ്യ രിഷ്ടങ്ങൾ പിടിപെട്ടു കാണുന്നു. അവയെ നീക്കാൻ അവർക്ക് ശക്തികാണുന്നില്ല. അവരിൽ ജ്ഞാനവും കാണപ്പെടുന്നില്ല. അങ്ങനെ ഇരിക്കുന്നവർ പ്രതിഷ്ഠിച്ച കല്ലിന് നിങ്ങളുടെ രോഗാദിപീഡയെ നീക്കുവാനോ സമ്പൽപുഷ്ടിയെ ചെയ്യുവാനോ ജ്ഞാനമോക്ഷങ്ങളെ നൽകുവാനോ കഴിയുമെന്ന് കരുതി നിങ്ങൾ അവരുടെ കല്പനകേട്ട് ക്ഷേത്രം കെട്ടി പണം നശിപ്പിക്കാൻ പുറപ്പെടുന്നത് മഹാദോഷത്വമല്ലയോ? വിഗ്രഹത്തിന് ഒന്നും കഴിയുകയില്ല. ഗുരുവായൂർ മുതലായ പ്രസിദ്ധപ്പെട്ട ചില ക്ഷേത്രങ്ങളിൽ കള്ളന്മാർ കടന്ന് അനവധി ധനം കട്ടുകൊണ്ടുപോയി കാണുന്നു. ചില ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചിരുന്ന ബിംബങ്ങളെക്കൂടി കുത്തിപ്പുഴക്കി തലകീഴായി നാട്ടിയ കഥയും ഞാൻ അറിയും. ഒരു ഉറുമ്പിനെക്കൊണ്ടും കൊതുവിനെക്കൊണ്ടും കഴിയുന്ന പ്രതിക്രിയകൂടി വിഗ്രഹങ്ങൾക്ക് ചെയ്‌വാൻ കഴിഞ്ഞില്ല (പു. 3-4)

രാമജന്മഭൂമിക്ഷേത്രവും മഥുരാക്ഷേത്രവും, വാരാണാസിക്ഷേത്രവും മറ്റു മൂവായിരം ക്ഷേത്രങ്ങളും മുസ്ലീങ്ങൾ പൊളിച്ച് പള്ളികെട്ടിയെന്നും അവ ഇപ്പോൾ പൊളിച്ച് ക്ഷേത്രം കെട്ടണമെന്നും പറയുന്നവരോട് സ്വർഗസ്ഥനായ ശിവയോഗി എന്തായിരിക്കും പറയുക എന്ന് മേൽപ്പറഞ്ഞ വാക്യങ്ങളിൽനിന്ന് ആർക്കും ഊഹിക്കാൻ കഴിയുമല്ലൊ.

"ചൈതന്യമുള്ള മനുഷ്യൻ ചൈതന്യമില്ലാത്ത വിഗ്രഹത്തെ കൊണ്ടാടി, അതുകൊണ്ട് ഭക്തിമുക്തികളെ സാധിക്കാം എന്നു വിചാരിച്ച്, അനവധി ദ്രവ്യം ചെലവുചെയ്തും കായക്ലേശം ചെയ്തും അജ്ഞാന ദുഃഖങ്ങളിൽ പതിക്കുന്നത് കണ്ടിരിക്കുന്നത് ജ്ഞാനികൾക്ക് ധർമ്മമാണോ? അല്ല" (പു.6) എന്നാണ് ശിവയോഗിയുടെ ദൃഢമായ അഭിപ്രായം. ഈ ദൃഢാഭിപ്രായമാകട്ടെ ഭാരതീയ സംസ്കാരപൈതൃകത്തിലെ തേജഃപുഞ്ജങ്ങളായ വസിഷ്ഠാദിമഹർഷിമാരുടെ സുധീരചിന്തകളുടെ അടിസ്ഥാനത്തിൽ രൂപവൽക്കരിക്കപ്പെട്ടതുമാണ്. നോക്കുക:

"കാലം യജ്ഞതപോദാന-
തീർത്ഥ ദേവാർച്ചന ഭൂമൈ:
ചിരമാധി ശതോപേതാ:
ക്ഷപയന്തി മൃഗാ ഇവ"

(യാഗം, വ്രതം, ദാനം, തീർത്ഥസ്നാനം, ബിംബാരാധന എന്നിവയിൽ ഭ്രമിച്ച് വളരെക്കാലം ദു:ഖിച്ച് മൃഗങ്ങളെപ്പോലെ കാലം കഴിച്ചുകൂട്ടുന്നു)

"വിഗ്രഹാരാധനയെ ചെയ്യിപ്പിക്കുന്ന ഗുരു കള്ളഗുരവാണെന്നും ആ ഗുരുവിന്റെ വാക്കിനെ കേട്ട് വിഗ്രഹാരാധനയെ ചെയ്യുന്നവർക്ക് ദുഃഖമല്ലാതെ സുഖം സിദ്ധിക്കയില്ല എന്നും" ശിവയോഗി ഒട്ടേറെ സിദ്ധവചനങ്ങളുദ്ധരിച്ച് സ്ഥാപിക്കുന്നു:

വിഗ്രഹാരാധന ജ്ഞാനത്തെ ഉണ്ടാക്കുകയില്ലെന്നു മാത്രമല്ല, അജ്ഞാനത്തെ ഉണ്ടാക്കുന്നു എന്നുകൂടി തുടർന്ന് ശിവയോഗി തെളിയിക്കുന്നു.

ഒന്നാമത്, കുളിച്ചിട്ടേ ക്ഷേത്രത്തിൽ കടന്നുകൂടൂ എന്ന നിയമംകൊണ്ട്, ശുദ്ധിക്ക് മുഖ്യകാരണം കുളിയാണ് എന്ന ഒരു അജ്ഞാനം ദൃഢമാകുന്നു. "സ്നാനം മനോമലത്യാഗ:" (മനസ്സിലെ രാഗദ്വേഷാദി മലിനതയെ നീക്കുന്നതാണ് സ്നാനം, എങ്കിലേ ശുദ്ധനാകൂ, വെള്ളത്തിൽ മുങ്ങിയതുകൊണ്ട് ശുദ്ധനാകയില്ല) എന്ന ഉൽകൃഷ്ടജ്ഞാനം മനസ്സിലാക്കുന്നില്ല.

രണ്ടാമത്, ജല–ഗന്ധ–പുഷ്പ–ധൂപ–ദീപ–നിവേദ്യാദികൾകൊണ്ട് ഈശ്വരനെ പൂജിച്ചുപൂജിച്ച് ഈശ്വരപൂജക്ക് അതേവേണ്ടൂ എന്ന അജ്ഞാനം ശക്തിപ്പെടുന്നു. മനസ്സാകുന്ന താമരപ്പൂവിനെയാണ് ഈശ്വരങ്കൽ സമർപ്പിക്കേണ്ടത് എന്ന ഉൽകൃഷ്ടജ്ഞാനം ഉണ്ടാവുന്നില്ല.

മൂന്നാമത്; ക്ഷേത്രത്തിൽ, ബിംബത്തിൽ പൂജിച്ചു ശീലിച്ച് ഇതാകുന്നു ക്ഷേത്രം. ഇതിലാണ് ഈശ്വരൻ എന്ന അജ്ഞാനം ഉറയ്ക്കുന്നു. ദേഹമാണ് ഈശ്വരക്ഷേത്രം. ഈശ്വരൻ എല്ലാവരുടേയും ഹൃദയത്തിലുണ്ട് എന്ന ശരിയായ ജ്ഞാനം ഉണ്ടാവുന്നേയില്ല.

നാലാമത്, ശിവരാത്രി, ഏകാദശീവ്രതം മുതലായ പല വ്രതങ്ങളെ അനുഷ്ഠിച്ച് ക്ഷേത്രത്തിൽ ഉപവാസം (പട്ടിണി)ചെയ്ത് അതാണ് ശരിയായ ഈശ്വരപൂജ എന്ന അജ്ഞാനം ദൃഢമാകുന്നു. ജീവാത്മാവിന് പരമാത്മാവിന്റെ അടുത്തുള്ള വാസമാണ് ഉപവാസം എന്ന യഥാർത്ഥജ്ഞാനം ഒരിക്കലും ഉണ്ടാവുന്നില്ല.

ഇപ്രകാരം വിഗ്രഹാരാധന അജ്ഞാനം വർദ്ധിപ്പിക്കുന്നതിനുമാത്രമേ ഉപകരിക്കുകയുള്ളൂ എന്ന് ശിവയോഗി സ്ഥാപിക്കുന്നു.

വിഗ്രഹാരാധനാദി കർമ്മങ്ങളിലൂടെ ചിത്തശുദ്ധി വരുത്തി ജ്ഞാനത്തിലെത്താം എന്ന വാദം നിരർത്ഥകമാണെന്ന് ശിവയോഗി പിന്നീട് തെളിയിക്കുന്നു. അദ്ദേഹം എഴുതുന്നു: "വിഗ്രഹാരാധനാദികർമ്മപ്പടിയിൽക്കൂടി കയറിയാൽ കർമ്മകാണ്ഡമാകുന്ന അജ്ഞാനദുഃഖമാളികയിലേ എത്തുകയുള്ളൂ." (പു. 24) ജ്ഞാനമുണ്ടാവുന്നതിന് ജ്ഞാനത്തിന്റെ ആദ്യ പടികളിലാണ് അഭ്യാസം നല്കേണ്ടത്; അജ്ഞാനത്തിന്റെ പടികളിലല്ല. "അജ്ഞാനികൾക്ക് ജ്ഞാനത്തെയാണ് ഉണ്ടാക്കേണ്ടത്. അതിന് ജ്ഞാനമാർഗ്ഗത്തിലല്ലയോ പരിചയിക്കേണ്ടത്? അങ്ങനെ ചെയ്യാതെ വിഗ്രഹാരാധനാദികളായ അജ്ഞാനകർമ്മങ്ങളെ ചെയ്താൽ അജ്ഞാനമല്ലയോ മേൽക്കുമേൽ വർദ്ധിക്കുക? ഗവർമ്മെണ്ടു നിയമങ്ങളെ അറിയേണ്ടവൻ ആ നിയമത്തെയല്ലോ അഭ്യസിക്കേണ്ടത്? അങ്ങനെ ചെയ്യാതെ ഞാണിന്മേൽക്കളി അഭ്യസിച്ചാൽ ഞാണിന്മേൽ കളിക്കാനുള്ള സാമർത്ഥ്യമല്ലയോ വർദ്ധിക്കുക? ചികിത്സാസമ്പ്രദായം അറിയേണ്ടവർ ചികിത്സകനോട് പരിചയിച്ച് ചികിത്സാക്രമത്തെ അല്ലയോ

അറിയേണ്ടത്? അത് അറിയാതെ ജ്യോത്സ്യനോട് പരിചയിച്ച് ഗണിതം പഠിക്കുന്നത് ചികിത്സക്കുള്ള അടിപ്പടികളാണോ? വടക്കോട്ടുപോകേണ്ടവൻ തെക്കോട്ടുപോകുന്നത് വടക്കുദിക്കിൽ ഉദ്ദിഷ്ടസ്ഥലത്ത് എത്തുവാനുള്ള ആദിപടവാണ് എന്നു വാദിക്കുന്നത് എന്ത് അസംബന്ധവാദമാണ്? ഏതേത് വിദ്യകളെ അറിയിക്കണമോ, ഏതേത് സ്ഥാനത്ത് എത്തണമോ, അതാതിന് അതാതിന്റെ ആദ്യപടവിൽത്തന്നെയാണ് പരിചയിക്കേണ്ടത്. അതിന് വിപരീതമായ ആരംഭം വിപത്തിൽ എത്തിക്കയേ ഉള്ളൂ. അതുകൊണ്ട് അജ്ഞാനികൾക്ക് ജ്ഞാനമുണ്ടാവാൻ ജ്ഞാനി ജനസംസർഗ്ഗം മുതലായ ജ്ഞാനപ്പടികളെത്തന്നെയാണ് അടിസ്ഥാനമാക്കേണ്ടത്" (പു. 26-27)

വിഗ്രഹാരാധനക്കനുകൂലമായി ചിലർ നിരത്തുന്ന വാദങ്ങളെ ശിവയോഗി യുക്തിയുക്തം ഖണ്ഡിക്കുന്നു.

1. കുട്ടികൾക്ക് ചെറിയ കുപ്പായമേ പറ്റൂ; വലിയത് പറ്റില്ല. അതുപോലെ അല്പബുദ്ധികൾക്ക് വിഗ്രഹാരാധന വേണം; ബ്രഹ്മധ്യാനത്തിന് കഴിയില്ല. - ഈ വാദത്തിന് ശിവയോഗിയുടെ മറുപടി ഇതാണ്. "ഇത്, കുട്ടികൾക്ക് കാണ്മാൻ ഒരു ചെറിയ സൂര്യൻ വേണം, വലിയ സൂര്യന്റെ വെളിച്ചം നോക്കിയാൽ കാണുകയില്ല എന്നു പറയുന്നതുപോലെ അസംബന്ധമാകുന്നു" (പു. 28)

2. നമ്മുടെ പിതാവിന്റെയോ ഗുരുവിന്റെയോ മറ്റോ ഛായ (ഫോട്ടോ) എടുത്തുവച്ച് അവരുടെ അഭാവത്തിൽ അവരെകണ്ട് സന്തോഷിക്കുന്നു, വന്ദിക്കുന്നു. അപ്രകാരം ക്ഷേത്രത്തിൽ ദൈവത്തിന്റെ പ്രതിമവെച്ച് പൂജിച്ച് സന്തോഷിക്കുന്നതാകുന്നു. അങ്ങനെ ചെയ്തിട്ടില്ലെങ്കിൽ സ്വല്പബുദ്ധികൾക്ക് ദൈവമുണ്ടെന്ന് മനസ്സിലാകുന്നത് എങ്ങനെയാണ്? - ഈ വാദത്തിന് ശിവയോഗിയുടെ മറുപടി: " ഇതും അബദ്ധംതന്നെ. പിതാവിനെയും ഗുരുവിനെയും മറ്റും കണ്ടുകൊണ്ടാകുന്നു ഫോട്ടോ എടുക്കുന്നത്. ആ ഛായയിൽ അവരുടെ ആകൃതിവടിവും ഉണ്ട്. ദൈവത്തിന് ആകൃതിയില്ല. പിന്നെങ്ങനെ ഛായയെടുത്തു ? ആർ എടുത്തു? ബിംബപ്പണിക്കാരും മറ്റും കല്ലുകളിലും വല്ലതിലും കൊത്തുന്നതും വരക്കുന്നതുമാണോ ദൈവത്തിന്റെ ഛായ? ഇങ്ങനെ നാനാവിഗ്രഹരൂപത്തിനാൽ ദൈവസ്വരൂപത്തെയും ആരാധനാക്രമത്തേയും തെറ്റിദ്ധരിപ്പിക്കുന്നത് മഹാ അനർത്ഥമാകുന്നു. മറ്റൊരു കാലത്ത് ദൈവത്തിന്റെ തത്ത്വത്തെയും മറ്റും ജ്ഞാനികൾ പറയുമ്പോൾ സമ്മതിക്കാതെ ശണ്ഠയ്ക്ക് വരും. അങ്ങനെയല്ലയോ? ഒരു കുട്ടിക്ക് നാം ആടിനെ കാണിച്ചുകൊടുത്ത് ആനയാണെന്നുപറഞ്ഞു മനസ്സിലാക്കിയാൽ ആ കുട്ടി മുതിർന്ന് സഞ്ചരിക്കുമ്പോൾ ആടിനെ കണ്ടാൽ ആനയാണെന്നു പറയും. മറ്റുള്ളവർ ഇത് ആനയല്ല ആടാണെന്നു പറഞ്ഞാൽ സമ്മതിക്കയില്ല" (പു. 28-29)

3. 'ബ്രഹ്മാനന്ദത്തെ അനുഭവിക്കണമെങ്കിൽ വിഗ്രഹാരാധനാദി കർമ്മങ്ങൾ അത്യാവശ്യമാണ്' എന്ന വാദത്തെയും ശിവയോഗി ഖണ്ഡിക്കുന്നു. പ്രതിമകളെ അഭിഷേകം ചെയ്ത് മുളപ്പിച്ചുണ്ടാക്കേണ്ടതല്ല ബ്രഹ്മാനന്ദമെന്ന് അദ്ദേഹം തുറന്നടിച്ചുപറയുന്നു.

4. യോഗജ്ഞാനം ആദിയിൽ അഭ്യസിച്ചുകൂടാ. ദോഷം പറ്റും. അതുകൊണ്ട് വിഗ്രഹാരാധനാദി കർമ്മങ്ങളെ അനുഷ്ഠിച്ചതിനുശേഷമേ രാജയോഗജ്ഞാനങ്ങളെ സമ്പാദിപ്പാൻ പുറപ്പെട്ടുകൂടൂ എന്ന വാദത്തെയും ശിവയോഗി ഖണ്ഡിക്കുന്നു. " നല്ല മാർഗ്ഗത്തിൽ പോകുന്നവരെ നരിപിടിക്കുന്ന മാർഗ്ഗത്തിലേക്ക് തിരിച്ച് നരിയുടെ വായിലകപ്പെടുത്തി കൊല്ലിക്കുന്ന ഖലന്റെ ദുർവ്യാപരങ്ങൾപോലെ രാജയോഗാനന്ദപദവിയിലേക്ക് പോകുന്ന കൂട്ടരെ കർമ്മകാണ്ഡവ്യാഘ്രത്തിന്റെ വായിലകപ്പെടുത്തി ദുഃഖത്തിൽ ചാടിക്കുകയാണ് ഈ വാദഗതിക്കാർ ചെയ്യുന്നത് എന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. രാജയോഗത്തെ ഒന്നാമതായിത്തന്നെ ആർക്കും ശീലിക്കാം. ആർക്കും ആദ്യംതന്നെ പാൽകുടിക്കാം; പഞ്ചസാര തിന്നാം; നാളികേരജലം കുടിക്കാം; സത്യംപറയാം. സത്യത്തെ പറയുന്നതിനു മുമ്പായി അസത്യത്തെ കുറെക്കാലം പറഞ്ഞു ശീലിക്കണം. നാളികേരത്തിന്റെ ആസ്വാദ്യാംശത്തെ തിന്നുന്നതിന്നു മുൻപായി ചകിരിയും ചിരട്ടയും തിന്നു ശീലിക്കണം; പഞ്ചസാര തിന്നുന്നതിന്നു മുൻപായി കരിമ്പിന്റെ കമ്പും തോലും ചണ്ടിയും തിന്ന് ശീലിക്കണം. പാലുകുടിക്കുന്നതിനു മുൻപായി കള്ളുകുടിച്ചു ശീലിക്കണം" എന്നു വാദിക്കുന്നതിലെ അസംബന്ധംതന്നെയാണ് പ്രസ്തുത വാദത്തിലും അടങ്ങിയിട്ടുള്ളതെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടുന്നു.

5. ചിലർ വിഗ്രഹാരാധനാദികൾ വേണ്ടെന്ന് വിധിച്ചിട്ടുള്ളത് ജ്ഞാനികൾക്കാണ്, അജ്ഞാനികൾക്കല്ല. അജ്ഞാനികൾ അവ ചെയ്യണം എന്ന വാദത്തിലും കഴമ്പില്ലെന്ന് ശിവയോഗി വെളിപ്പെടുത്തുന്നു. വിഗ്രഹാരാധന ദോഷമെന്നറിഞ്ഞ് ഖണ്ഡിച്ച ജ്ഞാനികൾക്ക് അത് പ്രത്യേകമായി വിലക്കേണ്ട ആവശ്യമില്ല. മദ്യപാനം ദോഷമെന്നുകണ്ട് അതിനെ വർജ്ജിച്ചവരോട് മദ്യപാനം പാടില്ല എന്നുപദേശിക്കേണ്ട ആവശ്യമില്ലല്ലോ. അതിനാൽ വിഗ്രഹാരാധനാദി കർമ്മങ്ങൾ വിലക്കിയിട്ടുള്ളത് അജ്ഞാനികളെ ഉദ്ദേശിച്ചുതന്നെയാണ്.

6. മുക്തിക്കുള്ള പല വഴികളിൽ ഒന്നാണ് വിഗ്രഹാരാധന. അതിനാൽ അതിനെ ദുഷിക്കരുത് എന്ന വാദത്തെയാണ് തുടർന്ന് ബ്രഹ്മാനന്ദസ്വാമി ഖണ്ഡിക്കുന്നത്. ദുഃഖത്തിൽ നിന്നുള്ള മോചനമാണ് മുക്തി. അത് മനോലയം കൊണ്ടേ സിദ്ധിക്കൂ. അതിന് മറ്റുവഴിയൊന്നുമില്ല. വിഗ്രഹാരാധനാദികൾ അതിന് തടസ്സം വരുത്തുന്നവയാകയാൽ അവശ്യം വർജ്ജിക്കേണ്ടതാണ്.

7. ദൈവം സർവ്വവ്യാപിയാകയാൽ ക്ഷേത്രത്തിലുമുണ്ട്. അതിനാൽ ക്ഷേത്രാരാധന തെറ്റല്ല എന്ന പദമാണ് പിന്നീട് പരിശോധിക്കുന്നത്. ക്ഷേത്രത്തിലെ ബിംബത്തിൽ ഈശ്വരൻ ഉണ്ടെങ്കിൽ എന്തിനാണ് ദൈവത്തെ അതിലേക്ക് ആവാഹിക്കുന്നത്? മാത്രമല്ല വീട്ടിൽ നിന്ന് ക്ഷേത്രത്തിലേക്ക് ദൈവത്തെ കാണാൻ പോകുന്നതിന്റെ ആവശ്യമെന്ത്? സർവ്വവ്യാപിയായ ദൈവം വീട്ടിലുമില്ലേ? നിരാകാര ബ്രഹ്മത്തെ ധ്യാനിക്കാൻ കഴിയാത്തതുകൊണ്ട് സാകാരമായ ബിംബത്തെ ആരാധിക്കുന്നു എന്നാണെങ്കിൽ, വീട്ടിൽ കല്ലില്ലേ? അതിനെ ആരാധിച്ചാൽ പോരേ?ക്ഷേത്രത്തിലേക്ക് പോകണമോ? എന്തിന് ഇത്രയേറെ പണം ചെലവുചെയ്യുന്നു?

8. സ്ഥൂലത്തിൽ നിന്ന് സൂക്ഷ്മത്തിലേക്ക് എന്ന അരുന്ധതീദർശനമനുസരിച്ച് ആദ്യം വിഗ്രഹത്തെ ആരാധിച്ച് പിന്നെ ക്രമേണ നിരാകാരവും സൂക്ഷ്മവുമായ ഈശ്വരനെ ധ്യാനിക്കാൻ ശീലിക്കുന്നു– ഈ വാദവും നിരർത്ഥകമാണെന്നാണ് ശിവയോഗിയുടെ നിലപാട്. സ്ഥൂലനക്ഷത്രത്തിന്റെ അടുത്ത് സൂക്ഷ്മമായ അരുന്ധതീ നക്ഷത്രമുള്ളതുപോലെ, സ്ഥൂലവിഗ്രഹത്തിന്റെ അടുത്തോ പിന്നിലോ സൂക്ഷ്മരൂപത്തിൽ ദൈവം നിലകൊള്ളുന്നില്ല. വിഗ്രഹംതന്നെയാണ് ദൈവം എന്ന തെറ്റിദ്ധാരണ മാറുന്നതേയില്ല.

9. " പുഴ കടന്നുവന്ന് തോണിവേണ്ട. അപ്രകാരം ജ്ഞാനികൾക്ക് വിഗ്രഹാരാധനാദികർമ്മങ്ങൾ ആവശ്യമില്ല. പുഴ കടക്കാതെ ഇക്കരെയുള്ളവർക്ക് തോണി ആവശ്യമാകുന്നു. അപ്രകാരം ജ്ഞാനം ഇല്ലാത്തവർക്ക് വിഗ്രഹാരാധനാദികൾ ആവശ്യമാകുന്നു" എന്ന് ചിലർ വാദിക്കുന്നു. ഇതിനെ ശിവയോഗി ഇപ്രകാരം ഖണ്ഡിക്കുന്നു. " പുഴ കടക്കുവാൻ വേണ്ടി തോണിയിൽ കയറുന്ന കൂട്ടരെ പുഴ കടന്ന് അക്കരയിൽ നിൽക്കുന്നവർ നിന്ദിക്കുന്ന സമ്പ്രദായം ഇല്ല. തോണിയിൽക്കൂടിയാകുന്നു പുഴ കടക്കുന്നത് എന്നവർക്ക് അറിയാം. അപ്രകാരം വിഗ്രഹാരാധനാദി വഴി കാട്ടിയാകുന്നു. ജ്ഞാനത്തിലെത്തിയതും എത്തേണ്ടതും എങ്കിൽ ജ്ഞാനികൾക്ക് അതറിയാം. അതിനാൽ കർമ്മം ന്മാരെ നിന്ദിക്കയില്ല. നിന്ദിച്ചതുകൊണ്ട് വിഗ്രഹാരാധനാദി കർമ്മകാണ്ഡത്തോണി വഴിക്കല്ല ജ്ഞാനികൾ ആനന്ദക്കരയെ പ്രാപിച്ചത്. ആ തോണിയിൽ കയറിയാൽ ദുഃഖസമുദ്രത്തിൽപ്പെട്ട് വലയുകയേ ഉള്ളൂ. അതിനാൽ ആരും കയറാതിരിപ്പാൻ വേണ്ടി വിഗ്രഹാരധനാദികർമ്മങ്ങളെ ജ്ഞാനികൾ തീരെ ഖണ്ഡിച്ചതും കർമ്മഠന്മാരെ ആക്ഷേപിച്ചതും ആകുന്നു.' (പു. 35)

10. 'വലിയ പദവിയിൽ എത്തുമ്പോൾ ചെറിയ പദവികളെ ദുഷിക്കുന്നതു പോലെ ജ്ഞാനികൾ അനീതപദവിയിലെത്തിയതുകൊണ്ട് വിഗ്രഹാ

രാധനാദികർമ്മങ്ങളെ ദുഷിച്ചതാണ്' എന്ന വാദത്തിലും തരിമ്പും കഴമ്പില്ല. ശിവയോഗി പറയുന്നതുപോലെ, "കോണിപ്പടിയിൽക്കൂടി മാളികയുടെ മുകളിൽക്കയറി ഇരിക്കുന്നവർ മറ്റു ചിലർ ആ കോണിപ്പടിയിൽക്കൂടി ആ മാളികക്ക് കയറുമ്പോൾ ഇത് ശരിയായ വഴിയല്ലെന്നു പറഞ്ഞു ദുഷിക്കുമോ? ഇല്ല. ആദിയിൽ അക്ഷരങ്ങളെ അഭ്യസിച്ച് ക്രമേണ പണ്ഡിതനായിരിക്കുന്നവൻ അക്ഷരാഭ്യാസം ചെയ്യുന്നത് അസംബന്ധമാണെന്നു പറഞ്ഞ് കുട്ടികളെ ദുഷിക്കുമോ? ഇല്ല." (പു. 36)

11. " പണ്ടുള്ള ജ്ഞാനികളുടെയോ ഇന്നുള്ള ജ്ഞാനികളുടെയോ ആക്ഷേപവർഷം കൊണ്ട് വിഗ്രഹാരാധനാദി കർമ്മങ്ങൾ നശിച്ചുപോകാതെ അന്നും ഇന്നും പ്രബലപ്പെട്ടുതന്നെ ഇരിക്കുന്നു. വിഗ്രഹാരാധനാദികളുടെ മഹിമകൊണ്ടല്ലയോ അങ്ങനെ ബലപ്പെട്ടുനിൽക്കുന്നത്? എന്നാണ് അടുത്തവാദം. ഇതിനെയും ശിവയോഗി യുക്തിയുക്തം നിരാകരിക്കുന്നുണ്ട്. ജ്ഞാനികളുടെ ആക്ഷേപംകൊണ്ടും നശിപ്പിച്ചിട്ടില്ലെന്നത് വിഗ്രഹാരാധനാദി കർമ്മങ്ങളുടെ മേന്മയാണെന്ന വാദം ശരിയാണെങ്കിൽ, ജാതിവ്യവസ്ഥ ശരിയാവണ്ടേ? പണ്ടും അറിവുള്ളവർ അത് തെറ്റാണെന്ന് പറഞ്ഞിട്ടുണ്ട്; ആക്ഷേപിച്ചിട്ടുണ്ട്. എന്നാൽ ഇന്നും ആ ക്രൂരമായ വ്യവസ്ഥ നിലനിൽക്കുന്നു. ജ്യോത്സ്യം, മദ്യപാനം മുതലായ മറ്റു അന്ധവിശ്വാസ-ദുഷ്കർമ്മങ്ങളുടെ കാര്യവും ഇതുപോലെതന്നെ. "അന്ധപരമ്പരയോ ആലോചിക്കാതെ കണ്ണുചിമ്മി നടക്കുന്ന അജ്ഞാനതിമിരത്തിന്റെ ശക്തിയാണ് വിഗ്രഹാരാധനാദികർമ്മങ്ങൾ ബലപ്പെട്ടു നിൽക്കുന്നത്. " (പു.36) ശിവയോഗി വിസ്തരിക്കുന്നു: 'അജ്ഞാനതിമിരത്തെ വർദ്ധിപ്പിക്കാൻ ക്ഷേത്രങ്ങളും വിഗ്രഹാരാധനയും പോലെ മറ്റൊന്നും ഇല്ല. നോക്കുക. മാതാവിന്റെയോ പിതാവിന്റെയോ മറ്റു മുതിർന്നിട്ടുള്ളവരുടെയോ കൂടെ കുട്ടികളും ക്ഷേത്രത്തിൽ പോകുന്നു. അവിടെ കൊട്ട്, കുഴലൂത്ത്, ശംഖുനാദം മുതലായവയോടുകൂടി ജന- ഗന്ധ-ധൂപ-ദീപ നൈവേദ്യങ്ങൾ കൊണ്ടുള്ള വിഗ്രഹാരാധനയെ കാണുമ്പോൾ ദൈവത്തെ പ്രസാദിപ്പിക്കാനുള്ള വഴി ഇതാണ് എന്ന് ബാല്യത്തിലേ ഉറച്ചുപോകുന്നു. അതിനുപുറമെ പൂരം, വേല മുതലായ ഉത്സവദിവസങ്ങളിൽ ആബാലവൃദ്ധം അനേകായിരം ജനം അനേകദിക്കിൽ നിന്ന് ക്ഷേത്രത്തിൽ വന്നുചേരുന്നു. അന്നത്തെ കോലാഹലം പറയേണ്ടതുണ്ടോ? ആനപ്പുറത്ത് ദേവന്റെ തിടമ്പ് എഴുന്നള്ളിക്കലും പലതരം വാദ്യവിശേഷവും ആലവട്ടങ്ങളും വെഞ്ചാമരങ്ങളും കുട-കൊടി- തഴകളും വെടികളും അമിട്ടുവെടികളും പടക്കംപൊട്ടിക്കലും മത്താപ്പും പൂക്കുറ്റിയും ബാണങ്ങളും കമ്പങ്ങളും എന്തെല്ലാമാണ്? ഇവയെല്ലാം ഈശ്വരപ്രസാദത്തിന് അത്യാവശ്യമാണെന്ന് ആബാലവൃദ്ധം അനേകദിക്കിൽ നിന്നു വന്ന അനേകായിരം ജനങ്ങളുടെ അകത്ത് ഒറ്റദിവസം

കൊണ്ടുതന്നെ ഉറപ്പിക്കുന്നുവല്ലോ. പ്രസംഗം കൂടാതെയും പുസ്തക വായന കൂടാതെയും ഗുരൂപദേശം കൂടാതെയും ഒറ്റ ദിവസംകൊണ്ടു തന്നെ കുട്ടികൾക്കും അനേകായിരം ജനത്തിനും അജ്ഞാനത്തെ പഠിപ്പിക്കുന്ന അജ്ഞാനശാല ക്ഷേത്രവിഗ്രഹാരാധനപോലെ വേറെ എന്തൊന്നാണുള്ളത്? "പലവിധത്തിലുള്ള പ്രതിമകളെസ്ഥാപിച്ച് അസംഖ്യം ദൈവമുണ്ടെന്നും ദൈവം സാപ്പാട്ടുരാമന്മാരെപ്പോലെ പായസാദിനൈവേദ്യം കൊണ്ടും ചില സങ്കൽപ്പബുദ്ധികളെപ്പോലെ ചെണ്ട മുതലായ വാദ്യങ്ങളെക്കൊണ്ടും വെടിമരുന്നു പ്രയോഗങ്ങൾകൊണ്ടും സന്തോഷിക്കുമെന്നും സ്ഥാനമാനാഭിമാനികളെപ്പോലെ വെങ്കൊറ്റക്കുട, വെഞ്ചാമരം, ആലവട്ടം, അകമ്പടി മുതലായതോടുകൂടി വിഗ്രഹത്തെ എഴുന്നള്ളിക്കുന്നതുകൊണ്ട് ദൈവാനുഗ്രഹമുണ്ടാകുമെന്നും കൈക്കൂലികൊണ്ട് ദുർജഡ്ജി എന്നപോലെ നേർച്ചകൾകൊണ്ട് ദൈവം കാര്യം ഗുണപ്പെടുത്തി കൊടുക്കുമെന്നും ഈറൻ ഉടുക്കുന്നതുകൊണ്ടും പട്ടിണി കിടക്കുന്നതുകൊണ്ടും തറ്റുടുക്കുന്നതുകൊണ്ടും ദൈവം പ്രസാദിക്കുമെന്നും സർവ്വന്മാർക്കും ബാല്യകാലത്തിൽതന്നെ അജ്ഞാനത്തെ പഠിപ്പിക്കുന്ന അജ്ഞാനശാല ക്ഷേത്രംപോലെ ഏതാണുള്ളത്? ഇങ്ങനെ ആലോചിക്കുന്തോറും ക്ഷേത്രവിഗ്രഹാരാധന നിലനിന്നുപോരുന്നത് അജ്ഞാനക്കമ്പത്തിന്റെ മഹിമതന്നെ, സംശയമില്ല'. (പു.40)

12. " ക്ഷേത്രത്തിൽ ചില വഴിപാടുചെയ്യാമെന്ന് പ്രാർത്ഥിച്ചിട്ട്ചിലകാര്യം സാധിച്ചിട്ടുണ്ട്" എന്ന് ചിലർ വാദിക്കുന്നു. ഇതിന്റെ അർത്ഥശൂന്യതയും ശിവയോഗി വെളിപ്പെടുത്തുന്നുമുണ്ട്. അങ്ങനെ ഒരു ശക്തി ക്ഷേത്രത്തിലെ വിഗ്രഹത്തിനുണ്ടെങ്കിൽ എല്ലാ കാര്യവും വഴിപാടുകൊണ്ടും പ്രാർത്ഥനകൊണ്ടും സാധിക്കും. അപ്രകാരം അനുഭവമില്ല. ഇതിൽ നിന്ന് മനസ്സിലാവുന്നത്. " പ്രതിഷ്ഠക്ക് ആ ശക്തിയില്ലെന്നും പ്രാർത്ഥകന്റെ കായബലംകൊണ്ടും പൗരുഷംകൊണ്ടും കാര്യങ്ങൾ സാധിക്കുന്നതാണ്" എന്നുമാണ്.

ശ്രുതിയുക്ത്യനുഭവപൂർവ്വം വിഗ്രഹാരാധനയുടെ ത്യാജ്യതയെ തെളിയിക്കുമ്പോൾ ഉത്തരംമുട്ടുന്ന കർമ്മികൾ ചെയ്യുന്നത് ശ്രീരാമകൃഷ്ണപരമഹംസനും വില്വമംഗലവും മേല്പത്തൂരും ശങ്കരാചാര്യരും മറ്റുചില മഹാന്മാരും വിഗ്രഹാരാധന ചെയ്തിരുന്നുവെന്നും അതുകൊണ്ട് അത് തെറ്റല്ലെന്നും ചൂണ്ടിക്കാട്ടുകയാണ്. ഇതിന് യാതൊരർത്ഥവുമില്ലെന്ന് ശിവയോഗി വ്യക്തമാക്കുന്നു.

" ശൂദ്രാദി സ്പർശനേ സ്നാനം
കാര്യം ശുദ്ധിമഭീപ്സതാ;
അന്ത്യജാനാം സന്നികർഷേ
ചാപി മജ്ജനമാചരേത്"

(ശുദ്ധി കാംക്ഷിക്കുന്ന ദ്വിജൻ ശൂദ്രാദികളെ തൊട്ടാൽ കുളിക്കണം; അന്ത്യജന്മാർ-പുലയരുംമറ്റും-അരികിൽ അണഞ്ഞാൽക്കൂടി കുളിക്കണം) എന്നിങ്ങനെ സ്മൃതിയുള്ളതുകൊണ്ട് മഹാന്മാർ പണ്ട് ജാതിവ്യവസ്ഥ അംഗീകരിച്ചിരുന്നുവെന്നു സ്പഷ്ടമാണ്. അതുകൊണ്ട് ആ വ്യവസ്ഥ ശരിയാണെന്നും ഇന്നും നിലനിർത്തണമെന്നും പറയുന്നത് എത്ര അസംബന്ധമാണ്! ബലഭദ്രനും തുഞ്ചത്താചാര്യനും മദ്യപാനം ചെയ്തിരുന്നുവെന്നതുകൊണ്ട് മദ്യപാനം നല്ലതാണെന്നും നാമെല്ലാം മദ്യപന്മാരാകണമെന്നും വാദിക്കുന്നത് എന്തൊരസംബന്ധം!

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അന്ധവിശ്വാസത്തിനും അനാചാരങ്ങൾക്കുമെതിരായി ശ്രുതിയുക്ത്യനുഭവങ്ങളുടെ പിൻബലത്തോടെ നിർമ്മിച്ചിട്ടുള്ള 'വിഗ്രഹാരാധനാഖണ്ഡനം' പോലുള്ള ഇത്തരം ഗ്രന്ഥങ്ങൾ പഠിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യേണ്ടത് ഇന്ത്യയുടെ ഐക്യത്തെ ശിഥിലീകരിക്കാൻ ശ്രമിക്കുന്ന വർഗ്ഗീയവാദികളെ ഒറ്റപ്പെടുത്താൻ അത്യാവശ്യമാണ്.





**നിർമ്മലാനന്ദയോഗി**

ഇന്നത്തെ ആശ്രമാദ്ധ്യക്ഷൻ

# അതുല്യ പ്രതിഭാശാലി

## കുറ്റിപ്പുഴ കൃഷ്ണപിള്ള



**കുറ്റിപ്പുഴകൃഷ്ണപിള്ള**

**ചിന്തകനും സാഹിത്യനിരൂപക നായിരുന്ന കുറ്റിപ്പുഴകൃഷ്ണ പിള്ള പൂർവ്വപാരമ്പര്യം വിട്ട് ധീരവും സ്വതന്ത്രവുമായി ചിന്തിക്കുവാൻ പുതിയ തലമു റയെ പഠിപ്പിച്ചു. പറവൂർ താലൂ ക്കിൽ കുറ്റിപ്പുഴ കുറുങ്ങാട്ടു തറവാട്ടിൽ 1900 ആഗസ്റ്റിൽ പിറന്നു. വിദ്വാൻ പരീക്ഷ പാസ്സായശേഷം ആലുവ അദ്വൈതാശ്രമത്തിലും യു.ഡി. കോളേജിലും അദ്ധ്യാപകനായി. വള്ളത്തോളിന്റെ പത്രാധിപത്യ ത്തിൽ പ്രസിദ്ധീകരിച്ച 'ആത്മ വിദ്യാപോഷിണി'യിലും കുറെ ക്കാലം പ്രവർത്തിച്ചു.**

**കൃതികൾ: സാഹിതീയം, സമ ദർശനം വിചാരവിപ്ലവം, സ്മത്തനമഞ്ജരി, തെരഞ്ഞെ ടുത്ത ലേഖനങ്ങൾ. സോഷ്യ ലാന്റ് നെഹ്റു അവാർഡ് ലഭി ച്ചിട്ടുണ്ട്.**

**1968 മുതൽ 1971 ഫെബ്രുവരി 11ന് മരണം സംഭവിക്കുംവരെ കേരള സാഹിത്യഅക്കാദമി അദ്ധ്യക്ഷസ്ഥാനം വഹിച്ചു.**

കേരളത്തിലെ സാമൂഹികരംഗത്തും മതമണ്ഡലത്തിലും ദൂരവ്യാപകവും അഭൂതപൂർവ്വവുമായ ഒരാശയവിപ്ലവം സൃഷ്ടിച്ച മഹാത്മാവാണ് ബ്രഹ്മാനന്ദസ്വാമി ശിവയോഗി. ജാതി, മതം, ബിംബാരാധന തുടങ്ങിയ സർവ്വവിധ മാനസിക ദൗർബ്ബല്യങ്ങളേയും അദ്ദേഹം ഒട്ടും വിട്ടുവീഴ്ചകൂടാതെ തന്നെ എതിർത്തു. മനുഷ്യനിൽ ലീനമായിട്ടിരിക്കുന്ന ശക്തിവിശേഷത്തെ ഏകാന്തധ്യാനം കൊണ്ട് വികസിപ്പിക്കാനാണ് അദ്ദേഹം പ്രധാനമായി ഉപദേശിച്ചത്.

മറ്റെന്തെല്ലാം ഉണ്ടായാലും മനസ്സിന് സ്വസ്ഥതയില്ലെങ്കിൽ മനുഷ്യത്വം താറുമാറാകുകയേ ഉള്ളൂ. ആധുനിക മനുഷ്യൻ ദാഹിച്ചുകൊണ്ടിരിക്കുന്നതും അതിനു വേണ്ടിയാണ്. പക്ഷെ ദാഹം തീർക്കാനുള്ള മാർഗ്ഗം കാണാതെ അവൻ ഉഴലുന്നു. 'മനുഷ്യന്റെ ശക്തി മറ്റെല്ലാ മേഖലകളിലും വളർന്നിട്ടുണ്ട്, അവന്റെ മേൽമാത്രമില്ല ' എന്ന് ചർച്ചിൽ ഒരിക്കൽ പറയുകയുണ്ടായി. മനുഷ്യൻ നന്നാകണമെങ്കിൽ അവന്റെ ശക്തി ബഹിർമുഖമായി വികസിക്കുന്നതിനുമുമ്പ് അന്തർമുഖമായി അടിയുറച്ച് തന്നത്താൻ ഭരിക്കാനും നിയന്ത്രിക്കാനും പരിശീലനം നേടണം. സ്വയംഭരിക്കുക, സ്വയം നിയന്ത്രിക്കുക എന്ന ആഹ്വാനമാണത്. അതുമാത്രമേ ഇന്നത്തെ നേതാക്കൻമാരിൽ കാണാതുള്ളു. കുടുംബപരമോ സാമുദായികമോ രാഷ്ട്രീയമോ മറ്റെന്തെങ്കിലും തരത്തിലുള്ളതോ ആയ ജീവിതത്തിൽപോലും

ഉൽക്കർഷത്തിനും സാഫല്യത്തിനും ആണിക്കല്ലായിട്ടുള്ളത് ആത്മസംയമനമത്രെ. ഇതു മഹർഷിമാരാകാൻ വേണ്ടിയുള്ള ഒരേർപ്പാടല്ല. എല്ലാ മനുഷ്യരുടെയും ജീവിതത്തിൽ ശുദ്ധിയും ശാന്തിയും ബോധവും തെളിയാൻ വേണ്ടിയുള്ള മുഖ്യ മാർഗ്ഗമാണ് 'പ്രസാദേ സർവ്വദുഃഖാനാംഹാനി:" എന്ന് ഗീതാകാരനും പറയുന്നുണ്ട്. മന:പ്രസാദത്തിനും സ്വസ്ഥത, ശാന്തി, ആനന്ദം എന്നെല്ലാം പേർകൊടുക്കാവുന്നതാണ്. 'മനഃസ്വസ്ഥതൈവാനന്ദ:' എന്ന ബ്രഹ്മാനന്ദസ്വാമി ശിവയോഗി സന്ദേശം ആർക്കും, നിർമ്മതനും നിരീശ്വരനും സ്വീകാര്യമായിട്ടുള്ള ഒന്നാണ്. ഏതു കാലത്തിനും രാജ്യത്തിനും യോജിക്കുന്ന ആശയമൂല്യമുള്ള ഒരു സൂത്രവാക്യമാണത്. പ്രകൃതിശക്തികളെയെല്ലാം പിടിച്ചടക്കിക്കൊണ്ടിരിക്കുന്ന മനുഷ്യൻ ആത്മസംയമനത്തിന് കഴിവില്ലാതെ അസ്വസ്ഥതയുടെ ചുഴിയിൽപെട്ട് ഇന്ന് നട്ടംതിരിയുകയാണല്ലോ. സർവ്വപ്രധാനമായ ഈ പ്രശ്നം പരിഹരിക്കാനുള്ള മാർഗ്ഗമാണ് ബ്രഹ്മാനന്ദസ്വാമി ശിവയോഗി വെട്ടിതുറന്നത്.

സാമൂഹിക പരിഷ്കരണ വിഷയത്തിലും ഈ യോഗിവര്യൻ അതുല്യപ്രചാരകനായി പ്രവർത്തിച്ചിരുന്നു. തികച്ചും സ്വതന്ത്രമായ അദ്ദേഹത്തിന്റെ മൗലിക പ്രതിഭ പൂർവ്വാചാരങ്ങളിലോ ആർഷസിദ്ധാന്തങ്ങളിലോ ബദ്ധമായിരുന്നില്ല. ജാതിയും മതപരവുമായ അന്ധതയുടെ നേരെ അസഹിഷ്ണുതയാണ് നമുക്കുവേണ്ടതെന്നും സ്വാമി വിവേകാനന്ദൻ കാണിച്ച സഹിഷ്ണുത തനിക്കഭിനന്ദനീയമായി തോന്നുന്നില്ലെന്നും മഹാകവി രവീന്ദ്രനാഥടാഗൂർ ഒരിടത്ത് പറയുന്നുണ്ട്. ടാഗൂർ പ്രസംഗിച്ച ഈ അസഹിഷ്ണുത കേരളത്തിലെ ജാതിമതാന്ധതയുടെ നേരെ ധീരമായി പ്രകടിപ്പിച്ച ഏക പരിഷ്കർത്താവാണ് ബ്രഹ്മാനന്ദസ്വാമി ശിവയോഗി. ഈ വിഷയത്തിൽ അദ്ദേഹത്തെ അതിശയിക്കുവാൻ ഇന്നുവരെ ആർക്കും കഴിഞ്ഞിട്ടില്ല.

■

# ഒരു പ്രവാചകന്റെ ശബ്ദവും ശക്തിയും

പ്രൊഫ. പ്രയാർ പ്രഭാകരൻ

ഭൂമിയിലുള്ളതെല്ലാം മാറിക്കൊണ്ടിരിക്കുന്നു. മാറാത്തതായി ഒന്നുമില്ലിവിടെ. ഇത് ഇങ്ങനെയാകാതെ വയ്യ. എല്ലാം ഭൂമിയിലുള്ളതാണല്ലോ. ഭൂമിയോ? നിരന്തരം നിരന്തരം ചലിച്ചുകൊണ്ടിരിക്കുന്നതും 'അചലാ' എന്നു ഭൂമിക്കു പേരുണ്ട്. ഇതുപോലെ ചലിക്കുന്നതായി മറ്റൊന്നില്ലാത്തുകൊണ്ടാണ് ആ പേര്. ഇവിടെയുള്ളതിന്റെ എല്ലാം സ്വഭാവം മാറ്റമായിരിക്കും. മാറ്റമില്ലാത്തതായി ഇവിടെ – മാറ്റം! ആദ്ധ്യാത്മിക സിദ്ധാന്തങ്ങളും ഇക്കാര്യത്തിനു അടിവരയിടുന്നു. ഇവിടെയുള്ളതെല്ലാം വികാരപ്പെട്ടുകൊണ്ടിരിക്കും. അവികാരിയും അനശ്വരവുമായി ഒന്നുമാത്രം. പ്രപഞ്ചത്തിന്റെ ഉല്പത്തിവിലയങ്ങൾക്ക് ആധാരമായ പരമാത്മാവ്. അതുമാത്രം നിത്യം, നിശ്ചലം. മറ്റുള്ളതെല്ലാം മാറ്റത്തിന് അധീനം. വസ്തുക്കൾക്കെന്നപോലെ, സമൂഹിത്തിനും ഉണ്ട് മാറ്റം. നിയതമായ മാർഗ്ഗത്തിലൂടെ അതും നിരന്തരം മാറിക്കൊണ്ടിരിക്കുന്നു. മനുഷ്യന്റെ ഇടപെടലാണ്, സമൂഹമാറ്റത്തിനു കാരണം. ഇന്നു നാം അനുഭവിക്കുന്ന ഈ സമൂഹവും ഇങ്ങനെ മാറ്റിഎടുത്തതാണ്. ഈ സാമൂഹികമാറ്റത്തിന്റെ നിർണ്ണായകകേന്ദ്രമായി നിന്നത്, ബ്രഹ്മാനന്ദശിവയോഗിയുടെ ഇച്ഛയും ആജ്ഞയും ശക്തിയുമായിരുന്നു.

മനുഷ്യരുടെ പ്രവർത്തനഫലമായാണ് സമൂഹത്തിന്റെ മാറ്റം. ഈ പ്രവർത്തനത്തന് രണ്ട്



പ്രൊഫ. പ്രയാർ പ്രഭാകരൻ

സ്വാമി ബ്രഹ്മവ്രതന്റെ മകൻ. എസ്.എൻ. കോളേജിൽ മലയാളം പ്രൊഫസറായിരുന്നു. പുരോഗമന കലാസാഹിത്യ സംഘം സംസ്ഥാന കമ്മിറ്റി, കേരള സാഹിത്യ അക്കാദമി, ലളിതകലാ അക്കാദമി, അമ്പലപ്പുഴ നമ്പ്യാർ സ്മാരകസമിതി എന്നിവയിൽ അംഗമാണ്. അനുഭൂതികളുടെ അനുപല്ലവി, പ്രതിഭയുടെ പ്രകാശഗോപുരങ്ങൾ, ഭാരതീയ സാഹിത്യശാസ്ത്രപഠനങ്ങൾ എന്നീ കൃതികൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

രൂപമുണ്ട്. നിലവിലുള്ള സമൂഹം മനുഷ്യവർഗ്ഗവിരുദ്ധമാണെന്ന തിരിച്ചറിയലാണ്, ഒന്നാമത്തേത്. ഈ ബോധം ജനഹൃദയങ്ങളിലാകെ വളർത്തി ഉയർത്തി അവരെ ഏകോപിപ്പിച്ച് സജ്ജരാക്കുന്നതും ഇതിൽപ്പെടും. മനുഷ്യന്റെ സംഘടിതശ്രമത്തിലൂടെ സമൂഹത്തെ മാറ്റുന്നതാണ് രണ്ടാമത്തെ പ്രവർത്തനം. ഇതിൽ ഏതിനാണു പ്രാധാന്യം? ഈ ചോദ്യമേ അസംബന്ധം. രണ്ടിനും തുല്യപ്രാധാന്യമുണ്ട്. എങ്കിലും, ഒരു സാമൂഹിക മാറ്റത്തിനു ജനഹൃദയങ്ങളെ ഒരുക്കി എടുക്കുന്നതിനാണ് ആപേക്ഷികമായ പ്രാമാണ്യം. അങ്ങനെയായാൽ സാമൂഹിക പരിവർത്തനം അനിർവാര്യമായും ഉണ്ടായിക്കൊള്ളും. ജനസമൂഹം സംഘടിതമായി ഇടപെടുമ്പോൾ സമൂഹത്തിൽ മാറ്റംപ്രകടമാകുകയും ചെയ്യും. അതുവഴി സാമൂഹികജീവിതത്തിനു പാടെ മാറ്റം വരും. നിലവിലിരുന്ന സമൂഹം മനുഷ്യനു ജീവിക്കാൻ കൊള്ളാത്തതാണെന്നു ബ്രഹ്മാനന്ദ ശിവയോഗി തിരിച്ചറിഞ്ഞു. ദുരാചാരങ്ങളും അനുഷ്ഠാനങ്ങളുമായി, വിശ്വാസത്തിൽ കാലൂന്നിനിന്ന ഒരു സമൂഹമായിരുന്നു അത്. മുപ്പത്തിമുക്കോടി ദൈവങ്ങൾ. എല്ലാ ദൈവവും, കല്ലായി അമ്പലങ്ങളുടെ ഇരുട്ടറകളിൽ. ഈ കൽത്തുണ്ടുകളെ പ്രസാദിപ്പിക്കാൻ പൂജകൾ, മൃഗബലികൾ, നേർച്ചകൾ, വ്രതങ്ങൾ, സ്തുതികൾ, തീർത്ഥാടനങ്ങൾ തുടങ്ങി വിവിധ രൂപത്തിലുള്ള അന്ധതകൾ! ഈ അന്ധതകളുടെ കൊട്ടാരക്കെട്ടുകളുടെ –അമ്പലങ്ങളുടെ– തിരുമുറ്റത്തുചെല്ലാൻ ചിലർക്കേ അധികാരമുള്ളു. മറ്റുള്ളവർ നിശ്ചിത ദൂരങ്ങളിൽ നിന്നുകൊള്ളണം. മനുഷ്യർതന്നെ പരസ്പരം തൊട്ടുകൂടാത്തവരും തീണ്ടിക്കൂടാത്തവരും. ജാതിയുടെ കോട്ടകളിൽ, മനുഷ്യരെ വേർതിരിച്ച് അടച്ചിരിക്കുന്നു. പഠിക്കാനും വഴിനടക്കാനും മാറുമറക്കാനും അർഹതയില്ലാത്ത ബഹുലക്ഷങ്ങൾ! മനുഷ്യത്വരഹിതമായ ഈ അന്ധതകളുടെ എല്ലാം ഉല്പാദന കേന്ദ്രം ദൈവവും. ദൈവത്തിനും മനുഷ്യനും യോജിക്കാത്തതാണു ഈ ജീവിതരീതി. ഈ അന്ധതകളേയും അവയുടെ സ്ഥാപനങ്ങളേയും തലക്കുവെളിച്ചമുള്ളവർക്കു വച്ചുപൊറുപ്പിക്കാൻ ആവില്ല– വിശേഷിച്ചും ആത്മീയതയുടെ അന്തഃസത്ത സ്വാംശീകരിച്ച മഹാത്മാക്കൾക്ക് ബ്രഹ്മാനന്ദശിവയോഗി, ഇതെല്ലാം "കാട്, കാട്" എന്നു വിളിച്ചുപറഞ്ഞു.

ആത്മബോധത്തിന്റെ തിളക്കവും തെളിച്ചവുംകൊണ്ട് ജനതയുടെ ബോധതലം ജ്വലിപ്പിച്ചു അതുവഴി ജനമനസ്സുകളെ ഏകോപിപ്പിച്ചുകൊണ്ട് പരിവർത്തനത്തിന്റെ പാത ഒരുക്കി, ഒരു പുത്തൻ ഉണർവ്വിന്റെ പ്രഭവകേന്ദ്രമായി ബ്രഹ്മാനന്ദശിവയോഗിനിന്നു. കേരളീയജീവിതം ഇന്നുകാണുംവിധം പുനഃസംവിധാനം ചെയ്യാൻ ആയുസ്സും വപുസ്സും ആ ആചാര്യൻ സമർപ്പിച്ചു.

ബ്രഹ്മാനന്ദശിവയോഗികണ്ട അന്ധതയുടെ കൊടുങ്കാറ്റ് വളർത്തിയെടുത്ത് ദൈവത്തെക്കുറിച്ചുള്ള കുറേ വിശ്വാസങ്ങളായിരുന്നു. മനുഷ്യന്റെ സുഖഃദുഖങ്ങളും ദുരിതങ്ങളുമെല്ലാം ദൈവത്തിന്റെ കണക്കിൽ എഴുതിക്കൂട്ടുന്ന കാലം. സാമ്പത്തികവും രാഷ്ട്രീയവുമായ സാമൂഹികശാസ്ത്രങ്ങൾ, അന്നു

ജനങ്ങളുട ബോധതലത്തിലേക്കു കടന്നുവന്നിരുന്നില്ല. തികച്ചും, മതപരമായ ധാരണകൾ രൂപപ്പെടുത്തിയതായിരുന്നു അന്നത്തെ ജനജീവിതം. ഏതു മതത്തിനും രണ്ടു മുഖങ്ങളുണ്ട്. പ്രപഞ്ചത്തേയും ജീവിതത്തേയും കുറിച്ചുള്ള ഉദാത്തമായ ദർശനങ്ങളുടെ ഉജ്ജ്വലമായ മുഖമാണ് ഒന്ന്. അത് അവതരിപ്പിച്ചിട്ടുള്ളത്, പ്രവാചകന്മാരാണ്. അതിനെ പ്രവാചകപ്രസ്ഥാനം (Prophet movement) എന്നു വിളിക്കാം. രണ്ടാമത്തേത്, ആചാരങ്ങളുടേയും അനുഷ്ഠാനങ്ങളുടേയും ഇരുണ്ട ഒരു തലമാണ്. അതു പുരോഹിതവർഗ്ഗത്തിന്റെ സൃഷ്ടിയായിരിക്കും. പൗരോഹിത്യപ്രസ്ഥാന(Priest movement)മെന്നതിനു പേരിടാം. ആ പ്രസ്ഥാനം, അന്ധതയുടെ പുകപടലംകൊണ്ട് മനുഷ്യരേയും ദൈവത്തേയും മറച്ചുപിടിക്കും. ശിവയോഗികണ്ടത്, പുരോഹിതപ്രസ്ഥാനം രൂപപ്പെടുത്തിക്കൊണ്ടുവന്ന സമൂഹത്തിന്റെ വികസിതരൂപമായിരുന്നു.

ഭാരതത്തിലെ പ്രവാചകമതത്തിന്റെ അന്തസത്ത എന്താണ്? മനുഷ്യനെ ദൈവമാക്കി മഹത്വപ്പെടുത്തുന്ന ആശയമാണിത്. സർവ്വചരാചരങ്ങളും, സത്യം ശ്വസിച്ചും സമത്വം കണ്ടും സ്നേഹസത്തുനുകർന്നും ഈ ഭൂമി സ്വർഗ്ഗമാക്കുന്ന പാത അദ്വൈതം നിർദ്ദേശിക്കുന്നു. അതിരുകളില്ലാത്ത ആദർങ്ങളുടെ ആശയലോകമാണു അദ്വൈതം. അതിന്റെ പുറത്താണ് പൗരോഹിത്യപ്രസ്ഥാനം, പഞ്ചനക്ഷത്രഹോട്ടലുകൾ പണിതുയർത്തിയത്.

പുരോഹിതമതം, ദൈവത്തെ മനുഷ്യനിൽനിന്നു അടർത്തിമാറ്റി. അതോടൊപ്പം മനുഷ്യനെയും തമ്മിൽ അകറ്റി. അമ്പലങ്ങളുടെ അന്ധതയിൽ ദൈവങ്ങളെ പ്രതിഷ്ഠിച്ചു. ഹോമകുണ്ഡങ്ങളുടെ പുകച്ചുരുളുകളിൽകൂടി, ദൈവത്തെ ഉയർത്തിപറത്തി. ആചാരങ്ങളിലൂടെയും അനുഷ്ഠാനങ്ങളിലൂടെയും ദേഹദ്രോഹം ചെയ്യുന്ന ഒരു ഉപദ്രവകാരിയായി, ദൈവത്തിന്റെ രൂപം മാറ്റി. ഈ ദൈവത്തെ പ്രീതിപ്പെടുത്താൻ ഒന്നുമാത്രം മതി – പണം. പണമായും സ്വർണ്ണമായും മറ്റു വിശിഷ്ടവസ്തുക്കളായും സമ്പത്തുകാണിക്കവെക്കുക. ആ കൈക്കൂലിയിൽ പുഞ്ചിരിപൊഴിക്കുന്ന ഒരു ഉദ്യോഗസ്ഥന്റെ വികൃതമുഖം–പൗരോഹിത്യം–ദൈവത്തിനു വച്ചുപിടിപ്പിച്ചു. ഇതു കണ്ടിട്ടാണ് :

"രണ്ടുതുട്ടേകിയാൽ ചുണ്ടിൽചിരിവരും
തെണ്ടിയല്ലേ, മതം തീർത്തദൈവം?"

എന്നു ചങ്ങമ്പുഴ പരിഹസിച്ചത്. ഇതിൽ മതം എന്നിടത്ത് പുരോഹിതമതം എന്നൊരു തിരുത്തു വേണമെന്നു മാത്രം. പൗരോഹിത്യം ചൂഷണത്തിന്റെ ഒരു മുഖാവരണമാണ്. മുതലാളിക്ക്, തൊഴിലാളികളെ ചൂഷണംചെയ്യാൻ, മുതൽ മുടക്കണം. തൊഴിലാളിക്ക് അത്താഴത്തിന് അദ്ധ്വാനം വില്ക്കണം. ഇതു രണ്ടുമില്ലാതെ സ്ഥിരം കൊള്ളചെയ്യുന്ന ഭീകരതയാണ് പൗരോഹിത്യചൂഷണം. ബൃഹസ്പതി പറഞ്ഞതുപോലെ, ബുദ്ധിയും പൗരുഷവുമില്ലാത്ത ഒരുകൂട്ടരുടെ ജീവനമാർഗ്ഗം. പൗരോഹിത്യത്തിനു പാദപീഠം ഒരുക്കിയത് പുരാണങ്ങളുടെ ആശയലോകമാണ്.

കഥാത്മകമായ ഒരുതരം രചനകളാണു പുരാണങ്ങൾ. സൂക്ഷ്മവും അരൂപവുമായ വേദാന്തതത്വങ്ങൾ, ജനഹൃദയങ്ങളിൽ എത്തിക്കാനുള്ള ഒരു ഉപാധിയായി അവ രൂപമെടുത്തു. അർത്ഥവാദ സമ്പ്രദായത്തിൽ വാർത്തിട്ടതാണു അതിലെ കഥകൾ. അരൂപമായ ആശയങ്ങൾക്കു സ്ഥൂലരൂപം കൊടുത്ത് പ്രതീകങ്ങളിലൂടെ അവതരിപ്പിക്കുന്ന ഒരുതരം ആവിഷ്കാരരീതിയെന്നു അർത്ഥവാദത്തെ വിശദീകരിക്കാം. ഒരു ഉദാഹരണംകൊണ്ടിതു വ്യക്തമാക്കാം. ഗണപതി തന്നെയാകട്ടെ. എന്തു തിന്നാലും എത്രതിന്നാലും മതിവരാത്ത പ്രകൃതം. എല്ലാം വാരിനിറയ്ക്കാൻ പോരുന്ന ഉന്തിയ വയർ. തടസ്സം ഉണ്ടാക്കുകയാണു മുഖ്യതൊഴിൽ. മനുഷ്യന്റെ ഉടലും ആനയുടെ മുഖവും. എലിയാണു വാഹനം. ഇങ്ങനെ ഒരു വിചിത്രജീവി, മനുഷ്യന്റെ പരിണാമഘട്ടങ്ങളിലെങ്ങും ഉണ്ടായിട്ടില്ല. അതുകൊണ്ടുതന്നെ ഇതൊരു സങ്കല്പമെന്നു വ്യക്തം. ഒരു സങ്കല്പവും, ഭൗതികയാഥാർത്ഥ്യങ്ങളിൽനിന്നെല്ലാതെ ഉയർന്നുവന്നിട്ടില്ല. അതുകൊണ്ടുതന്നെ, സങ്കല്പങ്ങൾ അരിച്ചുപെറുക്കിയാൽ ഭൗതികസത്യം കണ്ടെത്താം. ഗണപതി എന്ന സങ്കല്പത്തിന്റെ പിന്നിലെ യാഥാർത്ഥ്യം എന്താണ് ? ഗണങ്ങളായി മനുഷ്യൻ ജീവിച്ചകാലമുണ്ടായിരുന്നു. ഓരോ ഗണത്തിനും ഓരോ നായകൻ. അവരെയെല്ലാം ഗണത്തിലുള്ളവർ തീറ്റിപ്പോറ്റണം. സുഖലോലുപനുമാണ് ഗണനായകൻ. പുരാണകാരന്റെ കയ്യിൽ ഇത്, ലംബോദരത്വമായി. ഏതു കാര്യവും അയാളുടെ അനുവാദത്തോടുമാത്രമേ മറ്റുള്ളവർ ചെയ്യാവൂ. അല്ലെങ്കിൽ അയാൾ തടസ്സം സൃഷ്ടിക്കും. അതുകൊണ്ടു ലംബോദരൻ വിഘ്നേശ്വരനുമായി. ഗണങ്ങളിൽനിന്നു വിട്ടുപോകാതെ ബലംപ്രയോഗിച്ചു പിടിച്ചുനിറുത്താനും ക്രൂരമായി ശിക്ഷിക്കാനും ഗണനായകൻ ശക്തനാണ്. അതിന്റെ പ്രതീകമാണ് തുമ്പിക്കൈയ്യും കൊമ്പുമുള്ള ആനമുഖം. ഗണത്തിലാകെ നിറഞ്ഞുനിൽക്കുന്ന ഈ ഗജാനനൻ, എല്ലാം സ്വതന്ത്രമായി എടുത്തനുഭവിക്കുന്നതോടൊപ്പം, മറ്റുള്ളവരുടെ ജീവിതം കരണ്ടു നശിപ്പിക്കുകയും ചെയ്യും. അതിന്റെ സൂചനയാണ് മൂഷികവാഹനത്വം. ചുരുക്കത്തിൽ മറ്റുള്ളവരുടെ ചെലവിൽ സുഖലോലുപനും പ്രതിബന്ധകാരിയും ശക്തനും ക്രൂരനുമായി നശിപ്പിക്കാൻ അധികാരമുള്ളവനും, മറ്റുള്ളവരുടെ ജീവിതം കാർന്നെടുക്കുന്നവനുമായ ആ ഗണനായകൻ, പുരാണകാരന്റെ കയ്യിൽ ഗണപതി എന്ന ദൈവമായി. ഈ ദൈവത്തെ സൃഷ്ടിച്ചത് പുരാണകാരനാണ്. ഇത്തരം പതിനായിരക്കണക്കിന് ദൈവങ്ങളെ പുരാണങ്ങൾ വാർത്തിട്ടു. പുരാണങ്ങളെ തെറ്റിദ്ധരിക്കുംതോറും അവ കെട്ടുകഥകളും ശരിക്കു മനസ്സിലാക്കുന്തോറും പരമാർത്ഥങ്ങളുമാണെന്നു ശ്രീ. അരവിന്ദഘോഷ് പറഞ്ഞു. ഏറെ മുഴക്കമുള്ളതാണ് ഈ അഭിപ്രായം.

പുരാണങ്ങൾ പതിനെട്ടുണ്ടെന്നാണു പ്രസിദ്ധി. അത്രത്തോളംതന്നെ ഉപപുരാണങ്ങളുമുണ്ട്. ഉപപുരാണങ്ങൾ നാൽപത്തിയെട്ടുണ്ടെന്ന് ഒരുകൂട്ടർ പറയുന്നു. മുവ്വായിരം വർഷങ്ങൾക്കപ്പുറം പുരാണങ്ങൾ ഉണ്ടായെന്നു ഒരഭി

പ്രായമുണ്ട്. ഉജ്ജയനിയിലെ ദിനനാഥ് ജോഷി എന്ന ജ്യോതിശാസ്ത്രകാരൻ ഈ അഭിപ്രായക്കാരനായിരുന്നു. പുരാണങ്ങളെക്കുറിച്ച് ഒട്ടേറെ ഗവേഷണ പഠനങ്ങൾ ഉണ്ടായിട്ടുണ്ട്. പാശ്ചാത്യരും പൗരസ്ത്യരുമായ ധാരാളം പണ്ഡിതന്മാരെ ഈ രംഗത്തുകാണാം. ഡോ.വിൽസൺ, മക്ടോണൽ, വിന്റർനിറ്റ്സ്, ബലദേവഉപാദ്ധ്യായ, വരദാചാര്യൻ, രാജേന്ദ്രലാൽ തുടങ്ങിയവർ ഇക്കൂട്ടത്തിൽ ചിലർ മാത്രം. A.D. ഒൻപതിലും അതിനുശേഷമുള്ള രണ്ടു ദശകത്തിലും രൂപപ്പെട്ടതാണു പുരാണങ്ങളെന്നത്രേ ഈ ഗവേഷകന്മാരുടെ അഭിപ്രായം. ഇതു തറപ്പിക്കാൻ ആഭ്യന്തരവും ബാഹ്യവുമായി അനിഷേധ്യമായ തെളിവുകൾ അവർ നിരത്തിയിരിക്കുന്നു. വിശ്വാസത്തിന്റെ സ്ഥാനത്തു ഈ വിജ്ഞാനം പ്രതിഷ്ഠിച്ചാൽ പുരാണങ്ങളുടെ പ്രായം നന്നേ കുറയും. ഏറിയാൽ പതിനൊന്നോ, കുറഞ്ഞത് ഒൻപതോ നൂറ്റാണ്ടിന്റെ പഴക്കമേയുള്ളു പുരാണങ്ങൾക്ക്. മനുഷ്യൻ സൃഷ്ടിച്ചിറക്കിയ പതിനായിരക്കണക്കിനുള്ള ദൈവങ്ങളുടെ പിറപ്പിടം പുരാണങ്ങളാണ്. ഇവയോടൊപ്പം ഇതിഹാസ കാവ്യങ്ങളും ഇക്കാര്യത്തിൽ ഗണ്യമായ സംഭാവന നല്കിയിട്ടുണ്ട്. നമ്മുടെ പ്രഥിതമായ ഇതിഹാസകാവ്യങ്ങൾ വാല്മീകി രാമായണവും മഹാഭാരതവുമാണല്ലോ. ആ കാവ്യങ്ങളിൽനിന്നു നമുക്ക് വേണ്ടുവോളം ദൈവങ്ങളുണ്ടായി. യൂറോപ്യൻ രാജ്യങ്ങളിൽ ഗ്രീക്കിലാണ് ആദ്യമായി ഇതിഹാസകാവ്യങ്ങൾ ഉണ്ടായത്. ഹോമറിന്റെ ഇലിയഡും ഒഡിസിയും പ്രസിദ്ധമാണ്. ഇൻഡ്യയിലെപ്പോലെ ഈ ഇതിഹാസകാവ്യങ്ങളിലെ കഥാപാത്രങ്ങൾ അവിടെയെങ്ങും ദൈവമായില്ല.

പുരാണേതിഹാസങ്ങളിലെ ദൈവങ്ങളെയാകെ സമൂഹത്തിൽ കുടിയിരുത്തിയത് പുരോഹിതവർഗ്ഗമാണ്. അതിനായി അവർ അമ്പലങ്ങൾ ഉണ്ടാക്കി. പൂജയും നേർച്ചയും വ്രതങ്ങളും ഒക്കെയായി പലതരം ആചാരങ്ങളും അനുഷ്ഠാനങ്ങളും വേരുപിടിപ്പിച്ചെടുത്തു. ഇതിനെല്ലാം സാധുത്വം നല്കുന്ന പ്രമാണങ്ങളും ഉണ്ടായി. പൗരോഹിത്യത്തിന്റെ ഈ അന്ധതക്കെല്ലാം നാടുവാഴികളും ഭൂപ്രഭുക്കന്മാരും കൂട്ടുനിന്നു. അധികാരികളുടേയും ആചാര്യന്മാർ പുരോഹിത വർഗ്ഗമായിരുന്നു. അവരുടെ സാന്ദ്രശീതളഛായയിൽ ആണ്, പൗരോഹിത്യം തളിർത്തതും തഴച്ചതും. ഈ കൂട്ടുകെട്ട് സമൂഹത്തിൽ അന്ധതയുടെ കൊടുംകാടു വളർത്തിയെടുത്തു. പുരോഹിതപ്രസ്ഥാനം രൂപപ്പെടുത്തുന്ന മതത്തിന്റെ മുഖമിതാണ്.

ഇതിൽ ഏതു പ്രസ്ഥാനത്തിനൊപ്പമായിരുന്നു ബ്രഹ്മാനന്ദ ശിവയോഗി? ആത്മവിദ്യയുടെ ആഴം കാണുകയും അനുഭൂതി നുകരുകയും ചെയ്യുന്ന ഒരു ആത്മജ്ഞാനിക്കും പൗരോഹിത്യമതത്തിന്റെ പക്ഷംനിൽക്കാൻ ആവില്ല. ആചാര്യൻ അതിന്റെ നേർക്കു വിട്ടുവീഴ്ചയില്ലാത്ത പോരാളിയായി. ഭാരതീയ തത്വശാസ്ത്രങ്ങളിൽനിന്നാർജ്ജിച്ച ബ്രഹ്മവിദ്യയുടെ തീഷ്ണമായ തിളക്കം അദ്ദേഹത്തിനു കൈമുതലായുണ്ടായിരുന്നു. തപസ്സും, സ്വാധ്യായനവും കൂടി

ആയപ്പോൾ, അദ്ദേഹം പ്രവാചകന്മാരുടെ നിരയിലേക്കു ഉയർന്നു. അദ്ദേഹത്തിന്റെ പ്രബോധനങ്ങൾ സമൂഹത്തിന്റെ ബോധതലങ്ങളിൽ വെളിച്ചംഎത്തിച്ചു. ആ പ്രകാശത്തിൽ അമ്പലങ്ങൾ അന്ധതയുടെ സ്മാരകങ്ങളായി. ജാതിഭേദവും മതദ്വേഷവും മന്ദബുദ്ധികളുടെ സൃഷ്ടികളെന്നു വന്നു. മനുഷ്യഹൃദയങ്ങളിൽ സമതയുടേയും സാഹോദര്യത്തിന്റേയും പ്രകാശഗോപുരങ്ങൾ ആ വചനങ്ങൾ പണിതുയർത്തി. പൗരോഹിത്യമതത്തിന്റെ ചങ്ങലയിൽ നിന്നുള്ള മോചനം മാത്രമായിരുന്നില്ല, ഇത്. മനുഷ്യനു ആർജ്ജിക്കേണ്ട സ്വാതന്ത്ര്യത്തിനു പല തലങ്ങളുണ്ട്. ദേശീയസ്വാതന്ത്ര്യം അതിൽ ഒന്നുമാത്രം. സ്വാതന്ത്ര്യത്തിന്റെ ഓരോ പടവും ചവുട്ടിക്കയറി മനുഷ്യവർഗ്ഗത്തിനുപോകേണമെങ്കിലോ? അജ്ഞതയിൽനിന്നു തലച്ചോറിനു മോചനം കിട്ടണം. അതുവഴി, സ്വന്തം മുതുകിൽ കുത്തിയിരിക്കുന്ന നാടൻകോയ്മകളേയും അതിനു തണലേകുന്ന പൗരോഹിത്യത്തേയും കുടഞ്ഞെറിയണം. അപ്പോഴേ സമൂഹത്തിനു ഒന്നു നടുവു നിവർത്തി നിൽക്കാനാകൂ. കേരളീയസമൂഹത്തെ ഇന്നത്തെ നിലയിൽ ഉയർത്തിനിറുത്തിയത് ബ്രഹ്മാനന്ദശിവയോഗി എന്ന സത്യത്തിന്റെ പ്രവാചകനാണ്. ആ പ്രവാചകത്വത്തിന്റെ വിശുദ്ധവൈഖരികൾ "മോക്ഷപ്രദീപ"ത്തിൽ നിറഞ്ഞുനിൽക്കുന്നു.

ഇന്നു പൗരോഹിത്യപ്രസ്ഥാനം വീണ്ടും ശക്തമായി വന്നുനിൽക്കുന്നു. എല്ലാ പള്ളികളും അമ്പലങ്ങളും ചായംതേച്ചു മിനുക്കിയിട്ടുണ്ട്. അജ്ഞതയുടെ ഇരമ്പം അവിടങ്ങളിൽ കേൾക്കാം. മാത്രമല്ല, ഓരോ പൗരോഹിത്യസംഘവും, മനുഷ്യരെ സംഘടിപ്പിച്ചു ഏറ്റവും ഭീഷണമായി വർഗ്ഗീകരിക്കുന്നു. മനുഷ്യന്റെ ബോധതലങ്ങൾ തമസ്കരിച്ചു നിലനിർത്താൻ മാത്രമല്ല, ഇന്നതിനു മോഹം. ഭൗതികമായ അധികാരത്തിന്റെ സിംഹാസനത്തിലാണു ഇന്നതിന്റെ നോട്ടം. വിനാശകരമായ ഈ ദുർദശയിൽ ശിവയോഗിയെപ്പോലെയുള്ള ഒട്ടേറെ പ്രവാചകന്മാരെ മനുഷ്യർക്കു ആവശ്യമുണ്ട്. ആത്മബോധത്തിന്റെ ആഴങ്ങളിൽനിന്നുകൊണ്ടു ജനങ്ങളെ നേർവഴിയിലേക്കു നയിക്കാൻ, അത്തരം സത്യവാക്കുകൾക്കേ കഴിയൂ. ഇതോർക്കുമ്പോൾ ബ്രഹ്മാനന്ദശിവയോഗിയോട്, കുമാരനാശാന്റെ വാക്കുകളിൽ ഇങ്ങനെ അഭ്യർത്ഥിക്കാൻ തോന്നുന്നു:

"നമസ്കാരം ഉപഗുപ്താ വരിക ഭവാൻ നിർവാണ
നിമഗ്നനാകാതെ വീണ്ടും ജനരക്ഷയ്ക്കായ്
പതിതകാരുണികരാകും ഭവാദൃശസുതന്മാരെ
ക്ഷിതിദേവിക്കിന്നുവേണം അധികം പേരെ"

## രണ്ട്

## പ്രവാചകമതത്തിന്റെ അന്തഃസത്ത

ഋഷീശ്വരന്മാരാണല്ലോ ഇൻഡ്യയിലെ പ്രവാചകന്മാർ. സ്വന്തം പേരുപോലും വെളിപ്പെടുത്താൻ മടിച്ച നിർമ്മമരും നിസ്സംഗരുമായിരുന്നു അവരിൽ

പലരും. അവരുടെ ശബ്ദം, വേദങ്ങൾ, ഉപനിഷത്തുകൾ, ദർശനങ്ങൾ, ഗീത എന്നീ ഗ്രന്ഥങ്ങളിൽ മുഖ്യമായും മുഴങ്ങിനില്ക്കുന്നു. വേദങ്ങളുടെ രഹസ്യ മാണു, ഉപനിഷത്തുകളിലും, ദർശനങ്ങളിലും, ഗീതയിലും. അതുകൊണ്ട് ഈ ഗ്രന്ഥങ്ങൾക്കു 'വേദാന്തം' എന്നു പറയും. ബാദരായണകൃഷ്ണന്റെ ഉത്തര മീമാംസയുണ്ടല്ലോ. അതിന്റെ സാങ്കേതിക സംജ്ഞയായും 'വേദാന്തം' എന്ന പദം പ്രചാരത്തിലുണ്ട്. 'വേദാന്ത'ത്തിലെ 'അന്ത'ത്തിനു രഹസ്യം എന്നർത്ഥം. സിദ്ധാന്തം, നാടകാന്തം തുടങ്ങിയ പദങ്ങളിലും ഈ അർത്ഥത്തിൽത്തന്നെ അന്തം എന്ന ശബ്ദം ഉപയോഗിച്ചിരിക്കുന്നതും. 'ഏകാന്തതയിൽ സാക്ഷാൽക്കരിക്കേണ്ടത്' എന്നാണു രഹസ്യത്തിനർത്ഥം. രാമാനുജാചാര്യൻ രഹസ്യത്തിനു 'ജ്ഞാനം' എന്നർത്ഥം നല്കിയിരിക്കുന്നു. വേദത്തിന്റെ രഹ സ്യമായാലും ജ്ഞാനമായാലും, വേദാന്തത്തിന്റെ പൊരുൾ എന്താണ്? ഈ പ്രപഞ്ചത്തിന്റെ ഉത്ഭവത്തിനും സ്ഥിതിക്കും വിലയത്തിനും കാരണമായ ഒരു ശക്തിയുണ്ട്. ബ്രഹ്മം, ആത്മാവ്, പരമാത്മാവ് എന്നൊക്കെ ഈ അനശ്വര ചൈതന്യത്തെ വിളിക്കാം. ബ്രഹ്മം എവിടെ? ഈ ചോദ്യത്തിനു ഒറ്റ ഉത്ത രമേ ഉള്ളൂ. ഈ പ്രപഞ്ചം മുഴുവൻ ബ്രഹ്മമാണ്.[1] ഇതെല്ലാം ബ്രഹ്മം തന്നെ[2]. പ്രപഞ്ചമെന്നു പേരിട്ടു വിളിക്കുന്നതിലെല്ലാം ഈശ്വരൻ അധിവസിക്കുന്നു[3]. ഇതു സമസ്തവും ബ്രഹ്മമാണ്[4]. സചേതനാചേതനമയമായ ഈ പ്രപഞ്ചം ബ്രഹ്മമാണെന്ന ദർശനം മഹത്തമമാണ്. ബോധത്തിനു കയറിനിൽക്കാവുന്ന, ഉദാത്തമെന്നു വിശേഷിപ്പിക്കാവുന്ന ഉയരവുമാണിത്. മരവും അചരവും സചേ തനവും അചേതനവും എന്നെല്ലാമുള്ള വിഭാഗീയതകളുടെ മതിൽക്കെട്ടുകൾ ഇവിടെ, ഇടിഞ്ഞുപൊളിഞ്ഞ് ഇല്ലാതെയാകുന്നു. താരാമണ്ഡലവും തരിമ ണലും പുല്ലും പുഴുവും മനുഷ്യനും സൗരയൂഥങ്ങളും എല്ലാം ഒന്നായിത്തീ രുന്ന സമതയുടെ ദർശനമാണിത്. ഇവിടെ ഭിന്നമായൊന്നുമില്ല. മോഹിപ്പി ക്കുന്ന ക്ഷുദ്രതകളിൽ ജീവിതം ധൂർത്തടിക്കരുത്. ഏകവും അനശ്വരവുമായ ബ്രഹ്മമെന്ന സത്യം സാക്ഷാൽക്കരിക്കുക. അങ്ങനെ, ഇല്ലായ്മയിൽനിന്നു ഉണ്മയിലേക്കും, ഇരുട്ടിൽനിന്നു വെളിച്ചത്തിലേക്കും, നാശത്തിൽനിന്നും അന ശ്വരതയിലേക്കും എത്തിനില്ക്കുക. ഇതൊക്കെയാണ് പ്രവാചക മതത്തിന്റെ അന്തഃസ്പന്ദം. പുരോഹിതപ്രസ്ഥാനം ജീർണ്ണമാക്കിയ ഒരു ചരിത്രഘട്ടത്തിൽ ബ്രഹ്മാനന്ദശിവയോഗി വന്നുനിന്നു. ഭാരതീയതത്വചിന്തയുടെ പ്രകാശഗോ പുരം ആ മഹാത്മാവു തെളിച്ചുകാട്ടി. പൗരോഹിത്യം പടുത്തുയർത്തിയ അജ്ഞതയുടേയും ആചാരങ്ങളുടേയും അനുഷ്ഠാനങ്ങളുടേയും കോട്ടക

1. സ ഏഷോഽണിമാ ഐതദാത്മ്യം ഇദം സർവ്വം – ഛാന്ദോഗ്യം.
2. സർവ്വം ഖല്വിദം ബ്രഹ്മ – ഛാന്ദോഗ്യം
3. ഈശാവാസ്യമിദംസർവം
യത്കിഞ്ച ജഗത്യാം ജഗദ് – ഈശാവാസ്യം
4. സർവ്വം ഹി ഏതദ് ബ്രഹ്മ – മുണ്ഡകം

ളിൽനിന്നു ഒരു കാലഘട്ടത്തെയാകെ ആ യോഗീശ്വരൻ വിമോചിപ്പിച്ചു. ഇതായിരുന്നു ആ ജീവിതത്തിന്റെ ദൗത്യം – പ്രവാചകമതത്തിന്റെ ദിവ്യതേജസ്സ് തെളിച്ചുകാട്ടുക.

ഈ ദൗത്യനിർവഹണത്തിനു ശിവയോഗി തെരഞ്ഞെടുത്ത മാർഗ്ഗം വളരെ ലളിതമാണ്. മനുഷ്യചേതന, സുഖാനുഭവത്തിനായി വെമ്പിപ്പായുന്നു. അതിനു വേണ്ടിടത്തോളം വിഭവങ്ങൾ നല്കാൻ സജ്ജമാണു ഭൂമി. വശ്യമായ രൂപവും നാദവും രസവും സ്പർശവും ഗന്ധവുമായി വേഷം മാറിയാണു ആ മോഹിനിയുടെ നില്പ്. ആ രാജവീഥിയിലൂടെ ഒരു സഞ്ചാരി – ആത്മാവ്. ശരീരമാകുന്ന തേരിലാണു യാത്ര. ബുദ്ധി തേരോടിക്കുന്നു. ഇന്ദ്രിയങ്ങളെന്ന കുതിരകൾ ഈ രഥം വലിച്ചുകൊണ്ടോടുന്നു. അതിന്റെ കടിഞ്ഞാൺ മനസ്സിന്റെ കയ്യിലുണ്ട്. ഉപനിഷത്തിലെ മനോഹരമായ കാവ്യകല്പങ്ങളിൽ ഒന്നാണിത്. അതു നില്ക്കട്ടെ. ആത്മാവെന്ന സഞ്ചാരി പോകുന്ന വഴിവക്കിൽ, വശ്യമായ സൗന്ദര്യത്തോടെ, ഈ മതിമോഹിനി നില്ക്കുന്നു. അവളുടെ ആകർഷണവലയത്തിൽ അകപ്പെട്ടു യാത്രമുടങ്ങുന്നു. ഇവിടെനിന്നു, മനുഷ്യസമൂഹത്തിനു നേരായവഴികാട്ടുകയായിരുന്നു, പ്രവാചകന്മാരെപ്പോലും, ശിവയോഗിയും.

മനുഷ്യജീവിതം സുഖത്തിനായി വെമ്പുന്നു. അതിനുവേണ്ട ആകർഷകമായ വിഭവങ്ങൾ നല്കാൻ, ആവശ്യത്തിലുമധികം, ഭൂമിയുടെ കയ്യിലുണ്ട്. ഇന്ദ്രിയങ്ങളെ പ്രലോഭിപ്പിക്കുന്നു ഈ സുഖാനുഭവങ്ങൾ മനസ്സിനെ ആനന്ദിപ്പിക്കുകയും ചെയ്യുന്നു. സുഖത്തിന്റെ അനുഭവതലമാണ് ആനന്ദം. ഒന്നിന്റെ തന്നെ രണ്ടവസ്ഥയിലാണു സുഖവും ആനന്ദവും. അന്തരംഗത്തിനു ആനന്ദം നല്കത്തക്കവിധം, വസ്തുനിഷ്ഠമായ ഭാവമാണു സുഖം. നല്ലവണ്ണം മനസ്സിനെ ഖനനം ചെയ്യുന്നത് എന്നാണല്ലോ സുഖത്തിന്റെ അർത്ഥംതന്നെ1. ആ വസ്തുസ്വഭാവം, മനസ്സിലുണ്ടാക്കുന്ന അനുഭവമാണ് ആനന്ദം. സുഖത്തിന്റെ ആത്മനിഷ്ഠഭാവമെന്ന് ആനന്ദത്തെ വിശേഷിപ്പിക്കാം. ഇന്ദ്രിയങ്ങൾ വഴികിട്ടുന്ന സുഖത്തിനും അതിന്റെ ആനന്ദാനുഭവത്തിനും രണ്ടു ദോഷം കാണാം. ക്ഷണികമാണു ആ ആനന്ദമെല്ലാം. അനുഭവദശയിൽ മാത്രമേ അതുള്ളു. ഇതാണു ഒരു പോരായ്മ. ഏതുതരം ഇന്ദ്രിയപരമായ ആനന്ദത്തിനു പിന്നിലും ദുഃഖം പതിയിരിപ്പുണ്ട്. ദുഃഖ്പർശമില്ലാത്ത ഒരു ഭൗതികാനന്ദവും ഇല്ല. മനുഷ്യാത്മാവിന് ആവശ്യം, ക്ഷണികമല്ലാത്തതും ദുഃഖസ്പർശമില്ലാത്തതുമായ ആനന്ദമാണ്. ഈ ആനന്ദമാർഗ്ഗം ശിവയോഗി സമൂഹത്തിനു തുറന്നുകൊടുത്തു.

അനശ്വരവും ശോകസ്പർശമില്ലാത്തതുമായ ആനന്ദം, ആത്മഭാവമാണ്. ആത്മാവ് ആനന്ദമയം തന്നെ. ആ ആനന്ദരൂപമാകട്ടെ, അനശ്വരതയാർന്നതും. ആത്മാവിന്റെ മറ്റൊരു രൂപമാണല്ലോ ബ്രഹ്മം. അത് ആനന്ദാത്മ

കമെന്ന് ഉപനിഷത്തുകൾ ഉദ്ഘോഷിക്കുന്നു. ബ്രഹ്മം, ആനന്ദരൂപവും അനശ്വരവുമെന്ന് ഒരിടത്ത്[2]. ബ്രഹ്മത്തിന്റെ ആനന്ദം അറിയുന്നവൻ, ഒരിക്കലും ഭയക്കുന്നില്ല എന്ന്, ഇനി ഒരിടത്ത്[3]. അതു രസമാണ്.

ഈ രസംകിട്ടുമ്പോൾ ആനന്ദം അനുഭവിക്കുന്നു എന്നു മറ്റൊരു ദിക്കിൽ1. ഹൃദയാകാശത്തിൽ ഈ ആനന്ദമില്ലായിരുന്നെങ്കിൽ ആരും ജീവിക്കുമായിരുന്നില്ല. ഈ പരമാത്മാവുതന്നെ, ആനന്ദിപ്പിക്കുന്നതും2. എന്നിങ്ങനെ മറ്റൊരിടത്ത് ഈ ആത്മാവ് പരമാനന്ദമാണെന്നു വേറൊരിടത്ത്3. ഇത്തരത്തിൽ ബ്രഹ്മത്തിന്റെ ആനന്ദമയത്വം, ഉപനിഷത്തുകളും മറ്റും പേർക്കും പേർക്കും ഉരുക്കഴിക്കുന്നതു കേൾക്കാം.

ഈ ബ്രഹ്മാനന്ദമാകട്ടെ, അനശ്വരവും അനുഭവൈകവേദ്യമായി നിൽക്കുന്നു. ഇതു സാക്ഷാത്കരിക്കാനുള്ള മാർഗ്ഗമെന്ത്?

അനശ്വരവുമായ ബ്രഹ്മാനന്ദം, പ്രഭാഷണങ്ങൾകേട്ടതുകൊണ്ട്, സാക്ഷാൽക്കരിക്കാവുന്നതല്ല. വിവിധശാസ്ത്രങ്ങളിൽ വിജ്ഞനായതുകൊണ്ടും അതു അനുഭവവേദ്യമാകില്ല. ബുദ്ധിവൈഭവം കൊണ്ടുനേടാവുന്നതുമല്ലത്. അതുനേടാൻ ജീവിതം ഉഴിഞ്ഞുവയ്ക്കണം. അവരുടെ മുന്നിൽമാത്രം സ്വയം അനാവൃതമാകുന്നത്, ബ്രഹ്മാനന്ദം4. ഈ ആത്മസമർപ്പണം എങ്ങനെ? രണ്ടുതരം സമർപ്പണം കാണാം ജീവിതത്തിൽ. ലോകജീവിതത്തിന്റെ ഭ്രാമകമായ ആനന്ദാനുഭവത്തിനായി ജീവിതം ഉഴിഞ്ഞുവയ്ക്കുന്നതാണ് അതിലൊന്ന്. അമൃതമായ ബ്രഹ്മാനന്ദത്തിനായി ആത്മസമർപ്പണം ചെയ്യുന്നത് രണ്ടാമത്തേതും. ഈ രണ്ടുതരം സമർപ്പണത്തിനും മനുഷ്യനെ സജ്ജമാക്കുന്നതു മനസ്സാണെന്നു ശിവയോഗി കണ്ടറിഞ്ഞു. മനസ്സുകൊണ്ടു സാക്ഷാത്കരിക്കാവുന്നതോ ബ്രഹ്മാനന്ദം? ന്യായമാണ് ഈ സംശയം. ഇന്ദ്രിയങ്ങൾക്കോ വാക്കിനോ മനസ്സിനോ ബ്രഹ്മാനന്ദ പ്രാപ്തിക്കുള്ള മാദ്ധ്യമമാകാൻ കഴിവില്ല5. ബ്രഹ്മം അനശ്വരമാണ്; മനസ്സ് നശ്വരവും. നശ്വരതകൊണ്ട് അനശ്വരത സാക്ഷാത്കരിക്കുന്നതെങ്ങനെ? മാത്രമല്ല, ദിക്കാലാതിവർത്തിയാണു ബ്രഹ്മം. അതുകൊണ്ടുതന്നെ അനാദ്യന്തവും. മനസ്സാകട്ടെ, ദിക്കാലാദിപരിഛിന്നമാണ്. അക്കാരണത്താൽ അതുപരിമിതി ഉള്ളതും. ഇതൊക്കെ ശരിതന്നെ. ബ്രഹ്മത്തെ അറിയാൻ കഴിവില്ലാത്തതുതന്നെ മനസ്സ്. എന്നാൽ ആകഴിവു നല്കുന്ന ചൈതന്യമാണു ബ്രഹ്മം1. ബ്രഹ്മാനന്ദത്തിനായി ജീവിതം സമർപ്പിക്കാൻ മനസ്സിനു കഴിയുമെന്നു ചുരുക്കം. ഇവിടെ മറ്റൊരു സംശയം. മനസ്സ് എന്നൊരു ഇന്ദ്രിയമുണ്ടോ? കണ്ണ്, കാല്, ഹൃദയം, കുടൽ തുടങ്ങിയവ

1. സുഷ്ഠം ഖനതി ഇതി
2. ആനന്ദരൂപം അമൃതം യദ്വിഭാതി – മുണ്ഡകം
3. ആനന്ദം ബ്രഹ്മണോ വിദ്വാൻ
   ന ബിഭേദി കദാചന– തൈത്തരീയം.

പോലെ എടുത്തുകാട്ടാവുന്ന മനസ്സെന്ന ഒരിന്ദ്രിയം ശരീരത്തിലില്ല. മസ്തിഷ്കത്തിന്റെ ഒരുതരം പ്രവർത്തനമാണത്. കേന്ദ്രനാഡീവ്യൂഹത്തിന്റെ പ്രത്യേകവിധത്തിലുള്ള വ്യാപാരത്തെയാണ് മനസ്സെന്നു വിളിക്കുന്നത്. അത്, പദാർത്ഥങ്ങളിൽനിന്നും പദാർത്ഥത്തിലേക്കും, സംഭവങ്ങളിൽനിന്നു സംഭവങ്ങളിലേക്കും അവിരാമമായി ചലിച്ചുകൊണ്ടേയിരിക്കും. ഈ സഞ്ചാരമത്രേ, വിചാരം. ഈ സഞ്ചാരത്തിനു ചിലപ്പോൾ രൂപാന്തരമുണ്ടാകും. അതിന് വികാരമെന്നു പറയും. ഇത്തരത്തിൽ, ചുറ്റുമുള്ള വസ്തുക്കളിലും സംഭവങ്ങളിലും അവിരാമമായി സഞ്ചരിച്ച്, വിചാരങ്ങളും വികാരങ്ങളും വാരിക്കൂട്ടുകയാണ്, മനസ്സെന്ന ഈ മസ്തിഷ്കവ്യാപാരം. മനസ്സിന്റെ സ്വാഭാവികമായ പ്രവൃത്തി ഇതാണുതാനും. വിഷയവൃത്തി എന്ന് ഇതിനെ വിളിക്കാം. ഈ ചിത്തവൃത്തി നിരോധിക്കാം. ബാഹ്യവിഷയങ്ങളിൽനിന്ന് അന്തർമുഖമായി മനസ്സിന്റെ വൃത്തി തിരിച്ചുവിടാം. ഇന്ദ്രിയങ്ങളെയും മനസ്സിനേയും ബാഹ്യവിഷയങ്ങളിൽനിന്നു വ്യാവർത്തിപ്പിച്ച് ആത്മാഭിമുഖമാക്കാം. അപ്പോൾ ആത്മവൃത്തിയെന്നോ ജ്ഞാനവൃത്തിയെന്നോ ഇതിനെ വിളിക്കാം. ഈ പ്രക്രിയയാണു യോഗം. ഇവിടെ, മനസ്സ് ബ്രഹ്മാനന്ദത്തിൽ ലയിക്കുന്നു. ഈ മനോലയം, ബ്രഹ്മാനന്ദസാക്ഷാത്കാരമാണ്. ശാശ്വതാനന്ദത്തിന്റെ സാക്ഷാത്കാരത്തിനു, ബ്രഹ്മാനന്ദശിവയോഗി, രാജയോഗത്തിന്റെ പ്രവാചകനായി. ബ്രഹ്മാനന്ദത്തിന്റെ സാക്ഷാത്കാരദശയിൽ, ബ്രഹ്മമായിത്തീരും2. ഇത്തരത്തിൽ, ശിവയോഗി മനുഷ്യത്വത്തെ അമരത്വത്തിലേക്കു നയിച്ചു. ഇതാണു ആ ജീവിതത്തിന്റെ ധന്യത.



---

1. രസോ വൈ സ:/ രസഹ്യേവായംലബ്ധ്വാആനന്ദീഭവതി/ - തൈത്തരീയം
2. കോഹ്യേവാന്യത്, കഃപ്രാണ്യാത്, യദേഷ
   ആകാശ ആനന്ദോ ന സ്യാത്/ ഏഷ ഹ്യേവാനന്ദയാതി/ - തൈത്തരീയം
3. ഇയമാത്മാ പരമാനന്ദ
   പരമപ്രേമാസ്പദം യതഃ - പഞ്ചദശി
4 നായമാത്മാ പ്രവചനേനലഭ്യഃ, നമേധയാ,
   നബഹുനാ ശ്രുതേന, യമേവൈഷാ
   വൃത്തുതേ തേനലഭ്യസ്തസ്യൈവ
   ആത്മാ വിവൃണുതേ തതംസ്വതം – മുണ്ഡകം.
5. ന യത്ര ചതുർഗച്ഛതി
   തവാഗ്ഗച്ഛതി നോമനോകേനം

1. യമനസാനമനുതേ, യേനാഹുർ മനോമതം – കേനം
2. ബ്രഹ്മവിദാപ്തോതിപരം – തൈത്തരീയം

# ശിവയോഗിയുടെ കർമ്മപഥം

ഡോ. കെ. മുത്തുലക്ഷ്മി

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനവും ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യവും ഭാരതത്തിൽ ദേശീയവും ആത്മീയവുമായ ഉയർച്ചയുടെ കാലഘട്ടമായിരുന്നു. കോളനിവൽക്കരണത്തോടുള്ള പ്രതികരണം എന്ന നിലയിൽ, ദേശീയബോധത്താൽ പ്രചോദിതരായി, പല ദാർശനികരും ചിന്തകരും പ്രവർത്തകരും അന്നത്തെ സാമൂഹികവും ആത്മീയവുമായ പ്രശ്നങ്ങളെ അഭിമുഖീകരിക്കുകയും സമഗ്രമായ ഒരു നവോത്ഥാനത്തിന് ആക്കംകൂട്ടുകയും ചെയ്തു. തിയോസഫിക്കൽ സൊസൈറ്റി, ബ്രഹ്മസമാജം, ആര്യസമാജം, രാമകൃഷ്ണമിഷൻ എന്നീ സംഘടനകൾ അക്കാലത്ത് രൂപംകൊണ്ടവയാണ്. കേരളസമൂഹത്തിലും ഈ പുതുബോധത്തിന്റെ അലകൾ പല തരത്തിലുള്ള ചലനങ്ങൾക്ക് കാരണമായി. ബ്രഹ്മാനന്ദസ്വാമി ശിവയോഗി, വാഗ്ഭടാനന്ദൻ, ശ്രീനാരായണഗുരു, ചട്ടമ്പിസ്വാമികൾ എന്നിവർ അക്കാലം കണ്ട ആചാര്യന്മാരിൽ പ്രമുഖരായിരുന്നു. ഏറെക്കുറെ സമകാലികരെങ്കിലും, ചിന്തയിലും പ്രവൃത്തിയിലും ഇവർ തനതായ വഴിയിലൂടെയാണ് സഞ്ചരിച്ചത്. കേരളത്തിന്റെ ദാർശനികപാരമ്പര്യത്തിന് യുഗാനുരൂപമായ ഒരു മുഖം കൊടുത്തതോടൊപ്പം തന്നെ ഇവർ തങ്ങളുടെ നവോത്ഥാനപ്രവർത്തനങ്ങൾക്ക് ശക്തമായ ഒരു അടിത്തറ ഒരുക്കുകയുമായിരുന്നു. ഇവരിൽത്തന്നെ, ബ്രഹ്മാനന്ദശിവയോഗി തികച്ചും വ്യത്യസ്തമായ ഒരു ചിന്താപദ്ധതിയുടെ ഉപ



**ഡോ. കെ. മുത്തുലക്ഷ്മി**

ചാലക്കുടി കിഴക്കേമഠത്തിൽ 1.5.1964ൽ ജനനം. ആയുർവ്വേദപണ്ഡിതൻ വൈദ്യഭൂഷണം കെ. രാഘവൻ തിരുമുല്പാടിന്റെ പുത്രി. സംസ്കൃതം എം.എ. എം.ഫിൽ, പിഎച്ച്ഡി ബിരുദം. ഗുരുവായൂർ ദേവസ്വത്തിന്റെ 'നാരായണീയം' അവാർഡിനർഹയായി (1988). ഇപ്പോൾ ശ്രീ ശങ്കരാചാര്യ സംസ്കൃത സർവ്വകലാശാലയിൽ ലക്ചറർ.

**ജ്ഞാതാവണ്. മതം, ആത്മീയത, മോക്ഷം, ഈശ്വരൻ മുതലായ വിഷയങ്ങളിൽ ബ്രഹ്മാനന്ദസ്വാമിയുടെ സിദ്ധാന്തങ്ങൾ എങ്ങനെ അദ്ദേഹം പ്രചരിപ്പിച്ച ധർമ്മമീമാംസക്ക് അടിത്തറപാകി എന്നതും അവ എങ്ങനെ അദ്ദേഹത്തിന്റെ സാമൂഹികമായ ഇടപെടലുകളെ രൂപപ്പെടുത്തി എന്നതും ചിന്തോദ്യോതകങ്ങളായ വിഷയങ്ങളാണ്.**

**ദാർശനികസിദ്ധാന്തങ്ങൾ**

സ്ത്രീവിദ്യാപോഷിണി, സിദ്ധാനുഭൂതി, മോക്ഷപ്രദീപം, ആനന്ദകൽപ്പദ്രുമം, ആനന്ദസൂത്രം, ആനന്ദവിമാനം, ആനന്ദാദർശം, ആനന്ദക്കുമ്മി എന്നിവ അദ്ദേഹത്തിന്റെ കൃതികളിൽ പ്രധാപ്പെട്ടവയാണ്. ഇവയിൽ പലതും ഇംഗ്ലീഷ്, ഹിന്ദി, തമിഴ് എന്നീ ഭാഷകളിലേക്ക് തർജ്ജമചെയ്യപ്പെടുകയും വലുതായ പ്രചാരം നേടുകയും ചെയ്തിട്ടുണ്ട്.

ബ്രഹ്മാനന്ദ ശിവയോഗിയുടെ അഭിപ്രായത്തിൽ മനുഷ്യഭിന്നരായ ജീവികൾ ജന്തുസഹജമായ മൂന്ന് ആവശ്യങ്ങൾകൊണ്ട് തൃപ്തിപ്പെടുന്നു. ആഹാരം , നിദ്ര, മൈഥുനം ഇവ മൂന്നുമാണ് അവ. മനുഷ്യർക്കും ഇവ പ്രധാനമാണെങ്കിലും അവർക്ക് ഇവയ്ക്കതീതമായ മറ്റൊരു ജീവിതലക്ഷ്യം ആവശ്യമായി വരുന്നു. സൂക്ഷ്മമായി ആലോചിച്ചാൽ, അത് ആനന്ദേച്ഛയുടെ പൂർത്തീകരണമാണെന്ന് കാണാം. ആ പൂർത്തീകരണം എങ്ങനെ പൂർണ്ണമായി, ശാസ്ത്രീയമായി നേടാം എന്ന് വിവരിച്ച് ആനന്ദത്തെ അനുഭവപ്പെടുത്തുകയാണ് ശിവയോഗിയുടെ ആനന്ദാദർശപ്രസ്ഥാനം കൊണ്ട് ഉദ്ദിഷ്ടം. പലരും ആനന്ദമെന്ന് കരുതുന്നത് ധനം, പ്രശസ്തി, അധികാരം മുതലായവ കൊണ്ട് നേടുന്ന തൽക്കാലസംതൃപ്തിയെയാണ്. അത് ബാഹ്യവും അസ്ഥിരവും ദുഃഖപര്യവസായിയുമാണ്.  ശാശ്വതാനന്ദത്തിനായി, പ്രാഥമികകാവശ്യങ്ങളിൽ നിന്ന് ബഹുദൂരം മുന്നോട്ട്പോകണം. മറ്റൊരു വസ്തുവിന്റെയും ആശ്രയം കൂടാതെ തന്നിലിരിക്കുന്ന ആന്ദമാണ് മഹത്തും സ്ഥിരവും. സ്വന്തം മനസ്സിന്റെ നിരന്താഭ്യാസത്താലുള്ള നിയന്ത്രണം തന്നെയാണത്.

ഈശ്വരനെ സംബന്ധിച്ച ശിവയോഗിയുടെ ദർശനം ഇങ്ങനെയാണ്– ഈശ്വരന് വേദാദിമതങ്ങളെ കൽപ്പിക്കേണ്ട ആവശ്യമോ തന്റെ അവതാരപുത്രാദികളെക്കൊണ്ട് പ്രചരണം നടത്തേണ്ട കാര്യമോ ഇല്ല. മറ്റുള്ളവർ തന്നെ പൂജിക്കണമെന്ന ദുരഭിമാനവും ഈശ്വരന് പാടില്ല. സംഘടിത മതക്കാർ പറയുമ്പോലെ ഈശ്വരൻ സൃഷ്ടികർത്താവോ കരുണാമയനോ അല്ല. എങ്കിലും നാമരൂപങ്ങളില്ലാത്ത, സർവ്വവ്യാപിയായ ഒരു ശക്തിയെക്കുറിച്ച് അദ്ദേഹം പരാമർശിക്കുന്നുണ്ട്. ജലം താണപ്രദേശത്തേക്ക് നിരന്തരം ഒഴുകുന്നതുപോലെ സദാ ദൈവവിചാരത്തിൽ വന്നുകൊണ്ടിരിക്കുന്ന സ്നേഹസ്വരൂപിണിയായ **മനോവൃത്തിയാണ് ഭക്തി. ഈ ഭക്തിയാഗം ചെയ്തിട്ടും പുസ്തകം വായിച്ചിട്ടും ഉണ്ടാക്കേണ്ടതല്ല. മനോനിയന്ത്രണം മാത്രമാണ് അതിനുള്ള വഴി.**

മോക്ഷം ഇഹലോകത്തുള്ളതാണ്, അത് സ്വയം സാധിയ്ക്കേണ്ട മാന സികാവസ്ഥയാണ് എന്ന് ശിവയോഗി അഭിപ്രായപ്പെടുന്നു. അഹങ്കാരം തീരെ ത്യജിച്ച മനസ്സിന്റെ ആനന്ദാവസ്ഥയാണ് മുക്തി – എന്നും അദ്ദേഹം വിശദ മാക്കുന്നുണ്ട്.

"ചിത്തം ചലിക്കുകിൽ സംസാരമായ്
ചിത്തം ലയിക്കുകിൽ മോക്ഷവുമായ്" 1

എന്ന വരികൾ അദ്ദേഹത്തിന്റെ മോക്ഷസങ്കൽപ്പത്തെ സൂചിപ്പിക്കുന്നു. മോക്ഷം അനുഭവിക്കാൻ ഒരാൾ യാതൊരു മതത്തിലും ചേരേണ്ടതില്ല. സ്വന്തം മനസ്സിനെ നിയന്ത്രണാധീനമാക്കുക മാത്രം മതി.

തന്റെ എല്ലാ സിദ്ധാന്തങ്ങൾക്കും അടിസ്ഥാനമായി വർത്തിക്കുന്ന മന സ്സിനെക്കുറിച്ചും മനസ്സിന്റെ വിവിധ ദശാവ്യാപാരങ്ങളെക്കുറിച്ചും മനോനിയ ന്ത്രണത്തെക്കുറിച്ചും ശിവയോഗി ദീർഘമായി ഉപന്യസിക്കുന്നുണ്ട്.

"ആനന്ദ ഏവ വിജയതേ" എന്ന വാക്യത്തോടൊപ്പം തന്നെ ,"മനസ്സ്വ സ്ഥതൈവാനന്ദ: മനോജയ ഏവ മഹാജയഃ" എന്നീ വാക്യങ്ങളും അദ്ദേഹം പ്രചരിപ്പിച്ച ആനന്ദമതത്തിന്റെ ആനന്ദമതത്തിന്റെ അടിസ്ഥാന വാക്യങ്ങളായി അംഗീകരിക്കപ്പെട്ടിരുന്നു. മനോനിയന്ത്രണത്തിനുള്ള മാർഗ്ഗമായി അദ്ദേഹം രാജയോഗം സ്വീകരിച്ചു. ആലോചനയോടുകൂടിയ മനശ്ശക്തിയാണ് അജ്ഞാ നത്തെ നശിപ്പിക്കുന്നത്. ആ മനശ്ശക്തി തന്നെയാണ് പരമമായ ആനന്ദത്തെ ജനിപ്പിക്കുന്നതും. ശിവയോഗിയുടെ അഭിപ്രായത്തിൽ, ആ മനസ്സ് തന്നെയാണ് ആത്മാവ്. തനിക്ക് സ്വാധീനമില്ലാത്ത മനസ്സ് തന്റെ ശത്രുവാകുന്നു എന്നും മനുഷ്യൻ ആനന്ദിക്കുന്നതും ദുഃഖിക്കുന്നതും മനസ്സിന്റെ അവസ്ഥാഭേദം കൊണ്ടാണെന്നും അദ്ദേഹം ഓർമ്മിപ്പിക്കുന്നു.

## ആനന്ദമതത്തിന്റെ ധർമ്മമീമാംസ

ശിവയോഗിയുടെ തന്നെ വാക്കുകളിൽ, "ആനന്ദമതമേവ സഹജം, സർവ്വേഷാമന്യത് സർവ്വം കൽപ്പിതം" എന്നാണ്. (ആനന്ദമതം മാത്രമാണ് ഒരേ യൊരു സ്വാഭാവികമായ മതം. ബാക്കിയെല്ലാം കല്പിച്ചുണ്ടാക്കപ്പെട്ടവയാണ്) എന്നാൽ മറ്റ് മതങ്ങളോട് തീർത്തും നിഷേധാത്മകമായ സമീപനം അദ്ദേഹ ത്തിനുണ്ടായിരുന്നില്ല. മോക്ഷപ്രദീപത്തിന്റെ മുഖവിന്യാസത്തിൽ അദ്ദേഹം ഇങ്ങനെ പറയുന്നു – "യോഗത്തെ ഞാൻ പ്രശംസിച്ചതുകൊണ്ട് മറ്റുള്ള മത ങ്ങളെ നന്ദിച്ചിട്ടുണ്ടെന്ന് വിചാരിക്കരുത്. മനോജയം വേണമെന്ന് പറയുന്ന മതമെല്ലാം എനിക്ക് ഇഷ്ടംതന്നെ. സമദൃഷ്ടിയെ കളയുന്നതായും ഹിംസാപ രമായും മനോലയവിരോധിയായും ഇരിക്കുന്ന അംശത്തെ മാത്രമേ ഞാൻ അസാധുവാണെന്ന് പറഞ്ഞിട്ടുള്ളു."[2]

ഓരോ മനുഷ്യനും ആനന്ദം കാംക്ഷിക്കുന്നു. അതുകൊണ്ടുതന്നെ എല്ലാവരും ആനന്ദമതത്തിൽപ്പെടുന്നു. സമൂഹത്തിൽ ഏത് വർഗ്ഗത്തിലോ

അവസ്ഥയിലോ ഉൾപ്പെടുന്നവനും മനോനിയന്ത്രണത്തിലൂടെ ആനന്ദം നേടാനാവുന്നു. അതുകൊണ്ടുതന്നെ, ജാതിമതങ്ങളുടെ പേരിലുള്ള ഉച്ചനീചത്വങ്ങൾക്ക് അദ്ദേഹത്തിന്റെ ദർശനത്തിൽ യാതൊരു സ്ഥാനവുമുണ്ടായിരുന്നില്ല. അവയെ അദ്ദേഹം രചനകളിലൂടെയും സംവാദങ്ങളിലൂടെയും ശക്തമായി എതിർക്കുകയും ചെയ്തിരുന്നു. സംഘടിതമതങ്ങൾ മനുഷ്യരെ ഒന്നിപ്പിക്കാൻ ഉപകരിക്കാതെ, അവരെ ഭിന്നിപ്പിക്കുക മാത്രം ചെയ്യുന്നു എന്നദ്ദേഹം കുറ്റപ്പെടുത്തുന്നു.

ജാതിമതവ്യത്യാസത്തോടൊപ്പംതന്നെ, ശിവയോഗി വിഗ്രഹാരാധന, അസ്പൃശ്യത മുതലായ വഴക്കങ്ങളേയും എതിർത്തിരുന്നു. പുണ്യസമ്പാദനത്തിനായി നടത്തുന്ന തീർത്ഥയാത്രയേയും, സന്യാസിമാർക്ക് അനുവദനീയമായ ഭിക്ഷാടനത്തെയും അദ്ദേഹം പരിഹസിച്ചു. പരമ്പരയാ അനുവർത്തിച്ചുപോന്നിരുന്ന ഇത്തരം അനുഷ്ഠാനങ്ങളെ എതിർത്ത അദ്ദേഹത്തിന്റെ പാരമ്പര്യത്തോടുള്ള സമീപനം ഇവിടെ പ്രസക്തമാണ് – "യുക്തിപുരസ്സരമല്ലാതെ, പുരാണപ്രോക്തമാണെന്ന് വെച്ച് കണ്ടതെല്ലാം വിശ്വസിക്കുവാൻ തുടങ്ങിയാൽ, ഹിന്ദുമതമാകുന്ന സമുദ്രത്തിൽ മുങ്ങിച്ചാവുകയല്ലാതെ മുക്തികിട്ടുകയില്ല..."[3] ഭഗവദ്ഗീത, ഗരുഡപുരാണം, യാജ്ഞവൽക്യസംഹിത, യോഗവാസിഷ്ഠം, പഞ്ചദശി, തൈത്തരീയോപനിഷത്ത് തുടങ്ങിയ ഗ്രന്ഥങ്ങളിൽ നിന്ന് ധാരാളം ഉദ്ധരിക്കുമ്പോഴും ശിവയോഗി പാലിച്ചിരുന്ന ഈ തത്വം തന്നെയാണ് അദ്ദേഹത്തിന്റെ സിദ്ധാന്തങ്ങളെ കാലികവും പുരോഗമനാത്മകവുമായി ത്തീർത്തത്.

സമൂഹത്തിലെ താഴേക്കിടയിലുള്ളവരെ ഉദ്ധരിക്കാനായി, ഉയർന്നവരുടെ ആചാരങ്ങൾ അവർക്കിടയിൽ നടപ്പിൽവരുത്തുക എന്ന ആശയത്തെ ശിവയോഗി എതിർത്തു. ഉപനയനംപോലെയുള്ള ബ്രാഹ്മണരുടെ ചടങ്ങുകൾ അനുകരിക്കയാണ് സാമൂഹികമായ പരിഷ്കരണം എന്ന ധാരണയെ മറികടന്നത്, അക്കാലത്തെ മറ്റ് പല സാമൂഹിക പരിഷ്കർത്താക്കളിൽ നിന്നുമുള്ള ശിവയോഗിയുടെ വ്യത്യസ്തയാണ്. ജീവിതത്തിന്റെ പരമവും സ്വാഭാവികവുമായ ലക്ഷ്യം – ആനന്ദം– നേടാൻ യാതൊരുതരം ആചാരവും സഹായകമാകുന്നില്ല എന്ന തന്റെ സിദ്ധാന്തത്തിൽ അദ്ദേഹം യാതൊരു ഒത്തുതീർപ്പുകൾക്കും വഴങ്ങിയില്ല.

ഒരു ജാതിയുടേയോ മതത്തിന്റെയോ പേരിൽ ശിവയോഗി ജനങ്ങളെ അഭിസംബോധന ചെയ്തില്ല. ഏതെങ്കിലും ഒരു മതം നവീകരിക്കലായിരുന്നില്ല അദ്ദേഹത്തിന്റെ ലക്ഷ്യം. മുഴുവൻ മനുഷ്യസമൂഹത്തിന്റെയും സമുദ്ധരണമായിരുന്നു.

സ്ത്രീകളുടെ വ്യക്തിപരവും സാമൂഹികവുമായ നിലയെക്കുറിച്ചും ശിവയോഗിയ്ക്ക് വ്യക്തമായ കാഴ്ചപ്പാടുണ്ടായിരുന്നു. "സ്ത്രീവിദ്യാപോഷിണി"

എന്ന തന്റെ ആദ്യകാലകൃതിയിൽ അദ്ദേഹം സ്ത്രീകൾക്ക് വിദ്യാഭ്യാസവും വ്യക്തിത്വവും സിദ്ധിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് വിവരിക്കുന്നു. ആലത്തൂരിൽ ശിവയോഗി സ്ഥാപിച്ച സിദ്ധാശ്രമത്തിൽ, അദ്ദേഹത്തിന്റെ കാലശേഷം അദ്ധ്യക്ഷയായി പ്രവർത്തിച്ചത് അദ്ദേഹത്തിന്റെ ഭാര്യ തന്നെയായിരുന്നു. ആത്മീയതയുടെ തലത്തിൽ സ്ത്രീകൾക്ക് തുല്യസ്ഥാനം നിഷേധിക്കപ്പെട്ടിരുന്നതിന് എത്രയോ ഉദാഹരണങ്ങൾ സാമ്പ്രദായിക ഗ്രന്ഥങ്ങളിൽ കാണാം. ശിവയോഗി ആ പരിമിതിയെ മറികടക്കുകയും സമൂഹത്തിലെ സ്ത്രീയുടെ സ്ഥാനത്തെ പുനർനിർവ്വചിക്കുകയും ചെയ്തു.

ആനന്ദമതം മറ്റ് സംഘടിതമതങ്ങളെപ്പോലെ ഒരു മതമല്ല. അതിന് പുരോഹിതനോ നിശ്ചിതമായ അനുഷ്ഠാനരീതികളോ ഇല്ല. അത് കേവലം ഒരു ചിന്താപദ്ധതിയാണ്. ആത്മീയതയുടെ പേരിൽ അക്കാലത്ത് കൊണ്ടാടപ്പെട്ടിരുന്ന കർമ്മപരതയെ (ജാത്യാഭിമാനങ്ങൾ ഉൾക്കൊള്ളുന്ന അനുഷ്ഠാനങ്ങളുടെ രൂപത്തിലുള്ള)യാണ് ശിവയോഗി ചോദ്യംചെയ്തത്. ബാഹ്യമായ അനുഷ്ഠാനങ്ങളിൽ മുഴുകി, ആത്മീയതയുടെ സാരമെന്തെന്ന് പലരും വിസ്മരിച്ചിരുന്നു. ഈ ആത്മീയസാരത്തെ വ്യക്തമായും ലളിതമായും ജനങ്ങൾക്ക് മുന്നിൽ പ്രതിപാദിക്കയാണ് ശിവയോഗി ചെയ്തത്. വ്യക്തമായ ഒരു ദാർശനികാടിത്തറയിൽ നിന്നുകൊണ്ടുള്ള അദ്ദേഹത്തിന്റെ പ്രവർത്തനം അക്കാലത്തെ സാമൂഹികമായ നവോത്ഥാനത്തിന് തീർച്ചയായും ആക്കം കൂട്ടിയിട്ടുണ്ട്.

1. എ.കെ.നായർ ,"ബ്രഹ്മാനന്ദസ്വാമി ശിവയോഗി" കണ്ണൂർ, 1971. പുറം 191
2. ബ്രഹ്മാനന്ദസ്വാമി ശിവയോഗി, "മോക്ഷപ്രദീപം",സിദ്ധാശ്രമം ആലത്തൂർ, 1962. പുറം VII
3. ബ്രഹ്മാനന്ദസ്വാമി ശിവയോഗി, "മോക്ഷപ്രദീപം",സിദ്ധാശ്രമം ആലത്തൂർ, 1962. പുറം 39-40

■

# ആനന്ദാദർശം ഒരു പഠനം



**പവനൻ**

1925 ഒക്ടോ. 26നു തലശ്ശേരിക്കടുത്ത് വയലളത്തു ജനനം. കുറച്ചുകാലത്തെ സൈനിക സേവനത്തിനു ശേഷം സഹകരണവകുപ്പിൽ ഇൻസ്പെക്ടറായി. തുടർന്ന് പത്രപ്രവർത്തന രംഗത്തെത്തി. ജയകേരളം, പൗരശക്തി, ദേശാഭിമാനി, ഇന്ത്യ പ്രസ് ഏജൻസി എന്നീ മാധ്യമങ്ങളിൽ ലേഖകനായിരുന്നു. നവയുഗം പത്രാധിപർ, കേരള സാഹിത്യ അക്കാദമി സെക്രട്ടറി, വിശ്വവിജ്ഞാനകോശം ഡയറക്ടർ ഇൻചാർജ് പദവികളിലും ശോഭിച്ചു. കേരള യുക്തിവാദി സംഘം അദ്ധ്യക്ഷസ്ഥാനമുൾപ്പെടെ വിവിധ സാമൂഹ്യ-സാംസ്കാരിക സംഘടനകളിലും സ്ഥാപനങ്ങളിലും സജീവമാണിപ്പോഴും. സാഹിത്യത്തിന്റെ വിവിധ ശാഖകളിൽ സൃഷ്ടിപരമായ സംഭാവനകൾ വേറെയും. ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ജീവചരിത്രകൃതി സാംസ്കാരിക വകുപ്പ് പ്രസിദ്ധീകരിച്ചു.

**പവനൻ**

ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ സത്യാന്വേഷണയാത്രയിൽ 'മോക്ഷപ്രദീപം' ഒരു ദീപസ്തംഭമാണ്. 1905-ൽ എഴുതിയ ആ മഹദ്ഗ്രന്ഥത്തെത്തുടർന്ന് ചെറുതും വലുതുമായ ഒട്ടേറെ രചനകൾ പുറത്തുവന്നു. അവയിൽ ബഹുഭൂരിപക്ഷവും 'ആനന്ദ' എന്ന വിശേഷണത്തോടുകൂടി കൂടിയവയായിരുന്നു. 'ആനന്ദകൽപദ്രുമം' (1905), 'ആനന്ദസൂത്രം' (1910), 'ആനന്ദസോപാനം' (1916), 'ആനന്ദമതപരസ്യം' (1919), 'ആനന്ദക്കുമ്മി' (1920), 'ആനന്ദഗാനം' (1923), 'ആനന്ദാദർശം' (1924), 'ആനന്ദാദർശാംഗം' (1928), 'ആനന്ദഗുരുഗീതം' (1928).

രാജയോഗ പരിശീലനവ്യഗ്രനായ ബ്രഹ്മാനന്ദസ്വാമി നിത്യനിദിദ്ധ്യാസംകൊണ്ടു നേടിവച്ച മന:സ്വസ്ഥതയെയും ആനന്ദാഹ്ളാദങ്ങളെയും, ധിഷണാശാലികളും അന്വേഷണശീലരുമായ അനുവാചക സഹസ്രങ്ങളിലേക്കു പകരുവാൻ അത്യന്തോൽസുകനായതിന്റെ സൽഫലങ്ങളാണ് ഈ ആനന്ദസന്ദായക സൃഷ്ടികൾ. 'ആനന്ദാദർശം' ഒരു ബൃഹദ്ഗ്രന്ഥമാണ്. അതിനെ ഒട്ടൊന്നു സംഗ്രഹിച്ചെഴുതിയതാണ് 'ആനന്ദാദർശാംശം', 'ആനന്ദസൂത്രം'. ഒടുവിൽ പറഞ്ഞ രണ്ടു കൃതികളുടേയും രചനയ്ക്കു രണ്ടു ദശാബ്ദങ്ങൾക്കു മുമ്പ് പ്രസിദ്ധപ്പെടുത്തിയതാണെങ്കിലും അതു ബ്രഹ്മാനന്ദസ്വാമികളുടെ ആനന്ദ

മത സംബന്ധിയായ കൃതികളിൽ നടുനായകമായിത്തന്നെ നിലകൊള്ളുന്നു. ആനന്ദമതദർശനത്തിലേക്കു ബ്രഹ്മാനന്ദസ്വാമി ശിവയോഗിയെ ആനയിച്ച ചിന്താപദ്ധതിയുടെ സമഗ്രവും സാരസ്പർശിയുമായ പ്രതിപാദനം ഇതിൽ കാണാം. ഹിന്ദിയിലും ഇംഗ്ലീഷിലും ഇതു പരിഭാഷപ്പെടുത്തിയിട്ടുണ്ട്.

### ആനന്ദം

ആനന്ദകൽപദ്രുമത്തിലെ സ്തോത്രകൃതികളുടെ സമാഹാരമായ ശക്തി സ്തോത്രത്തിൽ തന്നെ അദ്ദേഹം ആനന്ദത്തെക്കുറിച്ച് ഏതാണ്ടൊക്കെ പറഞ്ഞുവച്ചിട്ടുണ്ട്.

"ആനന്ദത്തിങ്കൽനിന്നീയഖില ഭുവനവും ജാതമായ് വന്നു പിന്നെ
ആനന്ദത്തിങ്കലല്ലൊ സുഖമൊടു നിവസി ക്കുന്നതും സർവ്വലോകം
ആനന്ദത്തിങ്കലല്ലൊ സകലമിതു ലയിക്കുന്നതും തത്വമോർത്താൽ
ആനന്ദം ശക്തിയാം നീ മമ ഹൃദി മരുവും ദേവി ഹേ! വന്ദനം തേ"

ഇവിടെ ശക്തിക്ക് 'ദേവി' എന്ന മൂർത്തിഭാവം കൊടുത്തിട്ടുണ്ടെങ്കിലും അത് ആനന്ദമെന്ന അപൂർവ്വശക്തിയാണെന്ന കാര്യത്തിൽ തർക്കമില്ല. ഈ ആശയത്തെ വളർത്തി എടുത്താണ് അദ്ദേഹം പിന്നീട് ആനന്ദമതസ്ഥാപനത്തിനു തുനിഞ്ഞത്. ആനന്ദമതം സാമ്പ്രദായികമായ അർത്ഥത്തിൽ ഒരു മതമേ അല്ല. അതിനു പുരോഹിതനോ, കർമ്മകാണ്ഡത്തിൽ പെടുന്ന അനുഷ്ഠാനങ്ങളോ ഇല്ല. അതിനെ ഒരു ചിന്താപദ്ധതിയായോ, ആദർശമായോ വിശേഷിപ്പിച്ചാൽ മതിയാകും.

ആനന്ദ ഏവ വിജയതേ:
മന:സ്വസ്ഥതൈവാനന്ദ:
മനോജയ ഏവ മഹാജയ
അഹിംസൈവ പരമോധർമ്മ
അജ്ഞാനദുഖായൈവ യജ്ഞാദികർമ്മ
ആനന്ദമേവ സഹജം
സർവ്വേഷാമന്യൽ സർവം കൽപിതം

### പദ്യരചനാപാടവം

അർത്ഥം പ്രത്യേകിച്ച് എടുത്തുപറയാതെ മലയാളിക്ക് മനസ്സിലാകുന്ന സംസ്കൃതത്തിൽ അന്യാദൃശമായ പദ്യരചനാപാടവം പലപ്പോഴും കാണിച്ച ബ്രഹ്മാനന്ദസ്വാമി 'സംസ്കൃത-മലയാള'ത്തിൽ തന്നെ തന്റെ പുതിയ മതത്തിന്റെ മുദ്രാവാക്യങ്ങൾ മുഴക്കിയതാണ് മുകളിൽ കൊടുത്തത്. ഇതിനാകട്ടെ, കരിങ്കല്ലിൽ പടുത്തൊരു അടിത്തറ ഭാരതീയപാരമ്പര്യത്തിലുണ്ട്. തൈത്തരീയോപനിഷത്തിലെ പ്രസിദ്ധമായ ഒരു പദ്യം ഇവിടെ ഉദ്ധരിക്കട്ടെ:

"ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനി
ജായന്തേ ആനന്ദേന ജാതാനി ജീവന്തി
ആനന്ദം പ്രയാന്ത്യഭിസംവിശന്തി
തദ്വിജിജ്ഞാസസ്വ തദ് ബ്രഹ്മ:

(ഈ ജീവരാശികൾ മുഴുവൻ ആനന്ദത്തിൽനിന്നു ജനിക്കുന്നു. ഇവ മുഴുവൻ ആനന്ദംകൊണ്ടുതന്നെ ജീവിക്കുന്നു. ആനന്ദത്തെ പിന്തുടർന്ന് ആനന്ദത്തിൽതന്നെ ചെന്നുചേരുന്നു. അതിനെ അറിയുവാൻ ആഗ്രഹിക്കുക; അതാണു ബ്രഹ്മം).

"സുഖാർത്ഥ സർവഭൂതാനാം
മതാ സർവാ: പ്രവർത്തയ:

(എല്ലാ ജീവികളുടെയും പ്രവർത്തനം സുഖത്തിന്നു (ആനന്ദത്തിന്നു) വേണ്ടിയാകുന്നു) എന്നു വാഗ്ഭടാചാര്യരും പ്രസ്താവിച്ചിട്ടുണ്ട്.

തൈത്തരീയോപനിഷത്തിലെ മുകളിൽ കൊടുത്ത പദ്യത്തിന്റെ ആദ്യത്തെ മൂന്നു വരികൾ ആനന്ദസൂത്രത്തിലെ ആനന്ദമാഹാത്മ്യ പ്രകരണത്തിലുദ്ധരിച്ചുകൊണ്ടു ബ്രഹ്മാനന്ദസ്വാമി ശിവയോഗി പറയുന്നു :

'ഹേ സാരഗ്രാഹികളെ! സർവ്വമതസ്ഥന്മാർക്കും പ്രാപഞ്ചികാവസ്ഥ കൊണ്ടുതന്നെ ഈ പ്രമാണം ശരി എന്നു വിശ്വസിക്കാം. അല്പം ഒന്ന് ആലോചിച്ചാൽ മതി. സ്ത്രീ-പുരുഷന്മാർ ആനന്ദംകൊണ്ടാണ് ചേരുന്നത്. അതു കൊണ്ടാണ് പ്രജകൾ ഉണ്ടാകുന്നത്. അപ്പോൾ ആനന്ദമാണ് ഉൽപത്തിഹേതു എന്നു വ്യക്തമായി. 'എനിക്ക് ആനന്ദം (സുഖം) ഇല്ല. എന്തിനു ഞാൻ ഇരിക്കുന്നു; മരിക്കുന്നതാണ് നല്ലത് എന്നു ലോകത്തിൽ പലരും പറയാറുണ്ട്. എന്നല്ല അസഹ്യമായ സുഖക്കേടുണ്ടാകുമ്പോൾ ചിലർ ദേഹത്യാഗം ചെയ്തും കാണാറുണ്ട്. സുഖമുള്ളവർ അങ്ങനെ ചെയ്യുന്നില്ല എന്നും ജീവിച്ചിരിക്കണമെന്നും ആഗ്രഹിക്കുകയും ചെയ്യുന്നു. അപ്പോൾ ആനന്ദം കൊണ്ടാകുന്നു ജീവികളെല്ലാം ജീവിക്കുന്നതെന്നും സിദ്ധമായി. അവസാനം സകലരും മുക്തിയെ (ദു:ഖത്തിൽനിന്നും വേർപെട്ടിട്ടുള്ള ശാശ്വതാനന്ദത്തെ) ആഗ്രഹിച്ച്, അന്വേഷിച്ച് വളരെ കഷ്ടപ്പെട്ടും പ്രാപിക്കുന്നു. അപ്പോൾ സൂക്ഷ്മത്തിൽ ഉൽപത്തിക്കും, സ്ഥിതിക്കും, ലയത്തിനും കാരണവും, അധിഷ്ഠാനവും ആനന്ദം തന്നെ.... അതുകൊണ്ടുതന്നെ ആനന്ദം സർവ്വമതസ്ഥന്മാരുടെ ഇടയിലും സർവ്വോപരിയായി വർത്തിക്കുന്നത്." (പേജ്. 7,8)

### ബ്രഹ്മാനന്ദം

ഉപനിഷത്തുകളിൽ പൊതുവെയും തൈത്തരീയത്തിൽ പ്രത്യേകിച്ചും പരമമായ ആനന്ദത്തെ ബ്രഹ്മാനന്ദമായിട്ടാണു വിശേഷിപ്പിച്ചിട്ടുള്ളത്. 'പരിപൂർണ്ണമായ ആരോഗ്യവും യൗവനവും സാർവ്വഭൗമത്വവും സർവ്വകാമസമൃദ്ധിയും ഉള്ള ഒരു യുവാവ് ജീവിതത്തിൽ അനുഭവിക്കുന്ന സുഖമാണ് മനു

ഷ്യാനന്ദത്തിന്റെ മൂലം. അതു ബ്രഹ്മസുഖത്തിന്റെ അനേകായിരം കോടിയിൽ ഒരൊറ്റ അംശംപോലും ആകുന്നില്ലെന്നാണ് ഋഷിതരുന്ന കണക്ക്. ജീവിതത്തിന്റെ സത്യാത്മകതയുടെ പൂർണതയിൽ മനുഷ്യന് എത്തിച്ചേരാൻ കഴിയുന്ന സുഖത്തിന്റെ പരമകാഷ്ഠയാണ് ബ്രഹ്മാനന്ദം എന്നു സാരം".

എന്താണ് ഈ ബ്രഹ്മം? "സത്യജ്ഞാനമനന്തം ബ്രഹ്മ" (സത്യവും ജ്ഞാനവും അനന്തവും ആണു ബ്രഹ്മം) എന്നു ബ്രഹ്മത്തിനുള്ള നിർവചനം. 'സത്യജ്ഞാനമനന്തം ബ്രഹ്മ' എന്നത് യഥാർത്ഥത്തിൽ 'സത്യജ്ഞാനമാനന്ദം ബ്രഹ്മ' എന്നായിരുന്നു എന്ന് ഒരു വാദഗതിയുണ്ട്.

പക്ഷേ, ബ്രഹ്മം തന്നെയാണ് ആനന്ദം എന്ന അഭിപ്രായവും പ്രകടിപ്പിക്കപ്പെട്ടിട്ടുണ്ട്. വരുണന്റെ മകനായ ഭൃഗു ബ്രഹ്മമെന്നാൽ എന്താണെന്ന് അച്ഛനോട് ചോദിച്ചതായി ഒരു ഉപനിഷത് കഥയുണ്ട്. മകൻ തന്നെ അതു കണ്ടുപിടിക്കേണമെന്ന അഭിപ്രായക്കാരനായിരുന്നു വരുണൻ. മകൻ ശരീരത്തിന്റെ ആഭ്യന്തരവും ബാഹ്യവുമായ അവയവങ്ങളിലോരോന്നിനെയും ബ്രഹ്മമായി സങ്കൽപിച്ചുനോക്കി. - അന്നം, പ്രാണൻ, കണ്ണ്, ചെവി, മനസ്, വാക്ക് – അല്ല അവയൊന്നുമല്ല. പിന്നെ എന്താണ്? താൻതന്നെ അതു കണ്ടെത്തി: 'ഏതിൽനിന്നാണോ ജീവികളെല്ലാം ഉണ്ടാകുന്നത്, ഏതൊന്നുകൊണ്ടാണോ ജീവിച്ചുപോരുന്നത്, വിട്ടുപോകുമ്പോൾ എവിടെ പ്രവേശിച്ച് ലയിക്കുന്നുവോ അതാണു ബ്രഹ്മം – അതുതന്നെയാണ് ആനന്ദവും*

(ഇവിടെ പ്രത്യേകമായി ശ്രദ്ധിക്കേണ്ട ഒരു കാര്യമുണ്ട്. ഉപനിഷത്കർത്താക്കൾ പൊതുവെ പറഞ്ഞാൽ ആധ്യാത്മികത്വത്തെയും ഭൗതികത്വത്തെയും പരസ്പര വിരുദ്ധമായതോ, പരസ്പരം ചേർച്ചയില്ലാത്തതോ ആയ രണ്ടു വ്യത്യസ്ത അറകളായി കരുതിയിരുന്നില്ലേ. ഒന്നിന്റെ ചെലവിൽ മറ്റൊന്ന് എന്ന നിലപാട് അവർക്കുണ്ടായിരുന്നില്ല. രണ്ടുംകൂടി ഒരുമിച്ചുപോകുന്ന ഒരു സമീപനമായിരുന്നു അവരുടേത്. ഗാർഹസ്ഥ്യം ചതുരാശ്രമത്തിൽ പെടുത്തിയ പാരമ്പര്യമായിരുന്നു ഭാരതത്തിന്റേത്. നമ്മുടെ മഹർഷിമാരിലധികംപേരും ഗൃഹസ്ഥാശ്രമികളായിരുന്നു. ലൗകികസുഖം വേണ്ടുവോളം അന്നനുഭവിച്ചവരായിരുന്നു. അക്കാലത്തു സമ്പത്തിന്റെ മഹനീയ പ്രതീകം പശുക്കളായിരുന്നു. ജീവിച്ചതു വനാന്തർഭാഗങ്ങളിലായിരുന്നെങ്കിലും സാധാരണ ഗൃഹസ്ഥന്മാരെപ്പോലെയായിരുന്നു ജീവിതം. ആയിരവും, പതിനായിരവും പശുക്കളെ ദാനമായി സ്വീകരിച്ച 'തപോനിധി'കളെപ്പറ്റി പുരാണങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്. അവരുടെ ഭാര്യമാരെപ്പറ്റിയും പുത്രന്മാരെപ്പറ്റിയും അവർ അവരെ വളർത്തിക്കൊണ്ടു വരുന്നതിന്റെ രീതികളെപ്പറ്റിയുമൊക്കെ കഥകൾ പുരാണങ്ങളിലുണ്ട്. അവർ പശുവിനെ മാത്രമല്ല സ്ത്രീകളേയും ദാനമായി സ്വീകരിച്ചിരുന്നു. അതിഥികളായ മുനീശ്വരന്മാർ ഇഷ്ടപ്പെടുകയാണെങ്കിൽ ഗൃഹസ്ഥന്മാർ സ്വന്തം ഭാര്യമാരെ അതിഥിപൂജയ്ക്കായി സമർപ്പിച്ചിരുന്നു. നിയോഗ

ത്തിന്റെ പേരിൽ പരപത്നിമാരിൽ സന്താനോൽപാദനം നടത്തുകയും ചെയ്തിരുന്നു.

ഉപനിഷത്തുകളിൽ പലതിനും അന്നത്തിന് കൊടുത്ത പ്രാധാന്യം പ്രസിദ്ധമാണ്. തൈത്തരീയോപനിഷത്താകട്ടെ അന്നം, തപസ്സ്, ആനന്ദമെന്ന ത്രികോണത്തിലാണ് മോക്ഷത്തെ ഉറപ്പിച്ചിട്ടുള്ളത്. ഒന്നിനെ വിട്ടു മറ്റൊന്നിലേക്കെത്താൻ കഴിയുകയില്ല എന്ന് അതിൽ വ്യക്തമാക്കിയിട്ടുണ്ട്.

## മനസ്സ്

ബ്രഹ്മാനന്ദസ്വാമി ബ്രഹ്മത്തിന്റെയും ആത്മാവിന്റെയും സ്ഥാനം മനസ്സിനാണു കൽപിച്ചിട്ടുള്ളത്. തപസിന്റെ സ്ഥാനം അദ്ദേഹം ചിത്തവൃത്തിനിരോധനപരമായ ധ്യാനത്തിനും അതിന്റെ ശാസ്ത്രമായ രാജനിയോഗത്തിനുമാണു നൽകിയിട്ടുള്ളത്. ആത്മാവും ബ്രഹ്മവും സങ്കൽപാതീതമായ ചിഹ്നങ്ങൾ ആയതുകൊണ്ടായിരിക്കാം സങ്കല്പസുലഭമായ മനസ്സിനെ അദ്ദേഹം തൽസ്ഥാനത്തേക്ക് അവരോധിച്ചിരുന്നത്. ആനന്ദസൂത്രത്തിൽ ആനന്ദത്തെ പരമാത്മാവായും മനസ്സിനെ ആത്മാവായും കൂടി സങ്കല്പിച്ചിട്ടുണ്ട്. പക്ഷേ ആത്മാവും, പരമാത്മാവും ഒന്നുതന്നെയാണെന്ന് 'മോക്ഷപ്രദീപ'ത്തിലും 'ആനന്ദാദർശ'ത്തിലും പ്രസ്താവിച്ചിട്ടുള്ളതിനാൽ ആത്മ–പരമാത്മാ ഭേദ വാദത്തിന് ഇവിടെ പ്രസക്തിയില്ല. മനസ്സിനെക്കുറിച്ചുള്ള ബ്രഹ്മാനന്ദസ്വാമിയുടെ സമീപനത്തെപ്പറ്റി അന്യത്ര വളരെ വിശദമായി ചർച്ച ചെയ്തിട്ടുള്ളതിനാൽ ഇവിടെ അതിലേക്കു കടക്കുന്നില്ല.

ആനന്ദലബ്ധിയുടെ കാര്യത്തിൽ അദ്ദേഹം യോഗത്തിന് കൊടുത്ത പ്രാധാന്യം മതപരമായ പല ചടങ്ങുകളുടെയും ആവശ്യങ്ങളെ നിരസിക്കുന്നതാകയാൽ അക്കാര്യം അല്പം വിശദീകരിക്കേണ്ടതുണ്ട്. 'ദുഃഖസൂത്രം' എന്നു ബ്രഹ്മാനന്ദസ്വാമി വിശേഷിപ്പിക്കുന്ന കർമ്മകാണ്ഡത്തിൽ 'വ്രതപ്പട്ടിണി', പുണ്യത്തിന്റെ പേരിലുള്ള തീർത്ഥാടനം, ബിംബാരാധന, യാഗം തുടങ്ങിയവ അന്ധവിശ്വാസപരമാണെന്ന് അദ്ദേഹം വിശേഷിപ്പിച്ച മതചടങ്ങുകളിൽപെടുന്നു. കർമം ദുഃഖമാണെന്ന സങ്കൽപമാണ് ഇതിന്റെ പിന്നിലുള്ളത്. 'നിത്യം ഹിതാഹാരവിഹാരസേവി'യായ, ജ്ഞാനതൃഷ്ണയുള്ള, മനുഷ്യനു മാത്രമേ ആനന്ദമുണ്ടാവുകയുള്ളു. ശാരീരികമായ പീഡനമുണ്ടാക്കുന്നു വ്രതാനുഷ്ഠാനങ്ങൾ;പുണ്യം തേടിയുള്ള തീർത്ഥാടനം ക്രമമായ ആഹാരവിഹാരങ്ങൾക്കു തടസമുണ്ടാക്കുന്നു; യാഗം ഹിംസാപരമാണ്. 'നാനാകപട ശാസ്ത്രാണി പ്രപഞ്ചകഥിതാനി വൈ ദൃഷ്ട്വാ വിശ്വാസപൂർവ്വന്തു വിദ്വാനപി ചലത്യഹോ' (പലവിധത്തിലുള്ള കള്ളപ്രമാണങ്ങൾ പ്രപഞ്ചത്തിൽ ഘോഷിക്കപ്പെട്ടിരിക്കുന്നു; അവയെക്കണ്ടു വിശ്വസിച്ചു വിദ്വാൻ പോലും തെറ്റി നടക്കുന്നു) എന്നാണ് സ്വാമികൾ പറയുന്നത്.

"ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേർജ്ജുന തിഷ്ഠതി" എന്നു ഭഗവൽ ഗീതയിലും "ദേഹോ ദേവാലയ പ്രോക്താ" എന്നു 'ശിവജ്ഞാനദീപിക'യിലും പറഞ്ഞതിന്റെ അർത്ഥം ഈശ്വരൻ (ആനന്ദം) സർവ്വപ്രാണികളുടേയും ഹൃദയത്തിൽ ഇരിക്കുന്നു എന്നും ദേഹം ഈശ്വരന്റെ ക്ഷേത്രമാകുന്നു എന്നുമാണല്ലോ. അങ്ങനെയാണെങ്കിൽ അനേകലക്ഷം ഉറുപ്പിക ചെലവുചെയ്തു ക്ഷേത്രംപണിത് ബിംബാരാധന നടത്തുന്നതിന്റെ അർത്ഥമെന്താണ്? ഗാത്രം ക്ഷേത്രമാണെങ്കിൽ ആ ഗാത്രത്തെ പീഡിപ്പിച്ച് മോക്ഷത്തിന് ശ്രമിക്കുന്നത് ക്ഷേത്രത്തെ തകർക്കുന്നതുപോലെയുള്ള ജോലിയല്ലേ?

സ്വാമി തന്റെ സകല ഗ്രന്ഥങ്ങളിലും ആവർത്തിച്ചു പറയുന്ന മറ്റൊരു തത്വം അഹിംസയുടേതാണ്. 'മാംസം നിന്ദ്യമായതുകൊണ്ടും അതുതന്നെ കിട്ടേണമെങ്കിൽ ഹിംസ എന്ന മഹാപാപം ചെയ്യേണ്ടിവരുന്നതുകൊണ്ടും മനുഷ്യരിൽതന്നെ ബഹുപേർ മാംസം തിന്നുന്നില്ല. അങ്ങനെയിരിക്കുന്ന മാംസം കൊണ്ടാരാധന നടത്തുന്നവർ ദേവന്മാരിലും മനുഷ്യരിലും താണ ഹീനബുദ്ധികളായ മാംസഭോജികളാകുന്നു എന്നു ദേവന്മാരെ അപമാനിക്കുന്നു. അതുകൊണ്ടു യാഗത്തിൽ പശുവധം ചെയ്യുന്നവരെ (ജ്ഞാനേ ഹീനഃ പശുഭിഃ സമാനാഃ) എന്നു നിന്ദിച്ചതു യുക്തമായിട്ടിരിക്കുന്നു. ദൈവം സർവ്വ പിതാവായിരിക്കട്ടെ, സർവ്വപ്രാണികളും അതിന്റെ സന്താനങ്ങളും ആയിരിക്കെ പുത്രനെ കൊന്നുകൊടുത്താൽ പിതാവ് പുത്രശവമാംസം തിന്നു സന്തോഷിച്ചനുഗ്രഹിക്കുമെന്നു കരുതുന്നത് എന്തൊരു ബുദ്ധിശൂന്യതയാകുന്നു? (ആ. സു. പേ. 41,42)

"ആത്മവൽ സർവ്വഭൂതേഷു ചിന്തനീയം" എന്നും "ജീവിതവ്യം പ്രിയം നൂനം" എന്നും ദേവീഭാഗവതത്തിലും

"കർമ്മണാ മനസാ വാചാ
സർവ്വഭൂതേഷു സർവ്വദാ
അക്ളേശ ജനനം പ്രോക്തം
അഹിംസാത്വേന യോഗിഭി".

എന്നു 'യാജ്ഞവൽക്യ സംഹിത'യിലും പ്രസ്താവിച്ചതിനെ ഉദ്ധരിച്ചുകൊണ്ട് ബ്രഹ്മാനന്ദസ്വാമി ഉറപ്പിച്ചു പറയുന്നു:

"മനസ്സുകൊണ്ടുകൂടി മറ്റൊരു പ്രാണിക്ക് ദുഃഖം കൊടുപ്പാൻ സ്മരിച്ചുകൂടാ". ഹിംസയ്ക്കെതിരായി എത്ര എഴുതിയാലും സ്വാമിക്കു മതിയാകുകയില്ല എന്നതിന് അദ്ദേഹത്തിന്റെ സർവ പുസ്തകങ്ങളും സാക്ഷ്യം വഹിക്കുന്നു. 'ആനന്ദസൂത്ര'ത്തിൽ മാത്രം ഈ വിഷയത്തെപ്പറ്റി അദ്ദേഹം തുടർച്ചയായി പത്തുപേജുകൾ എഴുതിയിരിക്കുന്നു.

## തപസ്സ്

തപസ്സ് ഒരു തരത്തിൽ ഹിംസതന്നെയാണെന്നു ബ്രഹ്മാനന്ദസ്വാമിക്ക് അഭിപ്രായമുണ്ട്. 'പട്ടിണി കിടക്കുക, ദാഹം, ഉഷ്ണം, ശീതം ഇവയെ സഹിച്ചിരിക്കുക' എന്നിങ്ങനെയുള്ള കഠിന കർമ്മങ്ങൾ തപസ്സിൽ അടങ്ങിയിരിക്കുന്നു. 'സംസാരസമുദ്രം കടക്കുമ്പോൾ ദേഹം ഒരു തോണിയായിരിക്കെ ആ തോണിക്ക് കേടു തട്ടിയാൽ ആത്മസുഖത്തിന് ഹാനിവരുന്നു. 'ഇതൊരു ആത്മഹത്യാ കുറ്റമല്ലേ?' എന്നു സ്വാമി ചോദിക്കുന്നു. 'ഒരു പ്രാണിയെയും ഹിംസിച്ചുകൂടാ എന്നു വിധിയിരിക്കുമ്പോൾ ആത്മഹത്യചെയ്യാൻ പാടുണ്ടോ?' അതിനും പുറമേ 'ഈശ്വരക്ഷേത്രമായ ഗാത്രത്തെ നശിപ്പിക്കുന്ന'തും പാപമല്ലേ? തന്റെ മക്കൾ ക്ഷുൽപിപാസാദികൾ സഹിച്ചു കഷ്ടപ്പെടുന്നതു കാണുവാൻ ഈശ്വരൻ (ആനന്ദം) ഇഷ്ടപ്പെടുമോ? ഈശ്വരന് ഇത് ഇഷ്ടമല്ല എന്നു തെളിയിക്കാൻ 'ഭഗവൽഗീത'യിൽ നിന്നു താഴെക്കൊടുത്ത വരികൾ ഉദ്ധരിക്കുന്നു.

"കർശയന്തഃ ശരീരസ്ഥം താൻ വിദ്ധ്യാസുരനിശ്ചയാൻ
അശാസ്ത്ര വിഹിതം ഘോരം തപ്യന്തേ യേ തപോജനഃ

(ഏതു ജനം ഹൃദയത്തിലിരിക്കുന്ന എന്നെയും പഞ്ചഭൂതമയമായ ശരീരത്തെയും മുഴുവൻ ശോഷിപ്പിച്ച് ജ്ഞാനശാസ്ത്ര സമ്മതമല്ലാത്ത ഘോര അസുരസ്വഭാവികളായിട്ടറിയുക) ശരിയല്ലേ? അസുരന്മാർ ജനദ്രോഹം ചെയ്യുന്നത് ഉഗ്രതപസ് അനുഷ്ഠിച്ച് ദേവന്മാരിൽനിന്നു വരങ്ങൾ വാങ്ങിയിട്ടല്ലേ. കുടുംബത്തിലുള്ളവരെ പട്ടിണികിടത്തുന്ന കുടുംബനാഥനെ നാട്ടുകാർ നിന്ദിക്കുകയല്ലേ ചെയ്യുക? "അപ്രകാരമല്ലെ, ദേഹമാകുന്ന ഗൃഹത്തിലെ പ്രാണേന്ദ്രിയാദികളാകുന്ന കുടുംബാംഗങ്ങൾക്ക് ആഹാരാദികൾ കൊടുക്കാതെ തപിപ്പിക്കുന്നത്?" ഇങ്ങനെ ചെയ്യുന്നവരും അസുരന്മാർ തന്നെ. 'ഉപവാസം' എന്നു പറഞ്ഞാൽ പട്ടിണികിടക്കലല്ലെന്നും ഉപവാസത്തിന്, 'സമീപം കിടക്കുക' എന്ന അർത്ഥമാണുള്ളതെന്നും ജീവാത്മപരമാത്മാക്കളുടെ സമീപവാസത്തെയാണ് ഉപവാസം എന്ന പ്രയോഗത്തെ 'വരാഹോപനിഷത്തി'ൽ അധ്യാരോപം ചെയ്തിട്ടുള്ളതെന്നും സ്വാമി ചൂണ്ടിക്കാണിക്കുന്നു:

"ഉപസമീപയോ വാസോ ജീവാത്മാപരമാത്മനോഃ
ഉപവാസ വിജ്ഞേയോ നതു കായസ്യ ശോഷണം"

തപസ് എന്നുപറഞ്ഞാൽ ഇന്ദ്രിയങ്ങളെയും മനസ്സിനെയും നിഗ്രഹിക്കുന്നതാണ്. അതാണു ശ്രേഷ്ഠമായ തപസ്. ഉപവാസവും അതുതന്നെ. മനസ്സിനെ പരമാത്മാവായ ആനന്ദത്തോട് ചേർക്കുമ്പോൾ ഇന്ദ്രിയമനസ്സുകളുടെ നിഗ്രഹവും സാധിക്കും. അതാണു യോഗം.

### സ്നാനം

തീർത്ഥസ്നാനത്തെ സ്വാമി എതിർക്കുന്നത് അതു മനസ്സ് ശുദ്ധമാക്കുന്നില്ല, എന്നതിനാലാണ്. തീർത്ഥസ്നാനം ചെയ്തവർക്കു 'സ്നാനം' ചെയ്യുന്നതിനു മുമ്പുണ്ടായിരുന്ന രാഗവിദ്വേഷാദി മനോമലിനതളൊന്നും കുറഞ്ഞതായി കണ്ടിട്ടില്ല. തീർത്ഥസ്നാനം ചെയ്ത് തീർത്ഥക്കരയിൽ വസിക്കുന്നവർക്കും രാഗദ്വേഷാദികൾ മാറിയതായി കണ്ടിട്ടില്ല. ഇതു സ്ഥാപിക്കാൻ വേണ്ടി സ്വാമി 'ഗാരുഡ'ത്തിൽനിന്നു താഴെ കൊടുത്തിരിക്കുന്ന വരികൾ ഉദ്ധരിച്ചിരിക്കുന്നു:

"ആജന്മമരണാന്തഞ്ച ഗംഗാതടിനീസ്ഥിതാഃ
മണ്ഡൂകമൽസ്യപ്രമുഖാഃ യോഗിനസ്തേ ദവന്തി കിം"

(ജനനംമുതൽ മരണംവരെ ഗംഗാദി നദികളിൽ സ്ഥിരതാമസമാക്കിയിട്ടുള്ള തവള, മത്സ്യം മുതലായവ എന്തുകൊണ്ട് യോഗികളാവുന്നില്ല?) അങ്ങനെ സംഭവിക്കാത്ത സ്ഥിതിക്ക് ഗംഗയിൽ ഒരു തവണമാത്രം കുളിക്കുന്ന മനുഷ്യൻ എങ്ങനെ ശുദ്ധനാകും? വേദവ്യാസന്റെ 'ദേവീഭാഗവത'ത്തിൽനിന്നു തന്റെ വാദസമർത്ഥനത്തിനു പ്രമാണം സ്വാമികൾ ഉദ്ധരിക്കുന്നു:

ക്ഷാളയന്തി ഹി തീർത്ഥാനി സർവ്വഥാ ദേഹജം മലം
മാനസം ക്ഷാളിയും താനി ന സമർത്ഥാനി വൈ നൃപ"

(ദേഹത്തിലുള്ള ചളിയെ തീർത്ഥങ്ങൾ കൊണ്ടുകഴുകാം; മനസ്സിലുള്ള ചളിയെ നീക്കുവാൻ അവയ്ക്കാവില്ല) ഗംഗയിൽ കുളിച്ചാൽ ഹൃദയശുദ്ധിവരുമെങ്കിൽ അതിൽ നിത്യേന കുളിക്കുന്ന അനേകംപേർ ദ്രോഹികളായതെങ്ങനെയെന്ന ചോദ്യവുമുണ്ട്. ശരിയായ സ്നാനം അതൊന്നുമല്ല; ശരീരത്തിൽ സുഷുമ്നാ നാഡി എന്നൊരു നദിയുണ്ട്; അതിൽ വായുവെ പ്രവേശിപ്പിക്കുന്നതാണ്. സുഷുമ്നാ നാഡിയാണു മുഖ്യതീർത്ഥം എന്നു 'യോഗശിഖോപനിഷത്തി'ൽ പറഞ്ഞിരിക്കുന്നു. (സുഷുമ്നൈവ പരം തീർത്ഥഃ) "ഇഹ നാഡീ നദീ പ്രോക്ത ശരീരേ വർത്തതേ സദാ പവനസ്യഗതിസ്തത്ര സർവത സ്നാനമൂച്യതേ" എന്നാണ് ഉപനിഷത്ത് വചനം

### ക്ഷേത്രാരാധന

ക്ഷേത്രാരാധനയെ എതിർക്കുവാൻ സ്വാമി ശങ്കരാചാര്യരുടെ 'ശിവാനന്ദലഹരി'യെയും തമിഴ് സിദ്ധന്മാരുടെ ഗീതങ്ങളെയും ആശ്രയിച്ചിരിക്കുന്നു.

**ഗദീരേ കാസാരേ വിശതിവിജനേ ഘോരവിപിനേ**
**വിശാലേശൈലേ പ ഭ്രമതി കുസുമാർത്ഥം ജഡമതിഃ**
**സമർപ്പൈ്യകം ചേതഃ സരസിജ് മുമാനാഥ ഭവതേ**
**സുഖേനാവസ്ഥാതും ജന ഇഹ ന ജാനാതി കിമഹോ"**

(അഗാധമായ പൊയ്കയിലും വിജനമായ ഭീകരവനത്തിലും ഹീനബുദ്ധിയായവർ പുഷ്പങ്ങൾക്കുവേണ്ടി അലയുന്നു. ഹേ ദൈവമേ, മനസ്സാകുന്ന മുഖ്യമായ താമരപ്പൂവിനെ ഭഗവാനിൽനിർത്തി ആനന്ദത്തോടുകൂടി ഇരിപ്പാനായിക്കൊണ്ടു ജനം അറിയുന്നില്ലല്ലോ; എന്തൊരാശ്ചര്യമാകുന്നു!)

"എത്തിനൈതാൻ കല്ലുകളെ പൂശിത്താലും
ഹീനർകളെ ഉങ്കളുക്ക് മോക്ഷമുണ്ടോ"

എന്നാണ് ശിവസിദ്ധന്റെ ചോദ്യം. ഇത്രയുംകൂടി ശിവസിദ്ധന്റെ വചനമായി ഉദ്ധരിക്കട്ടെ

"നട്ട കല്ലു ദൈവമെൻറു നാലു പുഷ്പം ചാർത്തുറീം
ചുറ്റിവന്നു മുണുമുണെൻറ് ചൊല്ലും മന്ത്രമേതെടോ
നല്ല കല്ലു പേശുമോ നാഥനുള്ളുരുകയിൽ
ചുട്ടചട്ടിചട്ടുകം കറിച്ചുവൈ അറിയുമോ"

ബ്രഹ്മാനന്ദസ്വാമി ശിവയോഗി 'ആനന്ദസൂത്ര'ത്തിലെ 'ദുഃഖസൂത്രഖണ്ഡനപ്രകരണ'ത്തിൽ അനേകം പേജുകൾ ബിംബാരാധനയ്ക്കെതിരെയുള്ള വാദഗതികൾ ഉന്നയിക്കുവാൻ ചെലവാക്കിയിട്ടുണ്ട്. എന്നാൽ അതിലുമേറെ പേജുകൾ 'കർമ്മഫല' സിദ്ധാന്തത്തെ നിരാകരിക്കുന്നതിനുവേണ്ടി വിനിയോഗിച്ചിരിക്കുന്നു.

കർമ്മം എന്ന പദംകൊണ്ട് ഇവിടെ ഉദ്ദേശിക്കുന്നതു പൗരുഷത്തിന്റെ അടിസ്ഥാനത്തിൽ നിത്യവൃത്തിക്കുവേണ്ടിയും ജനസേവനത്തിനുവേണ്ടിയും നടത്തുന്ന പ്രവർത്തനമല്ലെന്നു 'മോക്ഷപ്രദീപ'ത്തിൽ ബ്രഹ്മാനന്ദസ്വാമി ശിവയോഗി സുവ്യക്തമാക്കിയിട്ടുണ്ട്. തത്വചിന്തകർ കർമ്മകാണ്ഡം എന്നു വിശേഷിപ്പിക്കുന്ന യാഗാദികർമ്മങ്ങളെയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. ജ്ഞാനികളായവർപോലും സ്വഭാവംകൊണ്ടും ശീലംകൊണ്ടും ഇതിൽ അകപ്പെട്ടു പോകുന്നുണ്ട്. 'കർമ്മംചെയ്യുന്തോറും' ഫലത്തെ അനുഭവിപ്പാൻ വേണ്ടി മേൽക്കുമേൽ ജന്മമുണ്ടാകും എന്നാകുന്നു ഹിന്ദുമതം പറയുന്നത്. അതിനെ കർമ്മികൾ ബലമായി വിശ്വസിച്ചിട്ടും ഉണ്ട്. ആ സ്ഥിതിക്ക് കർമ്മികൾക്ക് ഒരു കാലത്തും മുക്തികിട്ടുവാൻ നിർവ്വാഹമില്ല. എങ്ങനെയെന്നാൽ ഏതേതിൽ പരിചയിക്കുന്നുവോ, അതതിൽ വാസന വർദ്ധിപ്പിക്കുന്നതു നമുക്ക് അനുഭവമാകുന്നു. മദ്യം, മാംസം, കഞ്ചാവ്, കറുപ്പ്, പലവിധ ഭോജ്യവസ്തുക്കൾ ഇവ അല്പാല്പമായി ആദ്യം കഴിച്ചുതുടങ്ങുന്നു. പിന്നെ നിലയില്ലാതായിത്തീരുന്നു.... യാഗാദികർമ്മങ്ങളെ അനുഷ്ഠിച്ചാൽ സ്വർഗം കിട്ടും; സർവസമ്പത്തും ഉണ്ടാകും; നിഷ്കാമമായി ചെയ്താൽ ചിത്തശുദ്ധിയുണ്ടാകും; മുക്തി കിട്ടും എന്നും മറ്റും ആശയെ വർധിപ്പിക്കുന്ന കർമ്മകാണ്ഡത്തിലും കർമ്മികളായ ബഹുമാനപ്പെട്ട ആചാര്യന്മാരാലും പണ്ഡിതരാലും സ്തുതിക്കപ്പെടുന്നതും ആയ യാഗ–വ്രത–തീർത്ഥാടന–പൂജാതി കർമ്മങ്ങളെ ചെയ്യു

മ്പോൾ അവയിൽ വാസന വർധിക്കും എന്നതു പറയണമോ?" (ആ. സു. പേ. 69-70)

കർമ്മം ചെയ്യുന്തോറും കർമ്മവാസന വർധിക്കും എന്ന വസ്തുത അനുഭവസിദ്ധമാണ്. ജന്മങ്ങളിൽനിന്ന് ജന്മങ്ങളിലേക്കു നീങ്ങുംതോറും, വിറകുകൂടുന്തോറും അഗ്നി വർധിക്കുന്നതുപോലെ, കർമ്മത്തിൽ വാസനവച്ച് ജ്ഞാനമാർഗ്ഗത്തെ ധിക്കരിക്കുംതോറും കർമ്മവാസനയും ജ്ഞാനാന്വേഷണ വാസനയും വർധിക്കുവാനും തൽഫലമായി കൂടുതൽ കൂടുതൽ ദുഃഖമനുഭവിക്കുവാനും മാത്രമേ ഇടവരൂ എന്നു സ്വാമികൾ യുക്തിസഹമായി പ്രസ്താവിക്കുന്നു. (ആ. സു. പേ. 69-70)

### മുക്തി

തുടർന്ന് അദ്ദേഹം കർമ്മവും ജാതിയുമായുള്ള ബന്ധത്തിലേക്കു കടക്കുന്നു. ജാത്യാചാരബദ്ധരായവർക്കു മോക്ഷധർമ്മത്തെപ്പറ്റി ചിന്തിക്കാനാവില്ല. ഓരോ ജാതിക്കാരും, ജാത്യാടിസ്ഥാനത്തിൽ പൂർവ്വനിശ്ചിതമായ തൊഴിൽ ചെയ്യണമെന്നു വരുമ്പോൾ കർമ്മത്തിൽനിന്നോ, ദുഃഖത്തിൽനിന്നോ മുക്തി നേടാനുള്ള വഴിയിലേക്കുവരാൻ അവർക്കു സാധിക്കാതെ പോകുന്നു. ഓരോ ആൾക്കും ഇന്ന ഇന്ന കർമ്മമെന്ന് ഈശ്വരൻ വിധിച്ചിട്ടില്ലെന്നും അവനവന്റെ സ്വഭാവമനുസരിച്ച് കർമ്മങ്ങൾ ചെയ്യുകയാണെന്നും 'ഭഗവൽഗീത'യിലൊരിടത്ത് പറയുന്നുണ്ട്.

"ന കർത്തൃത്വം ന കർമ്മാണി ലോകസ്യ സൃജതി പ്രഭുഃ
ന കർമ്മഫലസംയോഗം സ്വഭാവസ്തു പ്രവർത്തതേ"

ജാതി തിരിച്ചുള്ള ജോലിചെയ്യൽ ഈശ്വരൻ വിധിച്ചിട്ടില്ലെന്നു തന്നെയാണ് ഇതിന്റെ പൊരുൾ. കർമ്മത്തെയും കർമ്മബലസംബന്ധത്തെയും ഈശ്വരൻ സൃഷ്ടിക്കുന്നില്ല. യാഗംചെയ്യേണ്ടത് ബ്രാഹ്മണനാണെന്നും യാഗം ചെയ്താൽ അതിൽനിന്ന് ഇഷ്ടഫലം ലഭിക്കുമെന്നും ഒരു ചൊല്ലുണ്ട്. "ഇഷ്ടാൻ ഭോഗാൻ ഹി വോ ദേവാ ദാസ്യന്തേ, യജ്ഞഭാവിതാം" (യാഗത്താൽ പൂജിക്കപ്പെട്ട ദേവന്മാർ അഭീഷ്ടങ്ങളായ സുഖങ്ങളെ നിങ്ങൾക്കു തരും) ഇതു വെറുതെ വിശ്വസിച്ചു യാഗംചെയ്താൽ ബ്രിട്ടീഷു ചക്രവർത്തിസ്ഥാനം ഇവിടുത്തെ ബ്രാഹ്മണനു ലഭിക്കുമോ?

ആനന്ദത്തിലെത്തുവാൻ യാഗമല്ല, യോഗമാണു വേണ്ടത്. യോഗത്തിൽ കൂടി ജാതി-മത-വ്യത്യാസമെന്യേ സ്ത്രീ-പുരുഷഭേദമെന്യേ എല്ലാവർക്കും ആനന്ദത്തിലെത്താം. ആ യോഗമാകട്ടെ രാജയോഗമല്ലാതെ മറ്റൊന്നുമല്ല. ഹഠയോഗം കൂടാതെ രാജയോഗത്തിനു ഫലമുണ്ടാവില്ല എന്നു പറയുന്നത് അസംബന്ധമാണ്. വേറെ ചിലർ കുക്കുടാസനം, മയൂരാസനം മുതലായതു വേണ

മെന്നു പറയുന്നതിനും അർത്ഥമില്ല. കണ്ണുകൊണ്ടു പ്രഭാതസൂര്യനെ കാണാൻ കഴിയും. അതിന് ആസനങ്ങൾ വേണമോ? അതുപോലെ മനസ്സുകൊണ്ട് ആത്മസൂര്യനെ കാണാനും കഴിയും. ആസനങ്ങൾ വേദനയുണ്ടാക്കുന്നവയാണ്. വേദനയിൽ വർത്തിക്കുന്ന മനുഷ്യന് ഒന്നും കാണാൻ കഴിയുകയില്ല. ആസനങ്ങൾ മനസ്സിന്റെയും ദേഹത്തിന്റെയും സുഖം നശിപ്പിക്കും. പ്രധാനപ്പെട്ട സംഗതി ചിത്തത്തെ പിടിച്ചുനിറുത്തുക എന്നതുതന്നെയാണ്.

### ആനന്ദഗീത

ആനന്ദസൂത്രത്തിന്റെ അന്ത്യത്തിൽ 'ആനന്ദഗീത' എന്ന ഒരു കാവ്യം ചേർത്തിട്ടുണ്ട്; തമിഴ് സിദ്ധന്മാരുടെ പാട്ടുകൾ പോലെയുള്ള ഈരടികൾ. 'പെരിയ ജ്ഞാനക്കോവൈ' (ജ്ഞാനക്കടൽ)യിലെ സിദ്ധർ ഗാനങ്ങളുടെ അതേമട്ടിൽ. 'കുതുമ്പായ് സിദ്ധർഗാന'ത്തോടാണ് ഇതിനു കൂടുതൽ സാമ്യതയുള്ളത്.

"ബ്രഹ്മം ഞാനെന്നറിയുന്നോരു വേദാന്തികർമ്മിയായി ഖേദിക്കുമോ
ആനന്ദം, കർമ്മിയായി ഖേദിക്കുമോ?
വേദാന്തി പൂജാവ്രതാദിയായീടുന്ന ഖേദകർമ്മം
ചെയ്യാ–ആനന്ദം, ഖേദകർമ്മം ചെയ്യാ"

എന്നിങ്ങനെ പദ്യത്തിൽ ചുരുക്കി പറഞ്ഞതിന്റെ ചുരുക്കം ഇതിൽ ഗാനരൂപത്തിലാക്കിയിരിക്കുന്നു.

എന്നാൽ ഈ അവസാനഘട്ടത്തിലേക്കു കടക്കുന്നതിനു മുമ്പു 'ശങ്കാവാദപരിഹാര പ്രകരണം', 'ശിഷ്യോപദേശം' എന്നീ രണ്ടു ചെറിയ അദ്ധ്യായങ്ങൾകൂടി ചേർത്തിട്ടുണ്ട്. അതിൽ ആദ്യത്തേത് തന്റെ ആദ്യകാലകൃതികളിലും 'മോക്ഷപ്രദീപ'ത്തിലും 'ആനന്ദസൂത്ര'ത്തിലും ശക്തിസങ്കല്പവും ആനന്ദസങ്കൽപവും പരസ്പരം പൊരുത്തപ്പെടുമോ എന്ന ചോദ്യത്തിനുള്ള ഉത്തരമാണ്. ആനന്ദസൂത്രത്തിൽതന്നെ 'ശിവൻ പറഞ്ഞതാകുന്നു', 'വിഷ്ണു പറഞ്ഞതാകുന്നു' എന്നൊക്കെ പ്രസ്താവിച്ച് പ്രമാണങ്ങൾ ഉദ്ധരിച്ചിട്ടുണ്ട്. ഇതിന്റെ അർത്ഥം ശിവനിലോ, വിഷ്ണുവിലോ, അതുപോലെയുള്ള മറ്റു ദൈവങ്ങളിലോ താൻ വിശ്വസിക്കുന്നു എന്നല്ല. പ്രകൃതത്തിൽ ആവശ്യമായ വാദഗതികൾക്കു ശക്തികൂട്ടാൻ വേണ്ടി അവരുടെ പേരിൽ പ്രസിദ്ധീകരിച്ച വരികൾ ഉദ്ധരിച്ചു എന്നേയുള്ളു. മോക്ഷപ്രദീപത്തിലെ ശക്തിസങ്കൽപ്പത്തിലാണ് താൻ ഉറച്ചുനിൽക്കുന്നത്. അതിനുമുമ്പുള്ള തന്റെ സ്തോത്രനിർമിതികൾക്ക് പ്രസക്തിയില്ല. താൻ അതിൽനിന്നു 'ശക്തി'സങ്കല്പത്തിലേക്ക് അതിദൂരം സഞ്ചരിച്ചിരിക്കുന്നു. ആനന്ദസൂത്രത്തിൽ പറഞ്ഞ ആനന്ദവും ശക്തിയും പരസ്പര വിരുദ്ധങ്ങളാണെന്ന് ശങ്കിക്കരുതെന്നു ബ്രഹ്മാനന്ദസ്വാമി പറയുന്നു.

"ഇതിൽ ആനന്ദം എന്നു വർണ്ണിക്കപ്പെട്ട വസ്തു ശക്തിതന്നെ, ശിവനെന്നും വിഷ്ണുവെന്നും ദൈവമെന്നും പരമാത്മാവെന്നും ബ്രഹ്മമെന്നും ആനന്ദമെന്നും ഓരോ ഭിന്നനാമങ്ങൾകൊണ്ട് വ്യവഹരിക്കപ്പെടുന്നത്, ഒരേ ശക്തിയെത്തന്നെയാണെന്നും ആ ശക്തിതന്നെ സർവ്വമതസ്ഥന്മാരുടെയും ദൈവം എന്നും ശ്രുതികൾകൊണ്ടും, യുക്തികൾകൊണ്ടും അനുഭവം കൊണ്ടും അനുഭവംകൊണ്ടും മോക്ഷപ്രദീപത്തിൽ തെളിയിച്ചിട്ടുണ്ട്." (ആ. സൂ. പേ. 91)

"ശക്തി ക്ഷയിച്ചു, ശക്തിയില്ല, ശക്തി വർദ്ധിച്ചു എന്നിങ്ങനെയുള്ള വ്യവഹാരത്തെ പിടിച്ചു ശക്തിക്കു നിത്യത്വവും പൂർണ്ണതയുമില്ല, ബ്രഹ്മത്തിനേ ഉള്ളു. ശക്തി വികാരമുള്ള ഖണ്ഡ വസ്തുവാകുന്നു എന്നും മറ്റുമുള്ള ഓരോ ആക്ഷേപത്തെ ചില വേദാന്തികൾ ചെയ്യുന്നു." (ആ. സു. പേ. 92) ഇത്തരം ആക്ഷേപങ്ങൾ അതുന്നയിക്കുന്നവരെത്തന്നെ കുഴപ്പത്തിലാക്കും എന്നാണു ബ്രഹ്മാനന്ദസ്വാമി പ്രസ്താവിക്കുന്നത്. "ബ്രഹ്മൈവ ജീവഃ സകലം ജഗത്." (ബ്രഹ്മം തന്നെ ജീവനും സകല ജഗത്തും); "ഏകമേവ അദ്വിതീയം" (ഒന്നേ ഉള്ളൂ, രണ്ടാമത്തേതായി ഒന്നില്ല);'അഹം ബ്രഹ്മാസ്മി', 'ബ്രഹ്മോഹം' (ഞാൻ ബ്രഹ്മമാണ്) എന്നൊക്കെ പറയുമ്പോൾ ബ്രഹ്മം വികാരമുള്ള ഖണ്ഡവസ്തുവാണെന്നല്ലേ ഇവർ പറയുന്നത്? ഇതിന്റെ അർത്ഥം ബ്രഹ്മത്തിന് നിത്യതയും പൂർണത്വവും ഇല്ലെന്നല്ലേ? ശക്തിയുടെ പരിമതി ദേഹോപാധിയാണെങ്കിൽ ബ്രഹ്മത്തിന്റെ പരിമതിയും അതുതന്നെ. ബ്രഹ്മോഹം എന്നു പറയുന്നവർ പ്രസ്താവിക്കുന്നതും ചെയ്യുന്നതുമൊക്കെ ബ്രഹ്മംതന്നെ പറയുന്നതും ചെയ്യുന്നതുമായി കണക്കാക്കേണ്ടിവരും. അവിടെയും ബ്രഹ്മം ഖണ്ഡവസ്തുവായി തീരുന്നു; ബ്രഹ്മത്തിന് വികാരമുണ്ടെന്നുവരുന്നു. 'ഞാൻ കട്ടു എന്നു പറയുമ്പോൾ ബ്രഹ്മം കട്ടു' എന്നു സമ്മതിക്കേണ്ടിവരുന്നു. ഇവിടെ ബ്രഹ്മത്തിന്റെ പ്രശ്നം ഇത്രയും കാര്യമാക്കി ഉന്നയിക്കാൻ കാരണം ആനന്ദത്തെപ്പറ്റി സമഗ്രമായി പ്രതിപാദിക്കുന്ന തൈത്തരീയോപനിഷത്തിൽ ആനന്ദത്തെ ബ്രഹ്മവുമായി ചേർത്തിരിക്കുന്നു എന്ന കാരണത്താലാണെന്നു ശ്രദ്ധിക്കുമല്ലോ.

## ഈശ്വരൻ

ബ്രഹ്മത്തെ എന്നപോലെ സർവവ്യാപിയും സർവശക്തനും രൂപധാരിയും ആയ ഒരു ഈശ്വരന്റെ അസ്തിത്വത്തെയും ബ്രഹ്മാനന്ദസ്വാമി നിഷേധിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ ദൈവം ആനന്ദമാണ്. ആനന്ദം ശക്തികൂടിയാണ്.... 'ആനന്ദഗീത' ആരംഭിക്കുന്നതുതന്നെ അങ്ങനെയാണ്.

"ആനന്ദശക്തി ചേർന്നൊനു ശാസ്ത്രവും ജ്ഞാനവും
എന്തിനെടോ–ആനന്ദം ജ്ഞാനവും എന്തിനെടോ
"മിന്നുന്ന കുണ്ഡലീ ശക്തിയെക്കണ്ടോനു പൊന്നാശ
എന്തിനെടോ– ആനന്ദം, പൊന്നാശ എന്തിനെടോ

തൽപരാശക്തിയെപ്പറ്റി ഇരിപ്പോനു മുപ്പാരും
കുപ്പയെടോ–ആനന്ദം മുപ്പാരും കുപ്പയെടോ?"

ആത്മാവ്, ഈശ്വരൻ, എന്നീ സങ്കൽപങ്ങളുടെ കാര്യത്തിൽ ഏതാണ്ടു നിഷേധപരമായ ഒരു നിലപാട് എടുക്കുന്നതുകൊണ്ടാണ് ബ്രഹ്മാനന്ദസ്വാമിയെ സമകാലികരായ മറ്റ് ആത്മീയാചാര്യന്മാരുടെ പന്തിയിൽ ഈശ്വരവിശ്വാസികൾ ഇരുത്താത്തത്. ബ്രഹ്മാനന്ദസ്വാമിയാകട്ടെ അതു തന്റെ ശക്തിയായിട്ടാണു കാണുന്നത്. ഭാരതീയ പാരമ്പര്യത്തിൽ അതിനു സ്ഥാനമില്ലെന്നു പറഞ്ഞുകൂടാ. നിരീശ്വരസാംഖ്യവും, ചാർവാകമതവും കേവലനിരീശ്വരത്വത്തിന്റെ ഭാഗം നിൽക്കുമ്പോൾ, ബ്രഹ്മാനന്ദസ്വാമി അത്രത്തോളം പോകുന്നില്ല. എന്നാൽ അനീശ്വരരും അനാത്മവാദികളുമായ ബുദ്ധ–ജൈന സിദ്ധാന്തങ്ങൾ ഇവിടെ പരിഗണനീയമാണ്. ബ്രഹ്മാനന്ദസ്വാമികളുടെ ശക്തിസങ്കൽപം മുൻപറഞ്ഞ രണ്ടിന്റേയും മധ്യേ നിലകൊള്ളുന്നു. ഈവകകാര്യങ്ങളെക്കുറിച്ച് എത്ര ഭിന്നാഭിപ്രായങ്ങളുണ്ടായിരുന്നാലും ശരി മനസ്സിന് ഉണർവ്വ് നല്കുന്നതും ചിന്തയ്ക്കു ചിറകുവച്ചുതരുന്നതുമാണ് അദ്ദേഹത്തിന്റെ സിദ്ധാന്തങ്ങളും വാദഗതികളും.

അദ്ദേഹം കൂടുതൽ അടുത്തു നിൽക്കുന്നത് ബൗദ്ധചിന്തയോടാണ്. മറ്റു സംഘടിത മതങ്ങളെയും പ്രസ്ഥാനങ്ങളെയും കഠിനമായി വിമർശിക്കുന്ന അദ്ദേഹം ബൗദ്ധധർമ്മത്തെ ഏറെ ആദരവോടെയാണ് എപ്പോഴും വീക്ഷിക്കുന്നത്. എന്നാൽ ഗൗതമബുദ്ധൻ കിരീടവും ചെങ്കോലും ഉപേക്ഷിച്ചതിനോട് അദ്ദേഹത്തിനു യോജിപ്പില്ല. രാജാധികാരം ഉപയോഗിച്ചുകൊണ്ട് അദ്ദേഹം ബുദ്ധധർമ്മം പ്രചരിപ്പിക്കേണ്ടതായിരുന്നു എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. രാജാധികാരത്തിന്റെ പിൻബലംകൊണ്ടാണ് സംഘടിതമതങ്ങൾ പടർന്നുപന്തലിച്ചത് എന്നും അശോകന്റെ പിൻബലംകൊണ്ടാണ് ബുദ്ധമതത്തിനുതന്നെ ആദ്യകാലത്ത് പ്രചാരം ലഭിച്ചതെന്നും ഉള്ള വസ്തുതയെ അവഗണിക്കാമോ?

ഏതു രീതിയിലും ആനന്ദസൂത്രം ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ചിന്താഗതികളിൽ ഒട്ടും അപ്രധാനമല്ലാത്ത സ്ഥാനം അലങ്കരിക്കുന്നു.

■

# ആനന്ദാദർശവും പാശ്ചാത്യ ചിന്തകന്മാരും

**സി.പി. ശ്രീധരൻ**



**സി.പി. ശ്രീധരൻ**

1931ൽ പയ്യന്നൂരിനടുത്ത് ചിറക്കലിൽ ജനനം. കാസർകോട് വിദ്യാർത്ഥി കോൺഗ്രസ് സ്ഥാപകസെക്രട്ടറി. പ്രജാ പാർട്ടിയിലും പി.സി.സി.യിലും പ്രവർത്തിച്ചിട്ടുണ്ട്. 1965ൽ രാഷ്ട്രീയം ഉപേക്ഷിച്ചു. നിരവധി കവിതകളും ലേഖനങ്ങളും എഴുതിയിട്ടുണ്ട്. കൊച്ചിയിലെ ജനശക്തി വാരിക പത്രാധിപർ, മലയാള മനോരമ പത്രാധിപസമിതി യംഗം, സാഹിത്യ പ്രവർത്തക സമിതി ഡയറക്ടർ, ഗ്രന്ഥശാല ഭരണസമിതിയംഗം എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. കേരള സാഹിത്യ അക്കാദമി തെരഞ്ഞെടുത്ത ഒമ്പതു പ്രശസ്ത സാഹിത്യകാരന്മാരിൽ ഒരാൾ.

**1955**. സൗകര്യത്തിനുവേണ്ടി കാലത്തിന് നമുക്കങ്ങനെയൊരു അതിർത്തിക്കല്ലിടുക. അതിനുമുമ്പും അതിനുശേഷവുമുള്ള ഓരോ വ്യാഴവട്ടക്കാലത്തെ ദിനപത്രങ്ങൾ എടുത്തു കേവലമൊരു വിനോദത്തിനുവേണ്ടിയെങ്കിലും മറിച്ചുനോക്കുന്നവർക്ക് പ്രകടമായ ഒരു വസ്തുത ബോദ്ധ്യപ്പെടും. ഇങ്ങോട്ടിങ്ങോട്ടു പോരുന്തോറും കണ്ടുകിട്ടുന്ന വിഗ്രഹങ്ങളുടേയും, പ്രതിഷ്ഠിക്കപ്പെടുന്ന ദേവന്മാരുടേയും നിർമ്മിക്കപ്പെടുന്ന ക്ഷേത്രങ്ങളുടേയും പള്ളികളുടേയും വഴിപാടുകളുടേയും സംഖ്യപതിന്മടങ്ങ് വർദ്ധിച്ചുകൊണ്ടിരിക്കുന്നു. തിരുവൻവണ്ടൂരിലേക്കും കടപ്പാട്ടൂരിലേക്കും ശബരിമലയിലേക്കും ഗുരുവായൂരിലേക്കും കൊട്ടിയൂരിലേക്കും കൊടുങ്ങല്ലൂരിലേക്കും പോകുന്ന ഭക്തൻമാരുടെ പെരുപ്പം നോക്കുമ്പോൾ, ജനപ്പെരുപ്പംപോലും നാണിച്ചുപോകും. പത്രസ്ഥലത്തിൽ ക്ഷേത്രങ്ങളേയും പള്ളികളേയും ഈശ്വരനേയും വിഗ്രഹങ്ങളേയും സഭകളേയുംകുറിച്ചുള്ള വാർത്തകളുടേയും ലേഖനങ്ങളുടേയും കൈയ്യേറ്റം ഊഹാതീതമായി വർദ്ധിച്ചുവരുന്നു! അഭ്യസ്തവിദ്യരും ഉന്നതബിരുദധാരികളും തുംഗസ്ഥാനീയരുമായ "പ്രബുദ്ധ ജനവർഗ്ഗ" മാണ് ഈ പെരുകുന്ന സമൂഹത്തിന്റെ തലപ്പത്തെന്നും വ്യക്തമാകും. ഈശ്വരവിശ്വാസം, മതബോധം, ഭക്തി മുതലായ പദപ്രപഞ്ചങ്ങളിലന്തർഭവിച്ച ആശയവൈപുല്യമോർക്കുമ്പോൾ, ജനതയെ മുഴു

വൻ "പ്രബുദ്ധമാക്കി" വരുന്ന ഈ ഘടകങ്ങളുടെ പരമാധിപത്യത്തിൽ ജീവിക്കുന്ന നാം എത്ര ധന്യർ! ഈ കാലഘട്ടം എത്ര ഭാഗ്യപരിലാളിത്യം!

ഈശ്വരവിശ്വാസം, മതതാല്പര്യം, ഭക്തി എന്നിവ വെച്ച് ഇന്നത്തെ കാലഘട്ടത്തെ വിലയിരുത്തുന്ന ഭാവി ചരിത്രകാരന് ഒരുപക്ഷേ ഇന്ത്യാചരിത്രത്തിൽ ഇത്ര മഹിതോജ്ജ്വലമായ ഒരു സുവർണ്ണയുഗം വേറെ കണ്ടെത്തുക സാദ്ധ്യമാവില്ല. എന്നാൽ നമ്മുടെ അനുഭവമോ? ഇത്ര ധാർമ്മികാധഃപതനവും നിരാശയും ആപൽഭീതിയും അരാജകത്വവും യാതനകളും അശാന്തിയും കലാപങ്ങളും അരക്ഷിതത്വവും സംഭ്രാന്തിയും നിറഞ്ഞ കാലഘട്ടം ചരിത്രഗതിയിലൊരിക്കലും കണ്ടെത്തുക അസാദ്ധ്യം തന്നെ! ഈ വൈരുദ്ധ്യം വിവേകശാലികളും ബുദ്ധിജീവികളുമാണെന്നഭിമാനിക്കുന്നവരെയെങ്കിലും ചിന്തിപ്പിച്ചേകഴിയൂ. നമ്മുടെ ഭക്തജനസമൂഹത്തിന്റേയും ക്ഷേത്രങ്ങളുടേയും പള്ളികളുടേയും ഒരു സെൻസെസ്സ് എടുക്കുക എന്നിട്ട്, ഇത്രയധികം ഭക്തശിരോമണികളും ദേവാലയങ്ങളുമുള്ള ഒരു ഭൂവിഭാഗം സ്വർഗ്ഗമാകുന്നതിനുപകരം നരകപ്രായമായി മാറാനെന്തേ കാരണം എന്നൊന്ന് സഗൗരവം ചിന്തിക്കട്ടെ. അപ്പോൾ ഈ ഭക്തിവർദ്ധനയും ദേവാലയപ്പെരുപ്പവും ഇതൊന്നും പോരാതെ പുതിയപുതിയ ദേവപ്രതിഷ്ഠാമഹോത്സവങ്ങൾ നടത്താനുള്ള വ്യഗ്രതയും ആരോഗ്യവർദ്ധനയുടെ ലക്ഷണമല്ല, ഏതോ സാമൂഹ്യരോഗമൂർച്ഛയുടെ ലക്ഷണങ്ങളാണെന്നു സിദ്ധിക്കും.

ഈ രോഗവും അതിന്റെ ചികിത്സയും മനസ്സിലാകണമെങ്കിൽ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ഗ്രന്ഥസമുച്ചയങ്ങളും സന്ദേശങ്ങളും പരിശോധിച്ചാൽ മതി. സമുദായജീവിതം അസ്വാസ്ഥപൂർണ്ണമാകുകയും, ജീവിതത്തിൽ രക്ഷാബോധം ദർശിക്കുകയും, മോഹനങ്ങളായ ആദർശസ്വപ്നങ്ങൾ ശിഥിലമാവുകയും ഭഗ്നാശമായ ജീവിതത്തെ വ്യർത്ഥതാബോധം ഗ്രസിക്കുകയും അകർമ്മണ്യത പൗരുഷം കെടുത്തുകയും ചെയ്ത എല്ലാ കാലഘട്ടങ്ങളിലും ലോകത്തിന്റെ എല്ലാ വിഭാഗങ്ങളിലും ഈ ഭക്തിപ്രളയവും വിശ്വാസപ്പെരുവെള്ളച്ചാട്ടവുമൊക്കെയുണ്ടായിട്ടുണ്ട്. പക്ഷേ അതുകൊണ്ട് ലോകത്തിനു ഒരു മാറ്റവും ഗുണവുമുണ്ടായിട്ടില്ല. ആ വിഷയത്തിൽ ഏറ്റവും ബോധപൂർവ്വം ജനങ്ങൾക്കു – ലോകത്തിനു– പ്രകാശമരുളുന്ന ഒന്നാണ് ആനന്ദാദർശം. ആനന്ദാദർശത്തെപ്പോലെ ഈ കാലഘട്ടത്തിന്റെ മൗലികരോഗനിവാരണത്തിനുതകുന്ന പദ്ധതികൾ നമുക്കത്രെയൊന്നുമല്ല. ആനന്ദാദർശത്തിന്റെ പരമസാരത്തെ ഒരു ഗുളികച്ചെപ്പിലൊതുക്കി ചിന്തകനും പണ്ഡിതനുമായ സാരഗ്രാഹി പത്രാധിപർ ശ്രീ. എ.കെ. നായർ ഇങ്ങനെ കാഴ്ചവെച്ചിട്ടുണ്ട്. അദ്ദേഹം തന്റെ ഒരു ലഘുപുസ്തകത്തിൽ പറയുന്നു:–

"അതൊരു മതമല്ല. അതിന്ന് സാധാരണ ജീവിതത്തിൽനിന്നൊളിച്ചോടി തപസ്വിയാകേണ്ട ആവശ്യമില്ല. ഭൗതികജീവിതത്തെ രണ്ടാംതരമായി തള്ളു

കയും വേണ്ട. നേരെമറിച്ചു ഭൗതിജീവിതം സുഖകരവും സമാധാനപൂർണ്ണവും ആനന്ദമയവുമാക്കിത്തീർക്കുന്നതിന് ആലോചനാജ്ഞാനപൗരുഷങ്ങളെ എങ്ങനെ ഉപയുക്തമാക്കാമെന്നതാണതിലെ ചിന്താവിഷയം അതാണതിന്റെ അടിസ്ഥാനം." ആലോചന ജ്ഞാനം, പൗരുഷം എന്നിവയെ ആസൂത്രിത മാർഗ്ഗത്തിലൂടെ ഉപയോഗിച്ചു ഇഹലോകത്തിൽത്തന്നെ പരമാനന്ദശാന്തിയനുഭവിക്കാമെന്നർത്ഥം!

മനസ്സിനെ ജയിക്കുവാൻ മിക്കവാറും എല്ലാ മതങ്ങളും ദർശനങ്ങളും ശാസ്ത്രങ്ങളും നിർദ്ദേശിക്കുന്നതുപോലെ യോഗവിദ്യയെത്തന്നെ–രാജയോഗത്തെപ്പോലെ ശാസ്ത്രസമ്മതമായ, ലളിതവും പ്രായോഗികവുമായ, യോഗ സാധന വേറെയില്ല. "മനുഷ്യവർഗ്ഗത്തിന്റെ പുനർനിർമ്മാണ"ത്തിന് അതേ പകരമായി പ്രയോജനപ്പെടൂ എന്ന് സൊറോക്കിൻ എന്ന റഷ്യൻ സാമൂഹ്യ ശാസ്ത്രജ്ഞൻ (അമേരിക്കയിലാണ് സ്ഥിരതാമസം) സമർത്ഥമായി സ്ഥാപിച്ചിട്ടുണ്ട്: യോഗവിദ്യ ഭാരതീയരുടെ മാത്രമോ ഭാരതീയ മതങ്ങളുടെ കണ്ടുപിടുത്തമോ അല്ല.

"മനുഷ്യമനസ്സ് നിശ്ചലതയെ, ശാന്തിയെ അഭിലഷിക്കുന്നു. പക്ഷേ അവന്റെ ആശകൾ അതിനെ –മനസ്സിനെ– നിശ്ചിന്തിതാവസ്ഥയിൽനിന്നകറ്റുന്നു. എപ്പോൾ ആശകളുദിക്കാതിരിക്കുന്നുവോ, അപ്പോൾ യഥാർത്ഥ നിശ്ചലതയും വിശ്രാന്തിയും സിദ്ധിക്കുകയായി. നിതാന്തനിശ്ചലമായ ചിത്തമാകട്ടെ നിതാന്തശുദ്ധവും പരമശാന്തവുമായിരിക്കും." (ചൈനീസ് താവോദർശനം) സൊപ്രോളജി എന്നൊരു വിജ്ഞാനശാഖയുടെ ഉപജ്ഞാതാക്കളിലൊരാളായ കൊളംബിയയിലെ ഡോ. കെയ്സെഡോ ഭാരതത്തിലെ പല പ്രധാനാശ്രമങ്ങൾ സന്ദർശിച്ച് യോഗവിദ്യയെക്കുറിച്ച് വിദഗ്ധപഠനം നടത്തിയശേഷം "യോഗികളുടെ ഇന്ത്യ (India of Yogis) എന്നൊരു മഹൽഗ്രന്ഥം ഈയ്യിടെ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ സഹപ്രവർത്തകനായ ഡോ. ക്യൂവേലിയർ പാശ്ചാത്യമതങ്ങളിലെ ആനന്ദാദർശലക്ഷ്യത്തെക്കുറിച്ചായിരുന്നു പഠനം നടത്തിയത്. യോഗരഹസ്യം ഗ്രഹിച്ച് ലോകത്തിലെ എല്ലാ മനുഷ്യർക്കും ആനന്ദപ്രാപ്തി നല്കുവാൻ "റെഡിമെയ്ഡ് ഔഷധങ്ങൾ" പോലെ എന്തെങ്കിലുമൊരു ഉപാധി കണ്ടെത്തുകയായിരുന്നു ഇവരുടെ ലക്ഷ്യം. ഇവർ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ആനന്ദാദർശഗ്രന്ഥങ്ങൾ വായിച്ചിരുന്നുവെങ്കിൽ തങ്ങൾ അന്വേഷിക്കുന്നതു ഒട്ടുമുക്കാലും കണ്ടെത്തുമായിരുന്നു എന്നെനിക്കുതോന്നി. ഒരുപക്ഷേ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ഇംഗ്ലീഷിലുള്ള ഏതെങ്കിലും ഗ്രന്ഥപരിഭാഷകൾ ഇവരുടെ ശ്രദ്ധയിൽ പെട്ടിട്ടുണ്ടോ എന്നും അറിഞ്ഞുകൂടാ! ഏതായാലും ഇവരുടെ നിഗമനങ്ങൾ വായിച്ചപ്പോൾ ഇത്തരക്കാർക്ക് മാർഗ്ഗദർശനം നല്കാൻ ശ്രീ ശിവയോഗി സിദ്ധഗ്രന്ഥങ്ങൾ അന്യഭാഷകളിൽ ധാരാളം പ്രചരിക്കേണ്ടതായിരുന്നു എന്നെനിക്ക് തോന്നി. അവരുടെ നിഗമനങ്ങൾ ചില വസ്തുതകൾ ശാസ്ത്രീയമായിത്തന്നെ

സ്ഥാപിച്ചു: ആനന്ദാദർശമാണ് ഏറ്റവും പ്രായോഗികമായ ജീവിതലക്ഷ്യം. അതിനു ശാസ്ത്രീയവും ഫലപ്രദവുമായ മാർഗ്ഗം യോഗമത്രേ. ഇതു മതാതീതവും രാഷ്ട്രാതീതവുമായ അഥവാ സാർവ്വജനീനമായ ഒരു സാധനയാണ്. അതിനേ സാർവ്വജനീനത സിദ്ധിക്കൂ. അപ്പോൾ എല്ലാ മതക്കാർക്കും ജനതകൾക്കും സ്വീകരിക്കാവുന്നതും ജീവിതലക്ഷ്യത്തിന്ന് ഫലപ്രദമായി സ്വീകരിക്കേണ്ടതുമായ ശാസ്ത്രീയപദ്ധതിയത്രേ ആനന്ദാദർശവും രാജയോഗവും എന്ന് വ്യക്തമായി. ഇവിടെ ആനന്ദാദർശത്തിന്റെ പ്രമുഖ വക്താവായ ശ്രീ. ഏ.കെ. നായരുടെ വാക്യങ്ങൾ തന്നെ ഒരിക്കൽക്കൂടി ഉദ്ധരിക്കട്ടെ "ആനന്ദാദർശം പുതിയ മതമല്ല. ശ്രീ ശിവയോഗി ഒരു മതാചാര്യനേയും ഏതു മതഗ്രന്ഥങ്ങളേയും തള്ളിയിട്ടില്ല, അവഗണിച്ചിട്ടില്ല. എല്ലാ മതാചാര്യന്മാരിൽനിന്നും അദ്ദേഹം തള്ളേണ്ടവയെ തള്ളുകയും, കൊള്ളേണ്ടവയെ കൊള്ളുകയും ചെയ്തു."

ബ്രഹ്മാനന്ദസ്വാമി ശിവയോഗികളെ അന്ധവിശ്വാസക്കാടുകൾ വെട്ടിത്തെളിയിച്ച ഒരു മഹാപുരുഷനായിമാത്രം കാണുകയും ആദരിക്കുകയും ചെയ്യുന്നവർ അദ്ദേഹത്തെ തെറ്റിദ്ധരിക്കുകയാണ്. കാരണം അവർ നിഷേധവശമേ കാണുന്നുള്ളു. ആ നിഷേധമാർഗ്ഗം ഏതു സർഗ്ഗാത്മകപ്രേരണയുടെ ഫലമായിരുന്നുവെന്നവർ ഓർക്കുന്നില്ല. മനോജയത്തിലൂടെ ആനന്ദപ്രാപ്തിയെന്ന പരമോന്നത ലക്ഷ്യത്തിലേക്കുള്ള ക്രിയാപദ്ധതികളിലൂടെ അന്ധവിശ്വാസങ്ങളെ നിരാകരിക്കുകയെന്നതാവണം. എല്ലായ്പോഴും നമ്മുടെ സമീപനരീതി അവിടെയാകട്ടെ നമ്മുടെ ഊന്നൽ.

■

# ശിവയോഗി കൃതികളിലെ സാമൂഹ്യദർശനം

പി. ഗോവിന്ദൻ



പി. ഗോവിന്ദൻ

1926 ഏപ്രിൽ 3ന് പാലക്കാട് അകത്തേത്തറയിൽ ജനിച്ചു. അമ്മ പടിഞ്ഞാറേമുട്ടിയിൽ കാർത്ത്യായനിയമ്മ. അച്ഛൻ സി. പി. നാരായണൻനായർ. മദിരാശിയിലെ ദക്ഷിണഭാഷാ ഹിന്ദി പ്രചാരസഭയുടെ രജതജൂബിലിയോടനുബന്ധിച്ചു നടന്ന കോൺവെക്കേഷനിൽവെച്ച് ഗാന്ധിജിയിൽനിന്ന് ഹിന്ദി ബിരുദം ഏറ്റുവാങ്ങി. ബോംബെയിലെ വിശാലകേരളം ത്രൈമാസികയുടെ പത്രാധിപ സമിതി അംഗമായിരുന്നു. ബോംബെ മലയാളിയായി തുടരവെ ബോംബെ യൂണിവേഴ്സിറ്റിയിൽനിന്ന് ഇന്റർ ആർട്സ് പാസ്സായി. ഗ്വാളിയോർ റയോൺസിൽ അക്കൗണ്ടന്റായി ജോലിചെയ്തു. ഇപ്പോൾ സിദ്ധാശ്രമം, ആനന്ദമഹാസഭ, ബ്രഹ്മാനന്ദസ്വാമി ശിവയോഗി എഡ്യുക്കേഷനൽ സൊസൈറ്റി എന്നിവയുടെ ഓണററി സെക്രട്ടറി. കാനൂർ പുത്തൻവീട്ടിൽ ലക്ഷ്മിക്കുട്ടിയമ്മയാണ് ഭാര്യ.

കേരളത്തിന്റെ സാംസ്കാരിക ചക്രവാളത്തിൽ, കഴിഞ്ഞ നൂറ്റാണ്ടിന്റെ അന്ത്യപാദത്തിലുദിച്ചുയർന്ന ഒരു അസാധാരണ ജ്യോതിസ്സായിരുന്നു ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ. സ്വന്തമായ പ്രതിഭയും നിസ്തന്ദ്രമായ പ്രയത്നവും കൊണ്ട് ആത്മീയരംഗത്തും സാഹിത്യത്തിലും ഒരേപോലെ സവ്യസാചിത്വം നേടിയെടുത്തു അദ്ദേഹം. ലോകഗുരു ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ മലയാള സാഹിത്യത്തിന് നൽകിയിട്ടുള്ള സംഭാവനയെക്കുറിച്ച് അജ്ഞരാണ് പലരും. കാരണം നമ്മുടെ സാഹിത്യചരിത്രങ്ങളിലൊന്നും ഈ പേർ കാണുകയില്ല. അദ്ദേഹത്തിന്റെ ആത്മീയ ദർശനങ്ങളോട് അക്കാലത്ത് പലർക്കും അലർജിയായിരുന്നു. അതുകൊണ്ടുതന്നെ സാഹിത്യചരിത്രങ്ങളിൽനിന്നും കരുതികൂട്ടി ഈ പേർ ഒഴിവാക്കപ്പെടുകയും ചെയ്തു.

സാഹിത്യരംഗത്ത് ഒരതികായനെപോലെ നിലകൊള്ളുന്ന ആ മഹാപുരുഷൻ സഞ്ചരിച്ച പാത സുദീർഘമാണ്. അതിലൂടെയുള്ള ഒരു പ്രദക്ഷിണം മാത്രമാണ് ഈ ലേഖനം. ശിവയോഗികളുടെ കൃതികൾ അദ്ദേഹത്തിന്റെ സൂക്ഷ്മനിരീക്ഷണത്തിനും അപഗ്രഥനപാടവത്തിനും വിപുലമായ ഗ്രന്ഥപരിചയത്തിനും നിദർശനങ്ങളാണ്. യുക്തിയുക്തമായി ചിന്തിച്ച് സ്വതന്ത്രമായി നിരൂ

പണം ചെയ്തതിനുശേഷമേ അദ്ദേഹം തന്റെ നിഗമനങ്ങൾ പരസ്യപ്പെടുത്തിയിരുന്നുള്ളു.

1893 മുതൽ 1928 വരെ നീണ്ട മുപ്പത്തിയഞ്ചു കൊല്ലക്കാലം കൊണ്ടാണ് അദ്ദേഹം തന്റെ നിഗമനങ്ങൾ എഴുതിത്തീർത്തത്. വലുതും ചെറുതുമായി, ഗദ്യത്തിലും പദ്യത്തിലും ഒട്ടാകെ 16 പുസ്തകങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. ശിവയോഗി കൃതികൾ സാഹിത്യത്തിലെ സർഗാത്മക വിഭാഗത്തിൽപെടുന്നവയല്ല. വിചിന്തന സാഹിത്യമെന്നോ ദാർശനികസാഹിത്യമെന്നോ നമുക്ക് അതിനെ വിളിക്കാം. മലയാളത്തിലെ ദാർശനിക സാഹിത്യത്തിന്റെ വളർച്ചക്ക് ശിവയോഗി കൃതികൾ വളരെ പ്രധാനമായ പങ്കുവഹിച്ചിട്ടുണ്ട്. ദ്രാവിഡവൃത്തത്തിലും സംസ്കൃതവൃത്തത്തിലും ഒന്നാംതരം പദ്യങ്ങൾ രചിക്കുവാൻ സ്വാമികൾക്ക് അനിതരസാധാരണമായ പാണ്ഡിത്യവും കഴിവും ഉണ്ടായിരുന്നു എന്നുള്ളതിന് തെളിവാണ് അദ്ദേഹം രചിച്ച പദ്യകൃതികൾ. 1893-ൽ രചിച്ച 'ശിവയോഗരഹസ്യ'ത്തിൽ സ്വാമികൾക്ക് യോഗത്തിലുള്ള അഭിവാഞ്ഛയേയും അതുമൂലമുണ്ടാകുന്ന 'ആനന്ദ'ലബ്ധിയേയും കുറിച്ച് പാടുന്ന ഭാഗങ്ങൾ അതീവ ഹൃദ്യമാണ്.

1899-ൽ രചിച്ചതാണ് 'സ്ത്രീവിദ്യാപോഷിണി' എന്ന ലഘുകാവ്യം. ക്രാന്തദർശിയായ ഒരു കവിയേയും സാമൂഹ്യപരിഷ്കർത്താവായ ഒരു വിപ്ലവകാരിയേയും ഇതിൽ നമുക്ക് കാണാം. സ്ത്രീകളെ വിദ്യ അഭ്യസിപ്പിക്കാൻ അധികാരമില്ലെന്നു പറയുന്ന പക്ഷത്തെ ഖണ്ഡിച്ച്, സ്ത്രീവിദ്യാഭ്യാസം അത്യന്തം ആവശ്യമാണെന്ന് ഇതിൽ വിശദീകരിച്ചിരിക്കുന്നു.

"വെള്ളക്കാരുടെ സ്ത്രീകളോവിദ്യകൾ
ഉള്ളവരാണുമിക്കതും ലോകത്തിൽ
എള്ളോളം ദോഷമെന്നുള്ളവിദ്യയാൽ
പുള്ളിമാൻമിഴിമാരെ പഠിപ്പിപ്പിൻ"

എന്ന ആഹ്വാനത്തോടെയാണ് ഈ കൃതി അവസാനിക്കുന്നത്.

സ്വാമികളുടെ യോഗാനുഭൂതിയുടെയും കാവ്യനിർമ്മാണ ചാതുരിയുടെയും മധുരമനോഹരഫലമാണ് 'സിദ്ധാനുഭൂതി'. 1903-ൽ ആണ് ഈ കൃതി പ്രസിദ്ധപ്പെടുത്തിയത്. സ്വാമികൾ ഉദ്ഘോഷിച്ച ആനന്ദാദർശത്തിന്റെ കാതൽ സിദ്ധാനുഭൂതിയിൽ അടക്കംചെയ്തിട്ടുണ്ട്. തിരുക്കുറളിനെക്കുറിച്ച് പറയും പോലെ, ഏഴാഴിയും ഉൾക്കൊണ്ട ഒരു എള്ളാണ് സിദ്ധാനുഭൂതി എന്ന് നിസ്സംശയം പറയാം. വലിയൊരാകാശമെടുത്ത് കൊച്ചുചിമിഴിലടച്ചതുപോലെയുണ്ട് സിദ്ധാനുഭൂതിയിലെ 168 പദ്യങ്ങളും. ആണ്ടുപോകുന്തോറും ആഴമറ്റതെന്ന് തോന്നുന്ന ഈ കൊച്ചുപുസ്തകം രാജയോഗസിദ്ധാന്തത്തിന്റെ ഊർജ്ജപേടകമാണ്. സിദ്ധാനുഭൂതിയിൽത്തന്നെ ചേർത്തിയിട്ടുള്ള 'ജ്ഞാനക്കുമ്മി'യാകട്ടെ സൂക്തങ്ങളുടെ രത്നഹാരമാണ്.

"കൂടെപ്പിറന്നോരും ബന്ധുക്കളും
വീടും ധനങ്ങളും നാടുമൊന്നും
കൂടെവരില്ലഹോ കൂടുപതിക്കുമ്പോൾ
നേടിക്കൊൾകാനന്ദം ജ്ഞാനപ്പെണ്ണേ"
"ആലോചനമഹാബന്ധുപാർത്താൽ
ആലോചിക്കാത്തവൻപെട്ടുപോകും
മാലകന്നീടാനും സർവ്വം സിദ്ധിപ്പാനും
മൂലമാലോചനജ്ഞാനപ്പെണ്ണേ"

ഇത്തരം തത്ത്വരത്നങ്ങൾ ആർക്കും മനസ്സിലാകുന്ന ഭാഷയിൽ ഇതിൽ കോർത്തിണക്കിയിരിക്കുന്നു.

കവിതിലകൻ കെ.പി. കറുപ്പൻ, സ്വാമികളുടെ പ്രിയശിഷ്യനായിരുന്നു. സിദ്ധാനുഭൂതിയിലെ ജ്ഞാനക്കുമ്മിയെ അനുകരിച്ച് 'ജാതിക്കുമ്മി' എഴുതിയ അദ്ദേഹം ജാതിക്കെതിരെ പടഹധ്വനി മുഴക്കി. നോക്കുക:

"ജ്ഞാനത്തിൽനിന്നത്രെ ബ്രാഹ്മണത്വം
മാനവൻമാർക്കുലഭിക്കയുള്ളൂ
ജ്ഞാനിക്കുജാതിയും തീണ്ടലുമില്ലല്ലോ
ആനന്ദമേയുള്ളു യോഗപ്പെണ്ണേ–ബ്രഹ്മ
ധ്യാനംതന്നെയുള്ളു ജ്ഞാനപ്പെണ്ണേ"

നമ്മുടെ സാഹിത്യചരിത്രകാരന്മാരോ ജീവചരിത്രകാരന്മാരോ ശിവ യോഗികളും കറുപ്പൻമാസ്റ്ററുമായിട്ടുള്ളു ബന്ധത്തെക്കുറിച്ചുപോലും ഒരക്ഷരം മിണ്ടിയിട്ടില്ല.

ഗീതോപനിഷദാദികളുടെ സാരത്തെ ഗ്രഹിച്ച് ശ്രുതിയുക്ത്യനുഭവ പൂർവ്വം ഗുരുശിഷ്യസംവാദരൂപത്തിൽ 35 അദ്ധ്യായങ്ങളിലായി പ്രതിപാദി ക്കുന്ന മഹത്തായ കൃതിയാണ് 1905-ൽ പ്രസിദ്ധപ്പെടുത്തിയ "മോക്ഷപ്ര ദീപം". സ്വാമികൾ ഗദ്യത്തിലെഴുതിയ ആദ്യത്തെ കൃതിയും ഇതുതന്നെയാണ്. അക്കാലത്ത് നമ്മുടെ ഭാഷയിൽ ഗദ്യസാഹിത്യം അത്ര പുഷ്ടിപ്രാപിച്ചിരുന്നില്ല. സ്വാമികളുടെ ജീവിതശൈലി ലളിതവും മനോഹരവുമായിരുന്നു. മലയാള ഗദ്യസാഹിത്യത്തെ സമ്പന്നമാക്കുന്നതിൽ ഗണനീയമായ പങ്ക് സ്വാമികളുടെ ഗദ്യകൃതിക്കുമുണ്ടെന്നത് നിസ്തർക്കമാണ്.

'മോക്ഷപ്രദീപ'ത്തെക്കുറിച്ച് സമാദരണീയനായ നിത്യചൈതന്യയതി യുടെ വാക്കുകൾ ഇവിടെ പകർത്തട്ടെ. "സൂര്യപ്രകാശംപോലെയും ശുദ്ധവാ യുപോലെയും സുലഭമായി കിട്ടുന്ന വിലപ്പെട്ട നിധികളുണ്ട്. എന്നാൽ അതാരും ശ്രദ്ധിക്കാറില്ല. അതുപോലെയാണ് കേരളത്തിൽ ജനിച്ച് ലളിതമായ മലയാളത്തിൽ ശുദ്ധമായമോക്ഷമാർഗ്ഗം കാണിച്ചുതന്ന അമൃതവാണികളു

ടേയും സ്ഥിതി മോക്ഷപ്രദീപത്തിൽ ശിവയോഗി എഴുതിയിരിക്കുന്നതിലും ലളിതമായി ആർക്കും ഇനി പറഞ്ഞുകൊടുക്കാനാവില്ല."

പിൽക്കാലത്ത് അനാചാരമുക്തവും സ്വതന്ത്രവും ശക്തവുമായ സാമൂഹ്യവ്യവസ്ഥിതി കെട്ടിപ്പടുക്കുവാൻ ജനങ്ങളെ ഉദ്ബുദ്ധരാക്കുന്നതിന് മോക്ഷപ്രദീപം വഹിച്ച പങ്ക് എത്രയാണെന്ന് പറയാൻ പ്രയാസമാണ്. വിഗ്രഹാരാധനാഖണ്ഡനം, ആനന്ദസൂത്രം, ആനന്ദവിമാനം, ആനന്ദസോപാനം, ആനന്ദകല്പദ്രുമം, ആനന്ദമതരഹസ്യം, ആനന്ദാദർശം തുടങ്ങിയ ഒട്ടേറെ കൃതികൾ സ്വാമിയുടെ വകയായുണ്ട്. അവയെ ഓരോന്നിനെക്കുറിച്ചും ഇവിടെ പ്രതിപാദിക്കുവാൻ സ്ഥലപരിമിതി അനുവദിക്കുന്നില്ല. സ്വാമികളുടെ പ്രധാനപ്പെട്ട കൃതികൾ ഹിന്ദി, ഇംഗ്ലീഷ്, തമിഴ് എന്നീ ഭാഷകളിലും പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ശിവയോഗിയുടെ ജീവിതത്തിൻെറ ആദ്യഘട്ടത്തിലെഴുതിയ ഒരു മഹിതഗ്രന്ഥമാണ് 'ആനന്ദാദർശം'. (1927) പറയുന്ന കാര്യങ്ങൾ വിരസമോ വികലമോ ആകാതെ വ്യക്തമായും യുക്തിഭദ്രമായും അദ്ദേഹം ഈ ഗ്രന്ഥത്തിൽ കൈകാര്യം ചെയ്തിരിക്കുന്നു. വിഷയസ്വഭാവമനുസരിച്ച് തന്റെ ശൈലി ഉജ്വലവും ഉദാത്തവും ലളിതവും മധുരവുമായി മാറ്റുവാനുള്ള കരവിരുത് സ്വാമികൾക്ക് ജന്മസിദ്ധമാണ്. യുക്തിയുക്തമായി ഒരു ഗവേഷകന്റെ നിശിതബുദ്ധിയോടെ ആനന്ദാദർശസിദ്ധാന്തത്തെ ഈ ഗ്രന്ഥത്തിൽ അവതരിപ്പിക്കുന്നു.

ശിവയോഗികളുടെ തത്ത്വസിദ്ധാന്തങ്ങൾക്കടിസ്ഥാനം മനസ്സാണ്. ആനന്ദാദർശം എന്ന ഗ്രന്ഥത്തിൽ മനസ്സിന്റെ വിവിധ വ്യാപാരങ്ങളെക്കുറിച്ച് സവിസ്തരം പ്രതിപാദിച്ചിരിക്കുന്നതായിക്കാണാം. 'മനോജയഏവമഹാജയ' എന്നുള്ളതാണ് സ്വാമികളുടെ ഏറ്റവും മഹത്തായ മുദ്രാവാക്യം. മൺമറഞ്ഞുപോയ രാജയോഗത്തിന്റെ രാജശില്പിയാണ് ശിവയോഗികൾ. മനുഷ്യന്റെ ജീവിതലക്ഷ്യം ആനന്ദപ്രാപ്തിയാണ്. അതിന് സർവ്വപ്രധാനമായത് മനോനിയന്ത്രണമാണെന്ന് സയുക്തികം, സോദാഹരണം 'ആനന്ദാദർശത്തിലൂടെ' അദ്ദേഹം അരക്കിട്ടുറപ്പിക്കുന്നു. ഉള്ളടക്കത്തിന്റെ സ്വഭാവംകൊണ്ടും പ്രതിപാദനരീതി കൊണ്ടും മറ്റൊന്നിനോടും ഉപമിക്കാനാവാത്തവിധം ശ്രേഷ്ഠമാണ് 'ആനന്ദാദർശം'.

മലയാളത്തിൽ ഇപ്പോൾ ബാലസാഹിത്യകൃതികൾ ഭാഷാഭിവൃദ്ധിയുടെ ഒരു ഭാഗമായിത്തീർന്നിട്ടുണ്ടല്ലോ. 1907-ൽ സ്വാമികൾ കുട്ടികൾക്കായി ചില പദ്യങ്ങൾ ഉപദേശരൂപത്തിൽ രചിച്ച് പ്രചരിപ്പിച്ചിട്ടുണ്ട്. സംസ്കൃതംമുൻഷി ഉദ്യോഗം രാജിവെച്ച് ആശ്രമജീവിതം ആരംഭിക്കുന്നതിനുതൊട്ടുമുമ്പ് തന്റെ വിദ്യാർത്ഥികളെ ഉദ്ദേശിച്ചെഴുതിയിട്ടുള്ള ഈ പദ്യങ്ങൾ അന്നും ഇന്നും ഒരുപോലെ പ്രസക്തമാണ്.

"പഠിപ്പുതന്നെ മനുജന്നുഭൂഷണം
ഉടുപ്പുഭൂഷാദികളൊന്നുമില്ലഹോ
മിടുക്കരായിട്ടുവരേണമെങ്കിലോ
മടിച്ചിടാതങ്ങു പഠിച്ചുകൊള്ളുവിൻ"

എന്ന പ്രശസ്തമായ പദ്യം സ്വാമികൾ കുട്ടികൾക്കുവേണ്ടി എഴുതിയതാണ്.

സിദ്ധാനുഭൂതിയിൽ ചേർത്തിട്ടുള്ള 'പിള്ളത്താലോലിപ്പ്' എന്ന താരാട്ടുപാട്ടും കുട്ടികൾക്കും വളരെ ഉപകാരപ്രദമാണ്. കുട്ടികളെ പാടിയുറക്കുവാനും അവർക്ക് പാടിരസിപ്പാനും പറ്റിയ ഒന്നാന്തരം താരാട്ടാണിതെന്ന് അതെഴുതിയ കാലത്തുതന്നെ പണ്ഡിതപാമരന്മാർ ഒരുപോലെ സമ്മതിച്ചിട്ടുള്ളതാണ്.

"അപ്പാ നീ വിദ്യ പഠിച്ചില്ലെങ്കിൽ
കുപ്പയ്ക്കുതുല്യം നീ കുഞ്ഞാ,
കുപ്പായം തൊപ്പിയും ഒന്നും – അല്ല
ഇപ്പാരിൽ ഭൂഷണം വിദ്യ"
"കൊല്ലാതെറുമ്പിനെകൂടി–കുഞ്ഞാ
തല്ലാതെപട്ടിയെക്കൂടി.
എല്ലാറ്റിലും ബ്രഹ്മമുണ്ട്–അവ
ന്നല്ലോ ആ ദ്രോഹങ്ങൾ പാർത്താൽ"

എന്നീ പദ്യങ്ങൾ വിദ്യാർത്ഥികൾക്ക് പഠിപ്പിൽ ഉത്തേജനവും അഹിംസ, സാദചാരം എന്നിവയെക്കുറിച്ചുള്ള ബോധവും നൽകാൻപോന്നവയാണല്ലൊ.

സഹൃദയനായ കവി, കൃതഹസ്തനായ ഗദ്യകാരൻ, ആനന്ദാദർശമെന്ന ദാർശനികസാഹിത്യത്തിന്റെ പ്രണേതാവ്, സർവ്വോപരി ഒരു മഹാനായ യോഗിവര്യൻ എന്നീ നിലകളിൽ ലോകഗുരു ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ സാംസ്കാരിക കേരളത്തിന് നൽകിയിട്ടുള്ള സംഭാവനകൾ ഈ ഭൂമിയിൽ ആചന്ദ്രാർക്കതാരം നിലനിൽക്കും. കാചത്തെ കാഞ്ചനമാക്കിത്തീർക്കുവാൻ കഴിവുള്ള അദ്ദേഹത്തിന്റെ കൃതികളിലൂടെ ഓരോട്ടപ്രദക്ഷിണംവച്ച് കഴിഞ്ഞപ്പോൾ വള്ളത്തോളിന്റെ ഒരു ശ്ലോകാർദ്ധം ഓർമ്മവരുന്നു.

"മറ്റെന്തിൻ നേർക്കു നമസ്കരിക്ക
സാഷ്ടാംഗമായ് നീ മലയാളഭാഷേ"

അതെ, മലയാള സാഹിത്യത്തിന്റെ വളർച്ച അഭിമാനകരമായ സമ്പത്ത് നേടിത്തന്ന ഈ വൈശ്രവണനെ മലയാളികൾ സാദരം പ്രണമിക്കണം.

■



നിർമ്മലാനന്ദയോഗിയുടെ സ്ഥാനാരോഹണം

# വിപ്ലവകാരിയായ സന്യാസി

**ഉള്ളാട്ടിൽ ഗോവിന്ദൻകുട്ടി നായർ**

സംഘടിത മതങ്ങളുടെ സ്വാധീനവലയത്തിൽപ്പെട്ടു വീർപ്പുമുട്ടിക്കഴിയുന്ന ജനങ്ങൾ ഇന്നു പരിഷ്കൃതരാജ്യങ്ങളിൽ പോലും വിരളമല്ല. സാമൂഹ്യവികാസത്തിനു വിളംബം വരുത്തുക മാത്രമല്ല,വികൃതമാക്കുക കൂടി ചെയ്യുന്ന അത്തരം മതങ്ങളുടെ ജീർണ്ണഭാണ്ഡത്തിൽനിന്ന് മോചിച്ചാലല്ലാതെ മനുഷ്യവർഗ്ഗത്തിനു യഥാർത്ഥ പുരോഗതിയുണ്ടാവുകയില്ല. രാഷ്ട്രീയവും സാമ്പത്തികവുമായ സ്വാതന്ത്ര്യം പോലെ ത്തന്നെ മനുഷ്യനു ഒഴിച്ചുകൂടാത്തതാണ് ചിന്താസ്വാതന്ത്ര്യവും.ഇതിനു വിലങ്ങുതടിയായി നിൽക്കുന്നത് ഏതു രാജ്യത്തും സംഘടിതമതങ്ങളാണ്. യൂറോപ്പിൽ മതവും പൗരോഹിത്യവും ശാസ്ത്രത്തിന്റെ വളർച്ചയെ–മനുഷ്യന്റെ ധൈഷണിക വികാസത്തെ– വളരെക്കാലത്തോളം തടഞ്ഞുനിർത്തുകയുണ്ടായി. മതത്തിന്റെ കരിങ്കന്മതിലുകളെ ഭേദിച്ചു മുന്നോട്ടുപോകുവാൻ ശാസ്ത്രകാരന്മാർ അന്നു വൈമുഖ്യം പ്രദർശിപ്പിച്ചിരുന്നുവെങ്കിൽ മനുഷ്യവർഗ്ഗം ഇരുപതാം നൂറ്റാണ്ടിലല്ല,പത്താം നൂറ്റാണ്ടിലോ പന്ത്രണ്ടാം നൂറ്റാണ്ടിലോ കിടന്നു വട്ടം കറങ്ങുകയായിരിക്കും.

കേരളീയരായ നമുക്ക് ആദ്ധ്യാത്മികമായി സുദീർഘമായ ഒരു പാരമ്പര്യമുണ്ട്. ലോകാരാദ്ധ്യന്മാരായ തത്വചിന്തകന്മാരും ഇന്നാട്ടിൽ ഉണ്ടാകാതിരുന്നിട്ടില്ല. എന്നാൽ ആ പാരമ്പര്യം

**ഉള്ളാട്ടിൽ ഗോവിന്ദൻകുട്ടി നായർ**

ജി.കെ.എൻ. എന്ന തൂലികാനാമത്തിലൂടെ മലയാളിയുടെ ചിന്താശേഷിയെ സ്വാധീനിച്ച പണ്ഡിതനായ സാഹിത്യവിമർശകൻ. പട്ടാമ്പിക്കടുത്ത് പെരുമുടിയൂരിൽ 1906 ഏപ്രിൽ 15നു ജനിച്ചു. പുന്നശ്ശേരി നമ്പിയുടെ പാഠശാലയിൽ സംസ്കൃതപഠനം പൂർത്തിയാക്കി അദ്ധ്യാപകവൃത്തിയിൽ പ്രവേശിച്ചതോടൊപ്പം സാഹിത്യരചനയിലും മുഴുകി. പരീക്ഷിത്ത് തമ്പുരാനിൽനിന്ന് 'സാഹിത്യനിപുണൻ" പുരസ്കാരം ലഭിച്ചു. 1964ൽ സമസ്ത കേരള സാഹിത്യ പരിഷത്ത് അദ്ധ്യക്ഷനായി. മരണം 1966 നവംബർ 17
പ്രധാന കൃതികൾ :
ഭാഷയും ഗവേഷണവും, ആധുനിക സാഹിത്യം, ഖണ്ഡാപഥം, വിചാരധാര

കേരളത്തിന്റെ പൊതുജീവിതത്തിന് എന്തു സംഭാവന നൽകി എന്നു ചോദിക്കുമ്പോഴാണ് നാം നാണിച്ചു തല താഴ്ത്തേണ്ടി വരുന്നത്. മതത്തിന്റെ പേരിൽ എത്ര മാറാലകളാണ് നമ്മുടെ നിത്യജീവിതത്തിൽ പറ്റിപ്പിടിച്ചുകൊണ്ടിരുന്നത്. ഇന്ത്യയുടെ ഇതര ഭാഗങ്ങളിലില്ലാത്തത്ര അന്ധവിശ്വാസങ്ങളും അനാചാരങ്ങളും ഇവിടെ കട്ടപിടിച്ചു കൂടിയിരുന്നു. മതത്തിന്റെയും തത്ത്വശാസ്ത്രത്തിന്റെയും പേരിൽ അവയെ സാധൂകരിക്കാൻ പോലും ഇന്നാട്ടിലെ പൗരോഹിത്യത്തിനു കഴിഞ്ഞിരുന്നു, എന്നതാണ് ഏറ്റവും ലജ്ജാവഹമായിരിക്കുന്നത്.

കാലത്തിന്റെ ആഹ്വാനം കേൾപ്പാൻ കാതില്ലാതെയും പഴമക്കെതിരെ ചിന്തിക്കുവാൻ തലച്ചോറില്ലാതെയും പുതുമയെ ആഞ്ഞുപുണരാൻ പൗരുഷമില്ലാതെയും ജരാർജ്ജിതമായിക്കിടന്നിരുന്ന കേരളത്തിന് ഒരു നൂറ്റാണ്ടു മുമ്പുണ്ടായ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ജനനം ഒരു നവചൈതന്യവും ഉൽബുദ്ധതയും നൽകി. ആവിപ്ലവകാരിയുടെ – അതേ അതിൽക്കുറഞ്ഞ മറ്റൊരു പദം കൊണ്ടും ആ മഹാപുരുഷനെ വിശേഷിപ്പിച്ചുകൂടാ – വീരാഹ്വാനം കേട്ടു അജ്ഞാനനിദ്രയിൽ മയങ്ങിക്കിടന്നിരുന്ന മലനാടു പെട്ടെന്നു മൂരി നിവർന്നെഴുന്നേറ്റു. അദ്ദേഹത്തിന്റെ ഘനഗർജ്ജനം കുന്നലകൾക്കിടയിലൂടനീളം മാറ്റൊലികൊണ്ടു. ആ വാക്പ്രസരത്തിൽ അന്ധവിശ്വാസത്തിന്റെയും അനാചാരത്തിന്റെയും ധൂമികകൾ അമ്പേ അലിഞ്ഞുപോയി. അതോടുകൂടി ഒരുൽബുദ്ധകേരളം ഉടലെടുത്തു. ഇക്കഴിഞ്ഞ മുക്കാൽനൂറ്റാണ്ടുകാലമായി അദ്ദേഹത്തിന്റെ പ്രബോധനങ്ങൾ ഇരുട്ടിൽ ഇഴഞ്ഞുകഴിഞ്ഞിരുന്ന പതിനായിരക്കണക്കിലുള്ള ജീവിതപാന്ഥന്മാരുടെ മുമ്പിൽ പകൽവെളിച്ചം പൊഴിച്ചുകൊണ്ടിരിക്കുകയാണ്. സംഹാരമലീമസമായ ഹൃദയങ്ങളെ പുടപാകം ചെയ്തു പൂർണ്ണപ്രദമാക്കിക്കൊണ്ടിരിക്കുകയാണ്.

ഭാരതീയ തത്ത്വചിന്തയുടെ വിശാലവീഥിയിൽ ആയിരമായിരം കൊല്ലങ്ങളായി നിലനിന്നുപോന്ന കരിങ്കൽ കോട്ടകളെയാണ് സ്വാമികൾക്ക് ഏകാകിയായി എതിർക്കേണ്ടിവന്നത്. ഈശ്വരനേയും ആത്മാവിനേയും ചൂഴ്ന്നു സഹസ്രാബ്ദങ്ങളായി ഇന്ത്യ സംഭരിച്ചുവച്ച ഉല്ലാസജല്പനങ്ങളേയും അദ്ദേഹം സയുക്തികം എതിർത്തു പരാജയപ്പെടുത്തി. ആത്മാവും ഈശ്വരനും മിഥ്യയാണെന്നു സമർത്ഥിക്കപ്പെട്ടതോടുകൂടി അവയെ താങ്ങി നിന്നിരുന്ന ആയിരക്കണക്കിലുള്ള ആചാരങ്ങളും തകർന്നു നിലം പൊത്തി. പൂജയും പ്രാർത്ഥനയും എന്നുവേണ്ട ജീവിതത്തിലെ പല പൊല്ലാപ്പുകളും അങ്ങനെ അർത്ഥശൂന്യങ്ങളാണെന്നു വന്നുകൂടി. മനസ്സ് – ഇതാണ് സ്വാമികളുടെ എല്ലാ ഉൽബോധനങ്ങളുടെയും കേന്ദ്രബിന്ദു. ആത്മാവിനേയും ഈശ്വരനേയും അന്വേഷിക്കുന്നത് ഇരുട്ടിലെ സങ്കൽപ്പത്തിലുള്ള പൂച്ചയെ തിരഞ്ഞു പിടിക്കുന്നതു പോലെയുള്ള പാഴ്വേലയാണെന്നു അദ്ദേഹം സധൈര്യം ഉദ്ഘോഷിച്ചു. ധർമ്മബോധത്തിന്റെയും സഹജീവിസ്നേഹത്തിന്റെയും നിഴലിൽ നിന്നുകൊണ്ട് ഈശ്വരൻ, ആത്മാവ്, വിശ്വാസം ഇവയെ വിപ്ലവബോധ

ത്തോടുകൂടി എതിർക്കാൻ അതിനുമുമ്പ് ഇന്ത്യയിൽ ഒരൊറ്റ വ്യക്തിക്കേ കഴിഞ്ഞിട്ടുള്ളു. രണ്ടായിരത്തഞ്ഞൂറു കൊല്ലംമുമ്പ് ജീവിച്ച ശ്രീബുദ്ധന്.

**ഒരു പുതിയ ജീവിതവീക്ഷണം**

സങ്കല്പത്തെപ്പറ്റിയല്ല, യാഥാർത്ഥ്യത്തെപ്പറ്റിയാണ് സ്വാമികൾ ചിന്തിച്ചതും, പറഞ്ഞതും, പ്രവർത്തിച്ചതും. അദ്ദേഹം ഒരു പ്രത്യേക മതത്തിന്റെയോ ദർശനത്തിന്റെയോ പ്രവക്താവായിരുന്നില്ല. എന്നാൽ അദ്ദേഹത്തിന്റെ പ്രവചനങ്ങളിൽ എല്ലാ മതങ്ങളുടേയും ദർശനങ്ങളുടേയും സാരാംശമടങ്ങിയിട്ടുണ്ടുതാനും. നിങ്ങൾക്കു അദ്ദേഹത്തെ ഏതെങ്കിലും ഒരു മതത്തിന്റെ സ്ഥാപകനെന്ന നിലയിൽ വീക്ഷിക്കണമെന്നുണ്ടെങ്കിൽ ആനന്ദത്തിന്റെ ഉപജ്ഞാതാവെന്നു വിളിച്ചോളൂ. അതുപോലെ അദ്ദേഹത്തിന്റെ പ്രബോധനങ്ങൾക്കെല്ലാംകൂടി ഒരു പേരിടണമെന്നുണ്ടെങ്കിൽ, ആനന്ദമതമെന്നും. ആനന്ദമതം ഒരു കാലത്തിന്റെയോ, ദേശത്തിന്റെയോ മതമല്ല. മനുഷ്യരാശിയുടെ സാർവ്വകാലികവും സാർവ്വദേശീയവുമായ ജീവിതാനുശാസനമാണ്. മറ്റു സംഘടിത മതങ്ങൾക്കെന്നപോലെ അതു കാലത്തിനനുസരിച്ച പൊളിച്ചെഴുത്തോ നൂതന വ്യാഖ്യാനങ്ങളോ ആവശ്യപ്പെടുന്നില്ല. അതിനെ ഒരു മതമെന്നു വിളിക്കുന്നതിനേക്കാൾ ജീവിതസിദ്ധാന്തമെന്നു പറയുന്നതായിരിക്കും അധികം നന്നാവുക.

സ്വാമികളുടെ ആനന്ദസിദ്ധാന്തം പരലോക സുഖത്തിനു നിങ്ങൾക്കു പാസ്പോർട്ടു തരുമെന്നു വാഗ്ദാനം ചെയ്യുന്നില്ല. പുനർജന്മത്തിനോ പാരത്രികത്തിനോ വേണ്ടി വിലപേശുന്നുമില്ല. പ്രലോഭനമല്ല, പ്രയോജനമാണ് അതിന്റെ സന്ദേശം. സ്വന്തം നിലനിൽപ്പിന്നും വളർച്ചക്കുംവേണ്ടി അനവരതം പ്രകൃതിയോട് മല്ലിട്ടുകൊണ്ടിരിക്കുന്ന മനുഷ്യനു ജീവിതവിജയത്തിന് പ്രതിദിനം കൂടുതൽ ഉണർവ്വും ഉന്മേഷവുമുണ്ടായേ കഴിയൂ. ഈ ഉണർവ്വും ഉന്മേഷവും പ്രവർത്തനത്തിനെന്നപോലെ മന:സംസ്കാരത്തിനും പ്രയോജനപ്പെടുത്തണം. മനഃസംസ്കരണംകൊണ്ടുമാത്രമെ മനുഷ്യത്വം പ്രഫുല്ലമാവൂ. ജീവിതോദ്ദേശ്യം സാധിതമാവൂ.

ആനന്ദമതം സങ്കല്പത്തേക്കാൾ യാഥാർത്ഥ്യത്തെ മാനിക്കുന്നുവെന്ന് പറഞ്ഞുവല്ലൊ. സൂത്രപ്രായങ്ങളായ അഞ്ചു ചെറുവാക്യങ്ങളിൽ പ്രസ്തുത മതത്തിന്റെ സാരാംശങ്ങളെല്ലാം സംഗ്രഹിക്കാം. ആനന്ദമാണ് ഏവരുടേയും ജീവിതലക്ഷ്യം മനസ്സിന്റെ സ്വസ്ഥതയത്രെ ആനന്ദം. മനസ്സിന്റെ ജയമാണ് ഏറ്റവും വലിയ ജയം. ജീവിതത്തിന്റെ പരമമായ ധർമ്മം അഹിംസയാകുന്നു. യാഗാദി കർമ്മങ്ങൾ അജ്ഞാനവും ദു:ഖവും വളർത്താനേ പ്രയോജനപ്പെടൂ – ചിന്തിക്കുന്തോറും നിങ്ങളിൽ കൂടുതൽ വെളിച്ചവും വിവേകവും നൽകാൻ സമർത്ഥമാണ് ആനന്ദമതത്തിലെ ഈ അഞ്ചു മൗലിക സിദ്ധാന്തങ്ങൾ

**ജീവിത ലക്ഷ്യം**

പ്രപഞ്ച ജീവിതം ഒരു പരക്കം പാച്ചിലാണ്. ജ്ഞാനിയും, കർമ്മിയും, യോഗിയും ഭക്തനുമെല്ലാം അനവരതം ഈ മഹാഗർത്തത്തിൽ കിടന്നു തിര

ഞ്ഞുകൊണ്ടിരിക്കയാണ്. എന്തിന്? ഉത്തരം വളരെ വ്യക്തമാണ്. ആനന്ദത്തിന്? ആർത്തന്റെയും, ജിജ്ഞാസുവിന്റെയും അർത്ഥാർത്ഥിയുടേയും പരമമായ ലക്ഷ്യം ഈ ആനന്ദംതന്നെ. മാർഗ്ഗം ഭിന്നമാണെങ്കിലും മോക്ഷം, നിർവ്വാണം എന്നീ പേരുകൾകൊണ്ട് നിർദ്ദേശിക്കുന്ന അവസ്ഥയും മറ്റൊന്നുമല്ല. ആ മോക്ഷം അഥവാ പരമമായ ആനന്ദം ഇഹത്തിലോ പരത്തിലോ? ഈ ചോദ്യം വെറുതേയാണ്. 'വേരൊടിഞ്ഞു കരിഞ്ഞുപോയ തരുവിൻ ഛായയ്ക്കു നില്ക്കാവതോ' എന്ന കവിവാക്യം ഓർക്കുക. തടിനശിച്ചാൽ നിഴൽ നിൽക്കില്ല. അപ്പോൾ പരലോകത്തിലല്ല, ഇഹലോകത്തിൽത്തന്നെയാണ് ഈ പ്രാപ്യസ്ഥാനം. മനുഷ്യനടക്കമുള്ള എല്ലാ ജീവജാലങ്ങളും അഭിലഷിക്കുന്നത് ആ ആനന്ദത്തെ പ്രാപിക്കാനാണ്. അതുതന്നെയാണു സ്വാമികൾ 'ആനന്ദ ഏവ വിജയതെ' എന്നു പറഞ്ഞതിന്റെ താല്പര്യവും.

ബുഭുക്ഷുവിന് ഭക്ഷണവും, പിപാസുവിന് പാനീയവും ആനന്ദപ്രദമാണ്. അവയുടെ അഭിലബ്ധിയിൽനിന്നുണ്ടാവുന്ന അനുഭവവിശേഷമാണോ ഇവിടെ നിർദ്ദേശിക്കുന്ന ആനന്ദം? അല്ല എന്തുകൊണ്ട്? അവ അനുഭവിക്കുമ്പോഴും മനസ്സ് അസ്വസ്ഥമാണെങ്കിൽ അവയെ ആനന്ദപ്രദങ്ങളായി കണക്കാക്കാൻ നമുക്ക് കഴിയുകയില്ല. അപ്പോൾ ആനന്ദത്തിന്റെ അടിസ്ഥാനം മനസ്സാണെന്നു വരുന്നു. എന്നുവച്ചാൽ ആനന്ദമെന്നത് വസ്തുനിഷ്ഠമാണെന്നർത്ഥം.

മനസ്സ് ഭോഗങ്ങളുടെ പിന്നാലെ പാഞ്ഞുകൊണ്ടിരിക്കുമ്പോൾ അനുഭവപ്പെടുന്നത് ആനന്ദമല്ല. പ്രത്യുത ദുഃഖമാണ്. ദുഃഖത്തിൽനിന്നു മോചിക്കണമെങ്കിൽ, ആനന്ദം അനുഭവപ്പെടണമെങ്കിൽ ചലനരൂപമായ മനസ്സ് സ്വസ്ഥമായിരിക്കണം. മനസ്സിനു സ്വാസ്ഥ്യമില്ലെങ്കിൽ ആനന്ദവുമില്ല. അതത്രെ സ്വാമികൾ 'മന:സ്വസ്ഥതൈവാനന്ദ:' എന്നിങ്ങനെ ആനന്ദത്തെ നിർവ്വചിച്ചത്.

## എങ്ങനെ സ്വാസ്ഥ്യം നേടാം?

മനസ്സ് ചലനപ്രകൃതിയാണെന്നു പറഞ്ഞു. ആനന്ദാനുഭൂതി വേണമെങ്കിൽ അതിനെ നിലയ്ക്കു നിർത്തണം. അതു നിയന്ത്രണംകൊണ്ടും അനുസ്യൂതമായ അഭ്യാസംകൊണ്ടുമേ സാധിക്കൂ. ഭോഗതൃഷ്ണകളിൽനിന്നു നിവർത്തിപ്പിച്ച് മനസ്സിനെ ശുദ്ധസാത്വികമായി നിർത്തുമ്പോൾ അതു സ്വസ്വരൂപമായിത്തീരുന്നു. ഈ പ്രക്രിയയാണ് സമാധി. മനസ്സിന്റെ ഈ ശുദ്ധമുക്താവസ്ഥയിൽ അതിനെ ആത്മാവെന്ന് വ്യവഹരിക്കുന്നു. മനസ്സിന്റെ അവസ്ഥാഭേദമല്ലാതെ അതിൽനിന്നു ഭിന്നമായി ഒരാത്മാവില്ല. സമാധിയെന്നോ ആത്മസാക്ഷാത്ക്കാരമെന്നോ പറയാവുന്ന ഈ അവസ്ഥയാണ് മുക്തി അഥവാ നിർവ്വാണം അല്ലെങ്കിൽ ആനന്ദം.

മനസ്സിനെ ഭോഗങ്ങളിൽനിന്നു നിവർത്തിപ്പിച്ച് ശുദ്ധസത്വവും നിശ്ചലവുമാക്കി നിർത്തുക എന്നത് അത്ര എളുപ്പമുള്ള കാര്യമല്ല. വളരെ പണി

പ്പെട്ടുമാത്രം പ്രാപിക്കേണ്ട ഒരു അവസ്ഥാവിശേഷമാകുന്നു അത്. മനുഷ്യശക്തിയുടെ ഉച്ചകോടി ഈ മാനസികജയമാണ്. അതുകൊണ്ടത്രെ സ്വാമികൾ 'മനോജയ ഏവ മഹാജയ' എന്നു അനുശാസിച്ചത്. രാജയോഗം നിർദ്ദേശിക്കുന്ന പരമ ലക്ഷ്യവും ഇതുതന്നെ.

മനോജയത്തിലൂടെ, ആത്മനിയന്ത്രണത്തിലൂടെ തനിക്ക് താൻ അധീനനാകുമ്പോൾ മനുഷ്യൻ പരിപൂർണ്ണനായിത്തീരുന്നു. ഇങ്ങനെ വ്യക്തിപരമായി പരിപൂർണ്ണനാകുന്നതോടെ അവനിൽ സാമൂഹ്യമൂല്യങ്ങൾ വളർത്തിക്കൊണ്ടുവരുവാനും ആനന്ദമതം അനുശാസിക്കുന്നു. 'അഹിംസൈവ പരമോധർമ്മഃ'– ആനന്ദമതം അഹിംസയെ പരമധർമ്മമായി അംഗീകരിക്കുന്നു. സാമൂഹ്യജീവിതം അന്നുമുതൽ ഇന്നേവരെ അലങ്കോലപ്പെടുത്തിപ്പോന്നതു വ്യക്തിയിലടങ്ങിയ ഹിംസാമനോഭാവമല്ലാതെ മറ്റെന്താണ്? ഗളച്ഛേദം ചെയ്യുന്നതുമാത്രമല്ല ഹിംസ. അക്രമംകൊണ്ടും ചൂഷണംകൊണ്ടും അന്യന്റെ ജന്മസിദ്ധമായ അവകാശങ്ങളെ അവഗണിക്കുന്നതും അനർഹമായതിനെ അന്യരിൽനിന്ന് സ്വീകരിക്കുന്നതും എല്ലാം ഒരുതരം ഹിംസയാകുന്നു. വിശപ്പുമാറിയതിനുശേഷം അകത്താക്കുന്ന ഓരോ വറ്റിലും ഹിംസയുടെ ബീജം അടങ്ങിയിട്ടുണ്ടെന്ന് ഗാന്ധിജി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ആനന്ദമതം അഹിംസയെ അത്രയേറെ ആദരിക്കുന്നത് ക്ഷേമസമ്പൂർണ്ണവും ഐശ്വര്യസമൃദ്ധവുമായ ഒരു ലോകം സൃഷ്ടിക്കുവാനാണ്.

### ബാഹ്യലോകത്തോട്

ആനന്ദോന്മുഖമായ ഈ ജീവിതയാത്ര സർവ്വഥാ അഭിലഷണീയം തന്നെ. എന്നാൽ മനുഷ്യൻ ഒരു സാമൂഹ്യജീവിയാണല്ലോ തന്നോടെന്നപോലെ സമൂഹത്തോടും അവന് ചില കടപ്പാടുകൾ ഉണ്ട്. സമൂഹത്തോടുള്ള ഈ കടപ്പാടുകളുടെ ആചരണരൂപത്തിന് ധർമ്മമെന്നു പറയുന്നു. ഇങ്ങനെ തനിക്കും അന്യർക്കുംവേണ്ടി അവശ്യം ആചരിക്കേണ്ട ധർമ്മങ്ങളിൽ സത്യം, അഹിംസ, അഖണ്ഡത എന്നിവ സർവ്വപ്രധാനങ്ങളാകുന്നു. ഇച്ചൊന്നവയിൽ അഹിംസയാണ് അഗ്രിമസ്ഥാനമർഹിക്കുന്നത്. ഈ അഹിംസ ആനന്ദമതത്തിന്റെ അടിക്കല്ലാവുന്നു. വിപുലമായ അർത്ഥത്തിൽ അഹിംസ എന്നത് വിശ്വപ്രേമമാകുന്നു. താനെന്നപോലെ സർവ്വജീവികളും ആനന്ദത്തെ ആഗ്രഹിക്കുന്നവരായതുകൊണ്ട് ആരെയും ആ ലക്ഷ്യത്തിൽ നിന്നകറ്റി നിർത്താൻ പാടില്ല. 'അഹിംസാപരമോ ധർമ്മ' എന്നല്ല 'അഹിംസൈവ പരമോ ധർമ്മ' എന്നത്രെ സ്വാമികളുടെ സിദ്ധാന്തം.

### അജ്ഞാനവും ദുഃഖവും

കാലത്തിനു മുന്നോട്ടു കടക്കാൻ വയ്യാത്തവിധം അന്ധവിശ്വാസങ്ങളെകൊണ്ടും അനാചാരങ്ങളെകൊണ്ടും കേരളീയ ജീവിതത്തിന് ചുറ്റും വമ്പിച്ച ഒരു കന്മതിൽ കെട്ടിയിരുന്ന കാലഘട്ടത്തിലാണ് ബ്രഹ്മാനന്ദസ്വാമി

ശിവയോഗി ആനന്ദാദർശവുമായി രംഗപ്രവേശം ചെയ്തത്. വേദങ്ങൾ നാലും ഭേദമറ്റ ഒരേയൊരു പൊരുളിനെ കാഹളമൂതിവാഴ്ത്തുമ്പോഴും വൈദികമാനികൾ മർത്ത്യരിൽ ഭേദവും ഭേദത്തിൽ ഭേദവും ജല്പിക്കുകയായിരുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽപ്പോലും സ്വർഗ്ഗകാമത്താൽ പ്രേരിതരായി യാഗത്തിന്റെപേരിൽ മൂകജീവികളെ വീർപ്പുമുട്ടിച്ചു കൊന്നിട്ടുണ്ട്.യുക്ത്യാനുഭവങ്ങൾക്കു നിരക്കാത്തതായ എന്തിനേയും എതിർക്കുന്ന സ്വാമികൾ ഈ യാഗാദികർമ്മങ്ങളെയും ശക്തിയായെതിർത്തു. സ്ത്രീ വിദ്യാഭ്യാസത്തിനുവേണ്ടി അക്കാലത്ത് അത്രയേറെ വാദിച്ച മറ്റൊരാൾ കേരളത്തിലുണ്ടായിട്ടില്ല. ഈശ്വരന്റെയും മോക്ഷത്തിന്റെയും പേരിൽ മതങ്ങൾ വിധിക്കുന്ന എല്ലാവിധ കർമ്മങ്ങളെയും എതിർത്തു പൗരുഷത്തോടുകൂടി പ്രയത്നിച്ചു മുന്നേറാൻ ആ മഹാൻ ആഹ്വാനം ചെയ്തു. ഈശ്വരപ്രീതിക്കുവേണ്ടിയോ, സ്വർഗ്ഗലബ്ധിക്കുവേണ്ടിയോ മതങ്ങൾ വിധിച്ചിട്ടുള്ള എല്ലാ കർമ്മങ്ങളും അജ്ഞാനത്തെയും ദുഃഖത്തെയും വർദ്ധിപ്പിക്കുകയേ ഉള്ളൂ എന്ന് 'അജ്ഞാനദുഃഖായൈവയജ്ഞാദികർമ്മ' എന്ന ഉപദേശത്തിലൂടെ അദ്ദേഹം വെളിപ്പെടുത്തി. പൗരോഹിത്യത്തിനു ഇത്രയും കനത്ത ഒരടി അതിനുമുമ്പ് ഏല്ക്കേണ്ടി വന്നിട്ടുണ്ടോ എന്നു സംശയമാണ്.

സംഘടിത മതങ്ങളെ സുധീരം എതിർത്ത ഒരു വിചാരവിപ്ലവകാരിയായിരുന്നു സ്വാമികൾ. എങ്കിലും മതതത്വചിന്തയിൽ ഇത്രമാത്രം അവഗാഹം നേടിയ ഒരു മതപണ്ഡിതൻ കേരളക്കരയിൽ അടുത്തകാലത്തൊന്നും ഉണ്ടായിട്ടില്ല. നിശിതമായ ബുദ്ധിശക്തിയും നിസ്തുലമായ നിരൂപണ നൈപുണ്യവുമുണ്ടായിരുന്ന ആ മഹാപണ്ഡിതൻ മതത്തിലെ സത്യവും സാരവും അംഗീകരിക്കാൻ ഒട്ടും വൈമനസ്യം കാണിച്ചില്ല. ഒട്ടേറെ ഗ്രന്ഥങ്ങൾ ലളിതമായ ഭാഷയിൽ അദ്ദേഹം പ്രസിദ്ധീകരിച്ചു. മലയാളത്തിൽ ഇത്രയേറെ പതിപ്പുകൾ ഈ ഗ്രന്ഥങ്ങൾക്കു ലഭിച്ചതിൽ സ്വാമികൾതന്നെ അത്ഭുതപ്പെട്ടിട്ടുണ്ട്. 'മോക്ഷപ്രദീപം' തുടങ്ങിയവ ഇംഗ്ലീഷ്, ഹിന്ദി, തമിഴ് എന്നീ വിവിധ ഭാഷകളിൽ വിവർത്തനം ചെയ്തു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അങ്ങനെ ആനന്ദാദർശം നാനാദിക്കുകളിലും സാരഗ്രാഹികളുടെ ഇടയിൽ പ്രചുരപ്രചാരം ലഭിച്ചുകൊണ്ടിരിക്കുകയാണ്.

# രണ്ട്

## ശിവയോഗിയും ഈശ്വരനും

തത്വജ്ഞാനീയത്തിലെ ഒരു പ്രധാനഘടകമാണ് ഈശ്വരപ്രകരണം. എല്ലാമതങ്ങളും ഈശ്വരനെപ്പറ്റി ധാരാളം ചിന്തിച്ചിട്ടുണ്ട്. തങ്ങളുടെ ഭാവനയ്ക്ക് അനുസരിച്ച് ഓരോ ജനതയും ഈശ്വരനു ഭാവരൂപാദികൾ നൽകിയിരിക്കുന്നു. മത്സ്യങ്ങൾക്കു ഈശ്വരൻ ഉണ്ടായിരുന്നുവെങ്കിൽ ആ ഈശ്വ

രന്റെ രൂപം ഒരു മത്സ്യത്തിന്റേതാകുമെന്നു പറഞ്ഞ പുരാതന വൈജ്ഞാനികൻ ജനങ്ങളുടെ ബഹുമുഖമായ ഈശ്വരസങ്കൽപ്പങ്ങൾ കണ്ടു മനസ്സുമടുത്തിട്ടുതന്നെയാകണം അങ്ങനെ ഒരു ഫലിതം പ്രയോഗിച്ചത്. ഈശ്വരന്റെ പേരിൽ ഇന്നുവരെ ഓരോ കാലത്തും ജനതക്കിടയിലും നടന്ന പേക്കൂത്തുകളെക്കുറിച്ചാലോചിക്കുമ്പോൾ അങ്ങനെ ഒരു സങ്കല്പം ഇല്ലായിരുന്നുവെങ്കിൽ മനുഷ്യരാശിയുടെ ചരിത്രം ഇന്നത്തേതിൽ നിന്ന് എത്രയോ വ്യത്യസ്തമാകുമായിരുന്നില്ലേ എന്നു തോന്നിപ്പോകുന്നു. തത്വജ്ഞാനീയം ഒരു ചിന്താപ്രമേയമെന്ന നിലയിൽമാത്രം അംഗീകരിച്ചിട്ടുള്ള ഈശ്വര സങ്കല്പത്തെ സ്വാർത്ഥതാൽപര്യങ്ങൾക്കുവേണ്ടി വ്യഭിചരിപ്പിക്കുവാൻ തുനിഞ്ഞതോടെയാണ് ഈശ്വരൻ മാനവചരിത്രത്തിൽ കണക്കിലേറെ കരിമ്പുള്ളികൾ ഉണ്ടാക്കാൻ തുടങ്ങിയത്. ഹിന്ദു മുസൽമാനെയും മുസൽമാൻ ഹിന്ദുവിനേയും ഈശ്വരന്റെ പേരിൽ നിർദ്ദയം വധിച്ചുപോന്നതിന് നാം തന്നെ ദൃക്സാക്ഷികളാണ്. ചരിത്രത്തിന്റെ അടരുകളിൽ അങ്ങനെ മനുഷ്യരക്തം എത്രയെത്ര കനത്തിൽ കട്ടപിടിച്ചുകിടക്കുന്നുണ്ട്! ഇന്നു സ്വാർത്ഥത്തിന്റെ പേരിലാണ് ഈശ്വരനെ മുൻനിർത്തി ചോരപ്പുഴകളൊഴുക്കുന്നതെങ്കിൽ അന്ന് അത് പരിശുദ്ധിയുടെ പേരിലായിരുന്നുവെന്നേ വ്യത്യാസമുള്ളൂ. ആർഷസംസ്കാരത്തെപ്പറ്റി നാമെല്ലാം അഭിമാനം കൊള്ളാറുണ്ട്. ജീവിതത്തിന്റെ തീവ്രയാതനകളിൽ കിടന്ന് എരിപൊരികൊള്ളുമ്പോൾ ആ നല്ല കാലഘട്ടത്തിലേക്കു മടങ്ങിപ്പോകാനും അഭിലഷിക്കാറുണ്ട്. എന്നാൽ അവിടേയും നാം കാണുന്നതെന്താണ്? ഈശ്വരന്റെ പേരിൽ നടത്തപ്പെടുന്ന അനീതികളും അക്രമങ്ങളും. വിശ്വാമിത്രന്റെ തപഃപ്രഭാവംകൊണ്ടു വിഷ്ണുയൂപത്തിൽ നിന്ന് രക്ഷപ്പെട്ട ശുനശ്ശേഫൻ നമ്മുടെ ആർഷസംസ്കാരപ്രേമത്തിന്റെ മുമ്പിൽ ഒരു പേടിസ്വപ്നമായി നിലകൊള്ളുന്നു. അങ്ങനെ എത്രയെത്ര ശുനശ്ശേഫൻമാർ വിശ്വാമിത്രകാരുണ്യം ലഭിക്കാതെ പൗരോഹിത്യത്തിന്റെ നിശിത ഖഡ്ഗത്തിനിരയാവുകയും തങ്ങളുടെ ജീവരക്തംകൊണ്ടു പാവനമായ യാഗവേദിയെ പങ്കിലമാക്കുകയും ചെയ്തിട്ടുണ്ടാകണം! ഇന്നലെവരെയും എത്രയെത്ര മിണ്ടാപ്രാണികൾ ഈശ്വരപ്രീതിയുടെ പേരിൽ പരിശുദ്ധിയുടെ ഈറ്റില്ലങ്ങളായ കാവുമുറ്റങ്ങളിൽ ബലിയർപ്പിക്കപ്പെട്ടിട്ടുണ്ട്!

കേരളത്തിലെ കാടുംപടലും പിടിച്ചുകിടന്നിരുന്ന ഈശ്വരവിശ്വാസത്തിന്റെ നേരെ ആദ്യമായി ജ്ഞാനഖഡ്ഗമുയർത്തിയത് ബ്രഹ്മാനന്ദസ്വാമികളായിരുന്നു. അദ്ദേഹം ഈശ്വരനെത്തന്നെ വെല്ലുവിളിച്ചു. സമകാലീകന്മാരായ സംസ്കൃതപണ്ഡിതന്മാരിൽ പലർക്കും അദ്ദേഹത്തിന്റെ ഉദ്ദേശശുദ്ധിയേയും ന്യായവാദത്തേയും വേണ്ടത്ര മനസ്സിലാക്കാൻ കഴിഞ്ഞില്ല. അതിനാൽ സുശക്തമായ ഒരു എതിർപ്പിനെ അദ്ദേഹത്തിനു നേരിടേണ്ടിവന്നു. പൗരാണികരീത്യാ മതതത്വചിന്തയിൽ ശ്രുതിയുക്ത്യനുഭവങ്ങളെത്തന്നെയാണ് സ്വാമികളും പിൻതുടർന്നത്. പക്ഷെ യുക്തിക്കും അനുഭവത്തിനും ശ്രുതി

വിലങ്ങായി നിൽക്കുമ്പോൾ അതിനെ അദ്ദേഹം അവഗണിക്കുകതന്നെ ചെയ്തു. അതുതന്നെയാണല്ലോ രണ്ടായിരത്തഞ്ഞൂറുകൊല്ലം മുമ്പ് ഗൗതമ ബുദ്ധനും ചെയ്തത്.

യുക്ത്യാനന്ദാനുഭൂത്യാച
മദുക്തംഖണ്ഡയേൽ സുധീഃ

എന്നാണ് അദ്ദേഹം യാഥാസ്ഥിതിക പണ്ഡിതന്മാരോടു പറഞ്ഞത്. യുക്തി വാദത്തിന്നു–കാര്യകാരണവിചിന്തനത്തിന് – മതതത്വചിന്തയിൽ ഇത്രയും സ്ഥാനം നല്കിയ മറ്റൊരുമഹാൻ മലയാളക്കരയിലുണ്ടായിട്ടില്ലെന്നതു നിസ്തർക്കമാണ്. 'ആനന്ദാദർശ'മെന്ന സ്വകൃതി അദ്ദേഹം ആരംഭിക്കുന്നതു തന്നെ ഇങ്ങനെയാണ്:

ആലോചനേ മനശ്ശക്തി
ഭവതീമഹതീയതഃ
ആലോകിതും ഗുണാൻ ദോഷാൻ
കേലോകേർഹാസ്ത്വയാവിനാ.
ആലോചനേ ത്വയായുക്തോ
മുക്തഃശക്തഃസുഖീമഹാൻ
ത്വയാഹീനാ ജനാദീനാ
അവിജ്ഞാനാ ധനാധിപാഃ

ചിന്താശീലമാണ് മനുഷ്യനുലഭിച്ച ഏറ്റവും മഹത്തായ അനുഗ്രഹ മെന്നും അവനെ മുക്തനും ശക്തനും സുഖിയും മഹാനുമാക്കുന്നത് പ്രസ്തുത ഗുണമാണെന്നും അദ്ദേഹം ഊന്നിപ്പറയുന്നു.

യുക്തിയുടെയും അനുഭവത്തിന്റെയും വിശാലവീഥിയിൽകൂടി സഞ്ച രിച്ച സ്വാമികൾക്ക് ജനങ്ങൾ ഈശ്വരവിശ്വാസത്തിന്റെ പേരിൽ കാടുകയറു ന്നതുകണ്ടു സഹിച്ചിരിപ്പാൻ സാധിച്ചില്ല. ആനന്ദാദർശത്തിലെ 'ഈശ്വര ദർശന'മെന്ന പ്രഥമപ്രകരണം അദ്ദേഹത്തിന്റെ യുക്തിവാദപാടവത്തിന്റെ പര മകോടിയെ കാണിക്കുന്നു. സൃഷ്ടിസ്ഥിതിസംഹാരകർത്താവായി പറയപ്പെ ടുന്ന ഈശ്വരൻ വെറും മിഥ്യയാണെന്നു അദ്ദേഹം പ്രസ്തുതപ്രകരണത്തിൽ സമർത്ഥിച്ചിരിക്കുന്നു :

ദയാദിഗുണസമ്പന്നഃ
കശ്ചിദീശോസ്തിചേത്തദാ
ഹിംസകാന്വാരയേദ്ദീനാൻ
പാലയേൽപ്രാണിനഃ സദാ.

നാം വിശ്വസിക്കുന്നതുപോലെ ദയാദിഗുണസമ്പന്നനായ ഒരീശ്വരനു ണ്ടെങ്കിൽ അദ്ദേഹം കൊല്ലും കൊലയും നടത്തുന്നവരെ എന്തുകൊണ്ടു തട

യുന്നില്ല? അതിനാൽ സ്ഥിതിസ്ഥാപകനായ ഒരു ഈശ്വരനില്ലെന്നു സമർത്ഥി ച്ചുകൊണ്ടാണ് സ്വാമികളുടെ പോക്ക്. അതുപോലെ ഈശ്വരന്റെ സൃഷ്ടി സംഹാരകർതൃത്വവും അദ്ദേഹം ചോദ്യം ചെയ്യുന്നു.

വിധി, യോഗം എന്നീ വിശ്വാസങ്ങളിൽ കുടുങ്ങിക്കിടക്കുന്നവരോട് സ്വാമികൾക്ക് അനുകമ്പയേ ഉള്ളൂ. പൗരുഷത്തിന് അദ്ദേഹം സർവ്വപ്രാമുഖ്യം നൽകുന്നു. ദൈവത്തെ വിശ്വസിച്ച് പൗരുഷത്തേയും ജ്ഞാനത്തേയും പരി ത്യജിക്കുന്നവൻ ശവപ്രായമാണെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. സ്വാമി കൾ ചോദിക്കുകയാണ്:

നിരീശാഃ കോടയസ്സന്തി
തേകിമീശ്വരസേവയാ
രാജ്യംവാഭീഷ്ടസിദ്ധിംവാ
പ്രാപ്നുവന്തി സ്വപൗരുഷാൽ?

നിരീശ്വരന്മാർ ലോകത്തിൽ കോടിക്കണക്കിലുണ്ട്. അവർ ഉദ്ദിഷ്ടകാ ര്യങ്ങൾ സാധിക്കുന്നത് ഈശ്വരസേവകൊണ്ടല്ലെന്നുള്ളതു വ്യക്തമാണ്. ഈ നിലയിൽ പൂജാപ്രാർത്ഥനാദികൾക്ക് എന്തർത്ഥമാണുള്ളത്?" എന്ന അദ്ദേഹ ത്തിന്റെ ചോദ്യം യുക്തിയുക്തമല്ലെന്ന് ആര് പറയും?

തന്റെ അന്തർമണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന സമ്പൂർണ്ണതയെ സാക്ഷാൽക്കരിപ്പാനും അങ്ങനെ ജീവിതോദ്ദേശ്യം സഫലമാക്കാനുമുള്ള ഒരാ ഹ്വാനമാണ് സ്വാമികൾ ഓരോ മനുഷ്യനും നല്കിയ സന്ദേശം. സ്വാമികളുടെ സിദ്ധാന്തങ്ങളിൽ " വിശ്വാസ"ത്തിനു സ്ഥാനമില്ല. വിവേകിതക്കും അനുഭവ ത്തിന്നുമാണ് മുൻഗണന. നാം ജീവിക്കുന്ന ഈ കാലഘട്ടത്തിന്റെതന്നെ മുദ്രാ വാക്യമെന്താണ്? പൗരുഷവും വിവേകിതയും. മനുഷ്യൻ ഇന്നുനേടിയ പുരോ ഗതിയത്രയും ഇച്ചൊന്ന രണ്ടിന്റെയും നേട്ടങ്ങളാകുന്നു. ഹിമാലയശിഖരത്തിൽ മാനവമഹത്വത്തിന്റെ വെന്നിക്കൊടി നാട്ടാനും ഗോളാന്തരങ്ങളിലേക്ക് റോക്ക റ്റുകൾ അയക്കാനും സാധിച്ചത് തന്നിൽ നിലീനമായിക്കിടക്കുന്ന ചിത്ശ ക്തിയെ ഉണർത്തിവിട്ടതുകൊണ്ടത്രെ.

### മനസ്സ് തന്നെ ആത്മാവ്

സ്വാമികളുടെ നിരീശ്വരവാദം 'നിഹിലിസ'ത്തിലേക്കുള്ള കാൽവെയ്പോ നൈതികതത്വങ്ങളുടെ നിഷേധമോ അല്ല. നിത്യഹരിതമായ ഒരു പ്രപഞ്ചവും നിസർഗ്ഗസുന്ദരമായ ഒരു ജീവിതവുമാണ് അദ്ദേഹത്തിന്റെ കണ്മുമ്പിലുണ്ടായിരുന്നത്. മാനുഷിക ധർമ്മങ്ങളിൽ അഹിംസയെ അദ്ദേഹം ഏതിലുംമീതെ ആദരിക്കുന്നു. അഹിംസ അഥവാ വിശ്വപ്രേമം ഒരേയൊരു ഗുണത്തിന്റെയല്ല, മറ്റനേകം മാനുഷികമൂല്യങ്ങളുടെ ആകാരമാണ്. അംഹി സാനിരതന് സത്യനിഷ്ണാതനാകാതിരിപ്പാൻ വയ്യ. സത്യസന്ധതയാകട്ടെ സരളസ്വഭാവത്തിന്റെ സന്താനമാകുന്നു. സരളവും സത്യസന്ധവും സർവ്വോ

പരി അഹിംസാനിഷ്ഠവുമായ ഒരു ജീവിതം ആർക്കുതന്നെ അഭികാമ്യമല്ല? നിത്യഹരിതവും നിസർഗ്ഗസുന്ദരവുമായ ഒരു ലോകത്തെയാണ്, ഈശ്വരനെ അകറ്റിനിർത്തിയാലും, അദ്ദേഹം ഭാവനയിൽ കണ്ടിരുന്നത്.

സ്വാമികൾ ചിന്താശീലത്തിനും തജ്ജന്യമായ വിവേകിതക്കും എത്രത്തോളം പ്രാധാന്യം കല്പിച്ചിരുന്നുവെന്ന് നാം കണ്ടു. ചിന്തയെന്നത് മനുഷ്യനിലടങ്ങിയ ശക്തിവിശേഷങ്ങളിൽ ഒന്നുമാത്രമാണ്. രാഗദ്വേഷസങ്കലിതവും നിശ്ചയവികല്പാത്മകവുമായി മനസ്സ് എന്ന മറ്റൊരു ഘടകം കൂടിയുണ്ടല്ലോ മനുഷ്യനിൽ. മനസ്സിനോടു സ്വാമികളുടെ സമീപനരീതി എന്താണ്? സ്വാഭാവികമായും ഉയർന്നുവരുന്നതാണ് ഈ ചോദ്യം.

ആസ്തികന്മാർ ആത്മാവെന്നുപറയുന്നതെന്തോ അതിനെതന്നെയാണ് ആനന്ദമതാചാര്യൻ മനസ്സ് എന്നു വ്യവഹരിക്കുന്നത്. പക്ഷെ ആസ്തികന്മാരുടെ ആത്മാവിനെപ്പോലെ ജനനമരണഹേതുകവും പുണ്യപാപസമാശ്ലിഷ്ടവും അനശ്വരവുമല്ല ഈ മനസ്സ്. ജീവിതത്തിന് രൂപം നൽകുന്നത് മനസ്സത്രെ. എന്നുവെച്ചാൽ ജീവിതത്തെ സ്വർഗ്ഗീയമോ നാരകീയമോ ആക്കുന്നത് മനസ്സ് – മനസ്സുമാത്രം–ആണെന്നർത്ഥം. അദ്ദേഹം പറയുകയാണ് :

അസ്വാധീനം മനഃശത്രുഃ
സ്വാധീനം മിത്രമേവതൽ
രാഗദ്വേഷാദയോ ദോഷാ
അസ്വാധീനത്വഹേതവഃ
അസന്തുഷ്ടം മനഃശത്രുഃ
സന്തുഷ്ടം മിത്രമേവതൽ
നാസ്തി നാസ്തി മഹാശത്രു–
മിത്രഞ്ചേമനസഃപരം

നമ്മുടെ നിയന്ത്രണത്തിലല്ലാത്ത മനസ്സ് ശത്രുവാണ്. നിയന്ത്രണാധീനമായ മനസ്സാകട്ടെ മിത്രമാകുന്നു. മനസ്സ് നിയന്ത്രണാതീതമാകുന്നത് രാഗദ്വേഷാദികളുടെ പ്രവർത്തനം കൊണ്ടാണ്. അസന്തുഷ്ടമായ മനസ്സ് ശത്രുവും സന്തുഷ്ടമായതു മിത്രവുമാകുന്നു. മനസ്സിൽനിന്നുപരിയായി ഒരു മഹാശത്രുവോ മഹാമിത്രമോ ഇല്ലതന്നെ. ഈ സിദ്ധാന്തത്തോടൊപ്പം

ഉദ്ധരേദാത്മനാത്മാനം
നാത്മാനമവസാദയേൽ
ആത്മൈവഹ്യാത്മനോ ബന്ധു–
രാത്മൈവരിപുരാത്മനഃ

എന്ന ഗീതാവചനംകൂടി അനുസ്മരിക്കുന്നതു നന്നായിരിക്കും.

അപ്പോൾ ജീവിതം ആനന്ദമയമോ ദുഃഖമയമോ ആക്കുന്നത് ബാഹ്യപ്രേരണകളല്ല ആന്തര–മാനസിക–ചോദനകൾ തന്നെയാണെന്നു സിദ്ധി

ക്കുന്നു. അതിനാൽ മനസ്സിനെ നിയന്ത്രിക്കുകയെന്നതാണ് ആനന്ദത്തിലേക്കുള്ള ഘണ്ടാപഥം. സ്വാമികൾ വീണ്ടും പറയുന്നു:

ആശാദുഷ്ടം മനഃശത്രു
രദുഷ്ടം മിത്രമാശയാ
ആശാസിദ്ധ്യർത്ഥമടതി
കിഞ്ചാകൃത്യം കരോതിചു.

ആശയാണ് എല്ലാത്തരം ദുഃഖങ്ങൾക്കും കാരണം. ആശയെ സാധിപ്പാൻവേണ്ടി മനുഷ്യൻ എല്ലാത്തരം അധാർമ്മിക പ്രവൃത്തികളും ചെയ്യുന്നു.

'മനോജയ ഏവ മഹാജയ' എന്ന് അദ്ദേഹം ഉൽബോധിപ്പിക്കുന്നത് ഐഹികത്തിൽ നേടേണ്ട ഏറ്റവും മഹത്തായ ജയം മനോജയമാണെന്നു ഉള്ളിൽക്കരുതിക്കൊണ്ടുതന്നെയാണ്. ഈ മനോജയത്തിന്റെ പാരിണാമിക ഫലമെന്താണ്? മനഃസ്വസ്ഥതതന്നെ. ഈ മനഃസ്വസ്ഥതതന്നെയാണ് ജീവിതത്തിൽ സർവ്വോപരി അഭികാമ്യമായിട്ടുള്ളത്. അദ്ദേഹം നിർദ്ദേശിക്കുന്ന ആനന്ദവും ഇതുതന്നെ. അതാണല്ലോ 'മനഃസ്വസ്ഥതൈവാനന്ദഃ' എന്നനുശാസിച്ചതിന്റെ താല്പര്യം.

ആനന്ദത്തെ അഭിലഷിക്കാത്തവരായി ലോകത്തിൽ ആരുമില്ല. ഇനി ഉണ്ടാകുമെന്നു കരുതാനും വഴിയില്ല. അതികൊണ്ടത്രെ ആനന്ദമതം സാർവ്വജനീനവും സാർവ്വകാലികവുമാണെന്നു പറയുന്നത്. പരമമായ ആ ലക്ഷ്യത്തെപ്രാപിക്കാനുള്ള സാധനകളെന്താണ്? മനസ്സിനെ രാഗദ്വേഷാദികളിൽനിന്നു നിവർത്തിപ്പിക്കുകതന്നെ. അതായത് രാജയോഗാനുസൃതമായ നിശ്ചിന്തനാദികൾ പരിശീലിക്കുകമാത്രം. ചിത്തവൃത്തിനിരോധത്തിൽ നിന്നാരംഭിച്ച് ആനന്ദാനുഭൂതിയിൽ പര്യവസാനിക്കുന്ന ഈ അനുഷ്ഠാനപ്രക്രിയ ഇന്ന ജാതിക്കാർക്കോ ഇന്ന മതക്കാർക്കോ മാത്രമേ പാടുള്ളൂ എന്നില്ല. എല്ലാ മനുഷ്യർക്കും ഒരുപോലെ അനുഷ്ഠിക്കാവുന്നതും എല്ലാവരും അവശ്യം അനുഷ്ഠിക്കേണ്ടതുമാണ്. ആനന്ദാദർശാനുയായികൾക്കിടയിൽ ജാതിഭേദമോ മതഭേദമോ പൗരോഹിത്യമോ സംഘടിതമതങ്ങളിൽ കാണുന്ന മറ്റുതരം പേക്കൂത്തുകളോ ഇല്ലാതിരിപ്പാനുള്ള കാരണം ഇപ്പോൾ വ്യക്തമാണല്ലോ. വാസ്തവം പറഞ്ഞാൽ ആനന്ദമതമെന്നത് ഇന്നുനാം വ്യവഹരിച്ചുപോരുന്ന അർത്ഥത്തിലുള്ള ഒരു മതമേയല്ല.

ആനന്ദമതമെന്നത് വ്യക്തവും വിചാരശുദ്ധവുമായ ഒരു ലക്ഷ്യവും ആ ലക്ഷ്യത്തിലേക്കെത്തിച്ചേരാൻ യുക്തിസഹമായ പരിപാടികളുമുള്ള ഒരു ജീവിതരീതിമാത്രമാകുന്നു. ശാസ്ത്രീയചിന്തയുടെയും പൗരുഷത്തിന്റെയുമായ ഈ യുഗത്തിൽ ആനന്ദമതസിദ്ധാന്തങ്ങൾ പഠനാർഹങ്ങളും പരിശീലനയോഗ്യങ്ങളുമാകുന്നു. സാരഗ്രാഹികളെ സംബന്ധിച്ചേടത്തോളമെങ്കിലും ഭാവി ആനന്ദ മതത്തിന്റേതായിരിക്കും. ■

# ബ്രഹ്മാനന്ദസന്ദേശത്തിന്റെ പ്രസക്തി

ഐ.വി. ദാസ്

കേരളം കണ്ട ഏറ്റവും മഹാനായ ദാർശനികാചാര്യനും സാമൂഹ്യപരിഷ്ക്കർത്താവുമായിരുന്നു ബ്രഹ്മാനന്ദസ്വാമി ശിവയോഗി. കേരളത്തിന്റെ നാലതിരുകൾക്കുള്ളിൽ ഒതുങ്ങിനിന്ന് പ്രവർത്തിക്കാതെ തന്റെ പ്രവർത്തനമണ്ഡലം ദേശീയതലത്തിൽ വ്യാപിപ്പിച്ചിരുന്നുവെങ്കിൽ ഒരുവേള ദേശീയപ്രശസ്തിയും അതിലൂടെ സാർവ്വദേശീയപ്രശസ്തിയും അദ്ദേഹത്തിന് ലഭിക്കുമായിരുന്നു. എന്നാൽ അദ്ദേഹം ജീവിച്ച ഭൗതികസാഹചര്യത്തിന്റെ പരിമിതികളും പ്രതികൂലാവസ്ഥയും അതിനിടയാക്കിയില്ല.



ഐ. വി. ദാസ്

ഇല്ലത്തു വയലക്കര ഭുവനദാസൻ, തലശ്ശേരിക്കടുത്തു മൊകേരിയിൽ 7.7.1932ൽ ജനിച്ചു. സ്വകാര്യ സ്ക്കൂൾ അദ്ധ്യാപകനായിരുന്നു. മാർക്സിയൻ തത്വശാസ്ത്രത്തിൽ ആകൃഷ്ടനായി സാമൂഹ്യ - രാഷ്ട്രീയ രംഗങ്ങളിൽ പ്രവർത്തനങ്ങൾക്കിറങ്ങി. 'മുന്നണിവായന' പത്രത്തിന്റെ വർക്കിംഗ് എഡിറ്റർ, ദേശാഭിമാനി സഹ പത്രാധിപർ എന്നീ ചുമതലകൾ വഹിച്ചു. ഗ്രന്ഥശാലാപ്രസ്ഥാനം ജനകീയവത്കരിക്കുവാൻ മുൻകൈയ്യെടുത്തു. ഇപ്പോൾ കേരള ഗ്രന്ഥശാല കൗൺസിൽ സെക്രട്ടറി. നിരവധി പുരസ്കാരങ്ങൾ നേടിയിട്ടുണ്ട്. ഗ്രന്ഥകാരനും വാഗ്മിയുമാണ്.

1852 മുതൽ 1929 വരെയാണ് സ്വാമിയുടെ ജീവിതകാലം. ഏഴു പതിറ്റാണ്ടിലേറെക്കാലം അദ്ദേഹം ജീവിച്ചു. കഴിഞ്ഞ നൂറ്റാണ്ടിന്റെ അവസാന ഘട്ടവും ഈ നൂറ്റാണ്ടിന്റെ ആദ്യഘട്ടവും അദ്ദേഹം തന്റെ ഉദാത്തമായ ആശയങ്ങൾ ഉയർത്തിപ്പിടിച്ച് കേരളീയ മനസ്സിനെ ഉദ്ബുദ്ധമാക്കാൻ നിരന്തരമായി പ്രവർത്തിക്കുകയുണ്ടായി. ആശയപ്രചാരണം തന്നെയാണ് തന്റെ കർമ്മവും ധർമ്മവുമായി അദ്ദേഹം പരിഗണിച്ചത്. മതാന്ധതയ്ക്കും അന്ധവിശ്വാസങ്ങൾക്കും അനാചാരങ്ങൾക്കും എതിരെ കൊടുങ്കാറ്റിന്റെ ശക്തിയോടെ സ്വാമികൾ ആഞ്ഞടിച്ചു. അദ്ദേഹം രചിച്ച 'മോക്ഷപ്രദീപം' ഉൾപ്പെടെയുള്ള കൃതികൾ ഇക്കാര്യം വിളിച്ചോതുന്നു.

സവിശേഷമായ വിപ്ലവ പ്രവർത്തനങ്ങൾ യൂറോപ്യൻ രാജ്യങ്ങളിലും ഇന്ത്യയിലും കേരളത്തിലുമെല്ലാം ഉണ്ടായ കാലയളവിലാണ് ബ്രഹ്മാനന്ദസ്വാമികൾ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്തത്. ഭാരതത്തിലും അതിന്റെ ഭാഗമായി കേരളത്തിലും നവോത്ഥാന പ്രസ്ഥാനവും തുടർന്ന് സാമ്രാജ്യവിരുദ്ധ ദേശീയ പ്രസ്ഥാനവും ഉയർന്ന് ശക്തി പ്രാപിച്ച ചരിത്രപ്രധാന കാലഘട്ടമായിരുന്നു അത്. ഈ കാലഘട്ടത്തിന്റെ ഉജ്ജ്വലമായ ഒരു സൃഷ്ടിയായിരുന്നു സ്വാമികൾ. കേരളത്തെ സംബന്ധിച്ച് നവോത്ഥാനപ്രസ്ഥാനത്തിന്റെ പ്രഥമഗണനീയനായ ആചാര്യൻ എന്ന പദവിയാണ് അദ്ദേഹത്തിന് ചരിത്രവും കാലവും നൽകിയിട്ടുള്ളത്.

എല്ലാ അർത്ഥത്തിലും സ്വാമിജി വിചാര വിപ്ലവകാരി ആയിരുന്നു. കേരളീയ ജീവിതത്തിന്റെ സമസ്തമണ്ഡലങ്ങളിലും ശുദ്ധീകരണ പ്രക്രിയക്ക് സഹായകമായ ആശയസമരമായിരുന്നു അദ്ദേഹം നടത്തിയത്. കർക്കശമായ മതപൗരോഹിത്യം കെട്ടിയുയർത്തിയ തിന്മകളുടെ വേലിക്കെട്ടുകൾ തകർക്കാൻ അദ്ദേഹം ആഹ്വാനം ചെയ്തു. ഇന്ദ്രപ്പട്ടം തൃണംപോൽ പരിഗണിക്കാനും അവഗണിക്കാനുമാണ് ആ ആചാര്യൻ മനുഷ്യരാശിയെ ഉദ്ബോധിപ്പിച്ചത്.

സങ്കീർണ്ണങ്ങളായ ജീവിത വ്യവഹാരങ്ങളിൽ കുടുങ്ങിക്കഴിയുന്ന ഓരോ വ്യക്തിക്കും പാളംതെറ്റാതെ ജീവിക്കാൻ കഴിയണമെങ്കിൽ പ്രഥമവും പ്രധാനവുമായി വേണ്ടത് മനോനിയന്ത്രണമാണെന്ന് സ്വാമികൾ ഉപദേശിച്ചു. മനഃശ്ശാസ്ത്രം ലളിതവൽക്കരിച്ച് ജീവിതത്തിൽ പ്രയോഗിക്കാനാണ് ഓരോ മനുഷ്യനോടും അദ്ദേഹം ഗുണദോഷിച്ചത്. 'മനുഷ്യമനസ്സ് കുരങ്ങിനെപ്പോലെയാണ്. ഈ കുരങ്ങിനെ പിടച്ചുകെട്ടിയാൽ തന്നെ സ്ഥൈര്യവും സമാധാനവുമായി' എന്ന് മഹാനായ ചൈനീസ് ആചാര്യൻ കൺഫ്യൂഷസ് എത്രയോ നൂറ്റാണ്ടുകൾക്കുമുമ്പ് പറഞ്ഞ ആശയം തന്നെയാണ് മറ്റൊരു തരത്തിൽ ബ്രഹ്മാനന്ദസ്വാമികൾ ഉയർത്തിപ്പിടിച്ചത്. ഇതു സംബന്ധിച്ച് സ്വതന്ത്രചിന്തകനായ കുറ്റിപ്പുഴ കൃഷ്ണപിള്ള രേഖപ്പെടുത്തിയത് ശ്രദ്ധേയമാണ്. "മനഃസ്വസ്ഥതൈവാനന്ദ: എന്ന ശിവയോഗി സിദ്ധാന്തം നിർമ്മതനും നിരീശ്വരനും സ്വീകാര്യമായിട്ടുള്ള ഒന്നാണ്. ഏത് കാലത്തിനും ഏത് രാജ്യത്തിനും യോജിക്കുന്ന ആശയമൂല്യമുള്ള ഒരു സൂത്രവാക്യമാണിത്. പ്രകൃതിപ്രതിഭാസങ്ങളെ കീഴടക്കിയ മനുഷ്യൻ ആത്മസംയമനത്തിന് കഴിവില്ലാതെ അസ്വസ്ഥമായി ഉഴലുകയാണ്. സർവ്വപ്രധാനമായ ഈ പ്രശ്നം പരിഹരിക്കാനുള്ള മാർഗ്ഗമാണ് ശിവയോഗി വെട്ടിത്തുറന്നത്.

കപടവേദാന്തത്തെയും യാഗാദികർമ്മങ്ങളെയും മതഗ്രന്ഥങ്ങൾ ഉയർത്തിപ്പിടിക്കുന്ന സ്വർഗ-നരക സങ്കല്പങ്ങളെയും നിരാകരിക്കാൻ ബ്രഹ്മാനന്ദസ്വാമികൾ ഉൽബോധിപ്പിച്ചു. മരണത്തിനുശേഷം ഒരു മനുഷ്യനും സ്വർഗ്ഗ

ത്തിലേക്കോ നരകത്തിലേക്കോ പോകുന്നില്ല. ജീവിതകാലത്തുതന്നെ സ്വർഗവും നരകവും ഈ ഭൂമിയിൽ മനുഷ്യൻ അനുഭവിക്കുന്നു. മായാവാദികളെപ്പോലെ ഭൗതികജീവിതത്തെ നിഷേധിക്കുന്ന ഒരാചാര്യനായിരുന്നില്ല സ്വാമികൾ. അദ്ദേഹം നഗ്നമായ ജീവിതത്തിന്റെ അസ്തിത്വം അംഗീകരിച്ചുകൊണ്ടുതന്നെ ജീവിതത്തിന്റെ പരിശുദ്ധിക്കും വെണ്മയ്ക്കും ഊന്നൽകൊടുക്കുകയാണ് ചെയ്തത്. ഭൗതികതയെ നിഷേധിക്കാതെ അതിന്റെ സൽഭാവമാണ് ആത്മീയത എന്നദ്ദേഹം പഠിപ്പിച്ചു.

ബ്രഹ്മാനന്ദസ്വാമികളുടെ സന്ദേശങ്ങളുടെ പ്രസക്തി ഇനിയും എത്രയോ കാലം നിലനിൽക്കും എന്നതിൽ സംശയമില്ല. പ്രത്യേകിച്ചും ഇന്നത്തെ അവസ്ഥയിൽ അവയുടെ തിളക്കം ശ്രദ്ധേയമാണ്. മതാന്ധതയും വർഗ്ഗീയഭ്രാന്തും ചുടലനൃത്തം ചെയ്ത് നമ്മുടെ മഹത്തായ സംസ്കാരത്തിന്റെയും പാരമ്പര്യത്തിന്റെയും സ്വത്വം നഷ്ടപ്പെടുത്തിക്കൊണ്ടിരിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ സ്വാമിജി പതിറ്റാണ്ടുകൾക്ക് മുമ്പ് രേഖപ്പെടുത്തിയ വരികൾ ശ്രദ്ധിക്കുക;

"ജീവൻ ഹിന്ദുവുമല്ല
ജീവനഹോ ബൗദ്ധജാതിയും അല്ല
ജീവൻ ക്രിസ്ത്യനുമല്ല
ജീവന്നൊരു ജാതിയുമില്ല സത്തല്ലോ
ഇല്ല ശരീരത്തിനും
ചൊല്ലാൻ ബൗദ്ധാദി ജാതിഭേദങ്ങൾ
എല്ലാം ഭൗതികമല്ലൊ
തല്ലാനന്യോന്യമൊന്നുമില്ലല്ലോ"
"മതഭേദം മത്സരമുണ്ടാക്കുന്നു
മതഭേദം തല്ലിച്ചുകൊല്ലിക്കുന്നു"

ഇക്കാലത്ത് പ്രതിലോമശക്തികൾ മതങ്ങളുടെ പേരിൽ മത്സരവും ഈർഷ്യയും വളർത്തി ശുദ്ധാത്മാക്കളും നിരപരാധികളുമായ സാധുമനുഷ്യരെ തമ്മിൽ തല്ലിച്ച് കൊല്ലിക്കുകയല്ലേ ചെയ്തുകൊണ്ടിരിക്കുന്നത്? രാമന്റെയും ബാബറുടെയും നാമങ്ങൾ ഉച്ചരിച്ച് സംഘടിപ്പിക്കുന്ന കൊല്ലാക്കൊലകളെ ചൂണ്ടിയല്ലേ ശതാബ്ദങ്ങൾക്ക് മുമ്പുതന്നെ ബ്രഹ്മാനന്ദസ്വാമികൾ മതഭേദം മത്സരമുണ്ടാക്കുന്നു എന്നും മതഭേദം തല്ലിച്ചുകൊല്ലിക്കുന്നു എന്നും ഗർജ്ജിച്ചത്?

എക്കാലത്തെയും കടപസന്യാസികളെ നോക്കി സ്വാമിജി പരിഹാസപൂർവ്വം ഇപ്രകാരം എഴുതി.

"തല, താടി നീട്ടീട്ടു കാര്യമെന്താ
തല, മൊട്ടയിട്ടിട്ടു കാര്യമെന്താ

ഉലകത്തെ തോല്പിക്കാം, സന്യാസി വേഷത്താൽ
ഉദരം ഭരിച്ചിടാം ജ്ഞാനപ്പെണ്ണേ"

ഈ വരികൾ ഇന്നും അർത്ഥഗർഭമല്ലേ? സന്ന്യാസജീവിതത്തിന്റെ പരിശുദ്ധി കളഞ്ഞു കുളിച്ച് ഭീകരനായ വീരപ്പനെ തോൽപ്പിക്കുന്ന ക്രൗര്യവും ഹിംസാത്മകതയും മുഖമുദ്രയായി നടക്കുന്ന ഇക്കാലത്തെ കലികാല കപട സന്ന്യാസിമാരോടാണോ സ്വാമികൾ പ്രസ്തുത വരികളിലടങ്ങിയ ചോദ്യങ്ങൾ ഉന്നയിച്ചതെന്ന് തോന്നിപ്പോകുന്നു. കാവിവസ്ത്രം കെട്ടി സന്ന്യാസിവേഷം ധരിച്ച് ആത്മ-പരവഞ്ചന നിത്യതൊഴിലാക്കി ജീവിക്കുന്ന വർഗ്ഗീയ രാഷ്ട്രീയ ഉദരംഭരികളായ സന്ന്യാസിക്കൂട്ടത്തെ തിരിച്ചറിയാൻ സ്വാമിജിയുടെ മേൽ ചേർത്ത വരികൾ നമ്മെ സാഹായിക്കുന്നു.

ഭാരതത്തിലെ മനുഷ്യസമൂഹം മനസ്സിലിട്ട് സൂക്ഷിക്കുന്ന മതമൈത്രിയും സഹിഷ്ണുതയും മതനിരപേക്ഷതയുമടക്കം എല്ലാ മാനുഷികമൂല്യങ്ങളും ആപൽക്കരമായ വെല്ലുവിളികൾ നേരിടുന്ന ഇപ്പോഴത്തെ അവസ്ഥയിൽ ധീരോദാത്ത ശബ്ദവാഹിയായ ബ്രഹ്മാനന്ദസന്ദേശത്തിന്റെ പ്രസക്തിയേറുന്നു.

# കൊടുങ്കാറ്റു സൃഷ്ടിച്ച യോഗിവര്യൻ

**ഡോ. തോന്നയ്ക്കൽ നാരായണൻ**

ദേശാഭിമാനി വാരികയുടെ മുപ്പതാം ലക്കത്തിൽ ഇ.എം.എസ്. നമ്പൂതിരിപ്പാട് ' ശ്രീനാരായണഗുരുവും ബ്രഹ്മാനന്ദശിവയോഗിയും' എന്ന തലക്കെട്ടിൽ എഴുതിയ ലേഖനം കേരളചരിത്രം എഴുതിയ അനേകം ചരിത്രകാരന്മാർ വിസ്മരിച്ച് കളഞ്ഞ ചില വസ്തുതകളിലേക്ക് വിരൽ ചൂണ്ടുന്നു. ശ്രീനാരായണഗുരുവും (1854-1925) ചട്ടമ്പിസ്വാമികളും (1853- 1924), ബ്രഹ്മാനന്ദ സ്വാമി ശിവയോഗിയും (1852-1929) ഒരേ ദശകത്തിൽ ജനിക്കുകയും ഒരേ ദശകത്തിൽ സമാധിയടയുകയും ചെയ്ത മൂന്നു യോഗിമാരാണ്. മൂന്നുപേരും കവികൾ, തത്വചിന്തകർ, വേദശാസ്ത്ര പാരംഗതർ സർവ്വോപരി സാമൂഹ്യ വിപ്ലവകാരികൾ എന്നീ നിലകളിൽ സമാനരാണ്. ആരാണ് ഇവരിൽ മുമ്പൻ എന്നത് ആരാധകരുടെ വാചാടോപത്തെ ആശ്രയിച്ചിരിക്കുന്ന ഒരു കാര്യം മാത്രമാണ്. യഥാർത്ഥത്തിൽ ഇവരിൽ ആരും ആരുടേയും പിന്നിലല്ല. അത്ര മഹത്തായ സംഭാവന അവർ കേരളീയസമൂഹത്തിന് നൽകിയിട്ടുണ്ട്. എന്നിട്ടും ഇവരിൽ ബ്രഹ്മാനന്ദശിവയോഗിയെ മാത്രം വേണ്ടത്ര സ്മരിക്കാൻ ചരിത്രകാരന്മാർ തയ്യാറാകാതിരുന്നത് അവരുടെ ചരിത്രബോധത്തിന്റെ അപൂർണ്ണതകൊണ്ടാണെന്നല്ലാതെ പറയാനാവില്ല. അതുകൊണ്ടാവാം, കേരളചരിത്രം പഠിക്കുന്ന വിദ്യാർത്ഥികൾക്കും അതു പഠിപ്പി



ക്കുന്ന അദ്ധ്യാപകർക്കും ശിവയോഗി ആരാണെന്ന് അന്വേഷിക്കേണ്ടി വന്നിട്ടില്ല. കേരളത്തിലെ സാമൂഹിക വിപ്ലവകാരികളെപ്പറ്റി വാതോരാതെ പ്രസംഗിച്ചു നടക്കുന്നവരുടെ നാവിൻതുമ്പിൽ 'ശിവയോഗി' എന്ന നാലക്ഷരം ഒരിക്കലും എത്താറില്ല. ഈ പരിതസ്ഥിതിയിലാണ് ഇ.എം.എസ്. ബ്രഹ്മാനന്ദ ശിവയോഗിയെ വിലയിരുത്താൻ ഒരുങ്ങിയത്.

പുരാതന ഭാരതത്തിൽ ജീവിച്ചിരുന്ന ചാർവാകന്മാരുടെ ഗതിയാണ് ശിവയോഗിക്ക് സംഭവിച്ചത്. വിശ്വാസികളുടെ അടിത്തറയിളക്കാൻ ശ്രമിക്കുന്ന വിപ്ലവകാരികളെ ഇരുട്ടറയിലേക്ക് ആഴ്ത്തിക്കളയുന്ന പാരമ്പര്യമാണ് ഭാരതം പണ്ടേ പുലർത്തിപ്പോരുന്നത്. അന്ധവിശ്വാസങ്ങളുടേയും അനാചാരങ്ങളുടേയും ജാതി മതങ്ങളുടെ അടിസ്ഥാനത്തിലുള്ള വിഭാഗീയ ചിന്താഗതികളുടേയും ഭ്രാന്തുപിടിച്ച ഭൂരിപക്ഷ ജനത, അവരെ ചോദ്യംചെയ്തു സ്വതന്ത്ര ചിന്തയുടെ വിശാല വീഥിയിലേക്ക് നയിക്കാൻ ഒരുങ്ങുന്നവരെ ഒരിക്കലും വെറുതെ വിട്ടിട്ടില്ല. ചാർവാകന്മാർ എന്നറിയപ്പെടുന്ന ഭൗതികവാദികളുടെ മഹദ്ഗ്രന്ഥങ്ങൾ ചുട്ടുകരിക്കപ്പെട്ടത് അങ്ങനെയാണ്. പുരാണേതിഹാസങ്ങളിൽ അങ്ങിങ്ങ് ചാർവാകാദികളുമായി നടത്തിയ വാദപ്രതിവാദങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. അത്തരം രേഖകളിലൂടെയാണ് അവരിന്ന് അറിയപ്പെടുന്നത്. ശിവയോഗിയോട് ചരിത്രകാരന്മാരും, ദൈവവിശ്വാസങ്ങളും വർഗ്ഗീയതയും അന്ധവിശ്വാസങ്ങളും പുലർത്തുന്നവരും കാണിച്ചുപോരുന്ന അവഗണനയും ഇത്തരത്തിലുള്ളതാണ്.

സാമൂഹിക വിപ്ലവത്തിന്റെ പാതയിൽ നമുക്ക് നിരവധി ചരിത്രപുരുഷന്മാരുണ്ട്. അവരെല്ലാം അന്ധവിശ്വാസങ്ങളേയും അനാചാരങ്ങളേയും ചോദ്യം ചെയ്തിട്ടുണ്ട്. മതപരമായ ആചാരങ്ങളെ പരിഷ്ക്കരിക്കാനും ശ്രമിച്ചിട്ടുണ്ട്. ജാതി വ്യത്യാസത്തിനെതിരെ അടരാടാനും പലരും നേതൃത്വം നൽകിയിരുന്നു. എന്നാൽ ജാതി, മതം, ക്ഷേത്രം, വിഗ്രഹ പ്രതിഷ്ഠ, ക്ഷേത്രാരാധന, മതത്തിന്റെയും ദൈവത്തിന്റെയും പേരിലുള്ള ആചാരങ്ങൾ എന്നിവയെല്ലാം ആവശ്യമില്ലാത്തവയാണെന്ന് ഉറക്കെ പ്രഖ്യാപിക്കാൻ ധീരത കാണിച്ച യോഗിവര്യനാണ് ബ്രഹ്മാനന്ദസ്വാമി. ശാസ്ത്രീയമായ വിലയിരുത്തലുകളും യുക്തിബോധവും ധീരവും സ്വതന്ത്രവുമായ വീക്ഷണവുമാണ് ശിവയോഗിയെ ഇത്ര വിപ്ലവകരങ്ങളായ ആശയങ്ങളുടെ വക്താവാകാൻ സഹായിച്ചത്.

ഭാരതീയ പുരാണേതിഹാസങ്ങളുടേയും വേദോപനിഷത്തുക്കളുടെയും ആഴവും പരപ്പും ഗ്രഹിച്ചുവെങ്കിലും ശിവയോഗി അവയെ ശാസ്ത്രീയമായും യുക്തിപൂർവ്വകമായും അപഗ്രഥിച്ചുകൊണ്ട് അവയ്ക്ക് പുനർവ്യാഖ്യാനങ്ങൾ നൽകി. എന്നാൽ മറ്റുയോഗിമാർ വേദോപനിഷത്തുക്കളെ ആവർത്തിച്ചാവർത്തിച്ച് വ്യാഖ്യാനിക്കുക മാത്രമേ ചെയ്യാറുള്ളു. ആധുനിക

കാലത്തുപോലും ചിന്തകന്മാർ വേദോപനിഷത്തുക്കളെ സമീപിക്കുന്നത് അത്തരത്തിൽ മാത്രമാണ്. വൈദികകാല ചിന്തകളിൽ തള്ളേണ്ടതു തള്ളാനും കൊള്ളേണ്ടതു കൊള്ളാനും അദ്ദേഹം ജനങ്ങളെ ഉപദേശിച്ചു. "നമ്മുടെ പൂർവ്വികന്മാർ കുഴിച്ചുവെച്ച കിണറുകളിൽ ഉപ്പുവെള്ളമാണെങ്കിൽ ആ ഉപ്പു വെള്ളം തന്നെ മരണപര്യന്തം കുടിക്കണമെന്നുണ്ടോ? ഇല്ല. അതിനെ ഉപേക്ഷിച്ച് നല്ലവെള്ളം ഏതിലുണ്ടോ അതു സ്വീകരിക്കാം". ഇതാണ് അദ്ദേഹത്തിന്റെ അഭിപ്രായം. പൂർവ്വാചാര്യന്മാരെ അനുസരിക്കലാണ് നമ്മുടെ ഒരേയൊരു കർത്തവ്യമെന്ന് പറഞ്ഞുനടക്കുന്ന പുരോഹിതന്മാരോടും ആദ്ധ്യാത്മികവാദികളോടും കാലോചിതമായ മാറ്റം ചിന്താതലത്തിൽ ഉണ്ടായേ തീരൂ എന്ന് ഉത്ബോധിപ്പിക്കുകയാണ് ശിവയോഗി ചെയ്തത്.

1903-ൽ സിദ്ധാനുഭൂതി എന്നും 1905-ൽ മോക്ഷപ്രദീപം എന്നും രണ്ടു കൃതികൾ പ്രസിദ്ധം ചെയ്തതോടെ ശിവയോഗി കേരളത്തിലെ ധീരനും നിർഭയനുമായ സാമൂഹിക വിപ്ലവകാരിയായി ഉയർന്നു. പില്ക്കാലത്ത് സാമൂഹിക പരിഷ്കർത്താക്കളായി ഉയർന്ന ആരും ഈ കാലഘട്ടത്തിൽ കേരളത്തിലുട നീളം അറിയപ്പെടാൻ തുടങ്ങിയിരുന്നില്ല. അനാദികാലമായി ആചരിച്ചു വരുന്ന ജാതിഭേദത്തെയും യാഗം, വ്രതം, തീർത്ഥസ്നാനം, വിഗ്രഹാരാധനം മുതലായ കർമ്മങ്ങളെയും അവയെ വിധിക്കുന്ന ശാസ്ത്രങ്ങളെയും 'മോക്ഷപ്രദീപ'ത്തിൽ ഖണ്ഡിച്ചിരിക്കുന്നു. മാത്രമല്ല അവ കപടപ്രമാണങ്ങളാണെന്നും, അത്തരം കപടപ്രമാണങ്ങളെ വിദ്വാന്മാരും ചിന്തകരും ഒത്തൊരുമിച്ച് തീയിലിട്ടുചുട്ട് സാമൂഹിക ചിന്തയെ ശുദ്ധീകരിക്കണമെന്നും മോക്ഷപ്രദീപത്തിന്റെ ആമുഖത്തിൽ ശിവയോഗി വ്യക്തമാക്കിയിട്ടുണ്ട്.

"നാനാ കപട ശാസ്ത്രാണി
പ്രപഞ്ച കഥിതാനിവൈ-
ദൃഷ്ട്വാ വിശ്വാസ പൂർവന്തു
വിദ്വാനപി ചലത്യഹോ"

(പല വിധത്തിലുള്ള കപടപ്രമാണങ്ങൾ പ്രപഞ്ചത്തിൽ ഘോഷിക്കപ്പെട്ടിരിക്കുന്നു. അവ വിശ്വസിച്ച് വിദ്വാന്മാരും അപഥത്തിൽ സഞ്ചരിക്കുന്നു.) പൂർവികരായ ആചാര്യന്മാർ സൃഷ്ടിച്ച പ്രമാണങ്ങൾ ചോദ്യം ചെയ്യപ്പെട്ടു കൂടാത്ത വേദവാക്യങ്ങളാണെന്ന് കരുതുന്നവരെ നോക്കിയാണ് ശിവയോഗി ഇങ്ങനെ പറഞ്ഞത്.

ശ്രീനാരായണഗുരു തമിഴകത്തെ ശൈവസന്യാസിമാരിൽ നിന്നും സ്വീകരിച്ച് മലയാളനാട്ടിൽ ഒരു മുദ്രാവാക്യംപോലെ പ്രചരിപ്പിച്ച 'ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്' എന്ന സിദ്ധാന്തത്തിന് ശിവയോഗി പ്രാധാന്യമോ പുതുമയോ കൽപ്പിക്കുന്നില്ല. എന്തെന്നാൽ ജാതി, മതം, ദൈവം എന്നീ പേരുകൾ പോലും അപ്രസക്തമാണ്. ഈ അഭിപ്രായത്തിന്റെ സ്വാധീനത്തിൽ

പെട്ടിട്ടാണ് സഹോദരൻ അയ്യപ്പൻ 'ജാതി വേണ്ട മതം വേണ്ട ദൈവം വേണ്ട മനുഷ്യന്' എന്ന് ഉറക്കെ വിളിച്ചു പറഞ്ഞത്. (യൗവനകാലം കഴിഞ്ഞ് സഹോദരൻ ഈ അഭിപ്രായത്തിൽതന്നെ ഉറച്ചു നിൽക്കുകയുണ്ടായില്ല.)

ജാതി മതങ്ങളുടെ അർത്ഥശൂന്യതയെ വളരെ ലളിതമായ വാക്കുകളിലൂടെ ശിവയോഗി വെളിപ്പെടുത്തി. " ഞാൻ ബ്രാഹ്മണൻ, ഞാൻ ക്ഷത്രിയൻ" എന്നും മറ്റും നടിക്കുന്നത് വാസ്തവമല്ല. വാസ്തവമാണെങ്കിൽ ജനിക്കുമ്പോൾ പൂണൂൽ മുതലായ ജാതി ചിഹ്നങ്ങൾ ഉണ്ടായിരിക്കും. ഭിന്നജാതിയിൽപ്പെട്ട മനുഷ്യരുടെ കുട്ടികളെല്ലാം ജനിക്കുമ്പോൾ ഒരേപോലെ ഇരിക്കുന്നു. അതുകൊണ്ട് ജാതിഭേദം മനുഷ്യകൽപ്പിതമാകുന്നു." ശിവയോഗിയുടെ ഈ വിപ്ലവ ചിന്ത കേരളത്തിലെ കവികളേയും സ്വാധീനിക്കുകയുണ്ടായി.

" പുണ്ഡ്രമോ പൂണൂൽതാനോ–ശിഖാ
ണ്ഡമോ ജന്മജമാണോ"

എന്ന് വർഷങ്ങൾക്കുശേഷം എഴുതുവാൻ കുമാരനാശാനെ പ്രേരിപ്പിച്ച കാര്യം നമുക്കിവിടെ ഓർക്കാം. " ഒരു ബ്രാഹ്മണൻ മുഹമ്മദു മതത്തിൽ ചേരുമ്പോൾ മുഹമ്മദനും ക്രിസ്തുമതത്തിൽ ചേരുമ്പോൾ ക്രിസ്ത്യനും ആകുന്നു. ബ്രാഹ്മണൻ ഉൽകൃഷ്ടജാതിയിലുള്ളവനാണെങ്കിൽ ഇതെങ്ങനെ സാധ്യമാകും? ആന ആട്ടിൻ കൂട്ടത്തിൽ ചെന്നാൽ ആടായിത്തീരുന്നില്ലല്ലോ. അതുകൊണ്ട് മത–ജാതിഭേദങ്ങൾ തികച്ചും മനുഷ്യകൽപ്പിതമാണ്". ഇങ്ങനെ അതിലളിതമായ ഭാഷയിലാണ് ശിവയോഗി ജാതിയുടേയും മതത്തിന്റേയും വക്താക്കളുടെ വാദശരങ്ങളെ തകർത്തത്.

തികച്ചും ഒരു നൂറ്റാണ്ടുമുമ്പ് കേരളീയ സമൂഹത്തിൽ ജാതി–മതസർപ്പങ്ങൾ വിഷംചീറ്റി ആടിനിന്ന കാലത്താണ് ശിവയോഗി അവരെ നിർവ്വീര്യമാക്കാൻവേണ്ടി ജാതി–മത ഖണ്ഡനങ്ങൾ ആരംഭിച്ചത്. അദ്ദേഹം വിവരിക്കുന്നു: " താണജാതികളെന്നു കൽപ്പിക്കപ്പെട്ടവർക്കു ഉൽകൃഷ്ടജാതികളെന്നു നടിക്കുന്നവരുടെ അടുത്തുവരാൻ പാടില്ല. ക്രിസ്തുമതത്തിലോ മുഹമ്മദു മതത്തിലോ ചേർന്നാൽ അവർക്ക് ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ എന്നെല്ലാം പറയുന്നവരുടെ അടുത്തുവരാം.... കഷ്ടം! കഷ്ടം! ഒരേ ജാതിയായ മനുഷ്യരിൽ ചിലരെ താണജാതിയെന്നു ധിക്കരിച്ച് ദൂരെ വിലക്കുന്ന ശ്രേഷ്ഠൻമാർ എന്തുകൊണ്ട് പക്ഷിമൃഗാദികളെ ദൂരെ വിലക്കുന്നില്ല. അവ മനുഷ്യരിൽ നിന്ന് താണജാതിയാണെന്ന് സർവ്വമതക്കാർക്കും സമ്മതമാകുന്നു. ആ താണ ജാതിയിലുള്ള ആട്, മാട് എന്നിവയുടെ പാലും കറന്നു കുടിക്കുന്നു. മാംസവും തിന്നുന്നു. താണജാതിക്കാർ അണഞ്ഞുകൂടാ, അവരുടെ അന്നം ഭക്ഷിച്ചുകൂടാ, വെള്ളവും കുടിച്ചുകൂടാ.... ശിവ! ശിവ! ആട്, മാട്, എരുമ, കോഴി മുതലായവയെക്കാൾ താണജാതിക്കാരാണോ മനുഷ്യർ? തുടർന്ന് പരസ്പരം

തൊടാനും തൊട്ടതു തിന്നാനുംകൂടി പാടില്ലാത്ത ഈ ജാതിഭേദ കുഷ്ഠവ്യാധി നമ്മുടെ ഇടയിൽ മാത്രം വന്നതെങ്ങനെ എന്ന് ശിവയോഗി ചോദിക്കുന്നു.

പത്തൊൻപതാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ ജാതിക്കെതിരായുള്ള പല പ്രസ്ഥാനങ്ങളും കേരളത്തിലുണ്ടായി. മലബാറിലാണ് അത്തരത്തിലുള്ള പ്രസ്ഥാനങ്ങൾ ആദ്യമായി ആരംഭിച്ചത്. അവയിൽ പ്രധാനം 1898ൽ ഡോ. അയ്യത്താൻ ഗോപാലന്റെ നേതൃത്വത്തിൽ സ്ഥാപിതമായ ബ്രഹ്മസമാജമാണ്. കേരളത്തിൽ ആദ്യമായി മിശ്രഭോജനപ്രസ്ഥാനവും മിശ്രവിവാഹപ്രസ്ഥാനവും ആരംഭിച്ചത് ബ്രഹ്മസമാജക്കാരാണ്. ജാതിക്കും മതത്തിനും എതിരെയുള്ള അവരുടെ പ്രവർത്തനങ്ങളിൽ സജീവപങ്കാളിത്തം വഹിച്ചിരുന്നതിനാൽ ആ സമാജക്കാരാണ് കവിയും വേദശാസ്ത്രപണ്ഡിതനും വിപ്ലവചിന്തകനും ആയ കാരാട്ടു ഗോവിന്ദമേനോന് 'ബ്രഹ്മാനന്ദസ്വാമി' എന്ന സ്ഥാനപ്പേര് നൽകിയത്.

അതിനുശേഷമാണ് അദ്ദേഹം ആലത്തൂരിൽ സ്ഥിരതാമസമുറപ്പിച്ചതും സിദ്ധാശ്രമം സ്ഥാപിച്ച് നിരവധി ശിഷ്യന്മാർക്ക് തന്റെ ആദർശങ്ങൾ പകർന്നു കൊടുത്തതും തന്റെ വിപ്ലവാശയങ്ങൾ പ്രചരിപ്പിക്കാൻ ഉതകുന്ന അനേകം ഉൽകൃഷ്ട ഗ്രന്ഥങ്ങൾ രചിച്ചതും. ഇക്കാലത്താണ് കോഴിക്കോട് നിന്നും മഹാപണ്ഡിതനും ചിന്തകനുമായ വയലേരി കുഞ്ഞിക്കണ്ണൻ ഗുരുക്കൾ ശിവയോഗിയെ തേടിയെത്തിയത്. ഗുരുക്കൾക്ക് ശിവയോഗി ശിഷ്യപ്രമുഖന്റെ സ്ഥാനവും 'വാഗ്ഭടാനന്ദൻ' എന്നു സ്ഥാനപ്പേരും നൽകി അനുഗ്രഹിച്ചു. വാഗ്ഭടാനന്ദൻ കേരളത്തിലങ്ങോളമിങ്ങോളം കൊടുങ്കാറ്റ് പോലെ പാഞ്ഞു നടന്ന് ശിവയോഗിയുടെ ആദർശങ്ങൾ പ്രചരിപ്പിച്ചു. പുറമേ, കോഴിക്കോട്ടു നിന്ന് 'ശിവയോഗി വിലാസം' എന്നൊരു പ്രസിദ്ധീകരണവും ആരംഭിക്കുകയുണ്ടായി.

ശ്രീനാരായണഗുരു, ചട്ടമ്പിസ്വാമി തുടങ്ങിയവർ ഹൈന്ദവർക്കിടയിലെ വിശ്വാസങ്ങളെയും ആചാരാനുഷ്ഠാനങ്ങളെയും പരിഷ്ക്കരിക്കാൻ ശ്രമിച്ചു കൊണ്ടിരുന്നപ്പോൾ, ശിവയോഗി അനാചാരങ്ങൾക്ക് വഴിയൊരുക്കുന്ന മതം, ജാതി, ദൈവം, ദേവാലയം എന്നിവയാണ് സമൂഹത്തിൽനിന്ന് പോകേണ്ടതെന്ന് വ്യക്തമാക്കി. അതിനുവേണ്ടിയാണ് 'മോക്ഷപ്രദീപം' എന്ന കൃതി എഴുതിയത്. 1905-ൽ പ്രസിദ്ധം ചെയ്ത പ്രസ്തുത കൃതിയെപ്പറ്റി സരസകവി കെ.സി. കേശവപിള്ള ഇങ്ങനെ പറഞ്ഞു. "ജനങ്ങൾ മുക്തി കിട്ടുമെന്നു ഭ്രമിച്ച് കല്ല്, മരം മുതലായവ വസ്തുക്കളെ ഈശ്വരനെന്നു വിചാരിച്ച് വന്ദിക്കുന്നതും ആ വിഗ്രഹങ്ങൾക്കുവേണ്ടി ചോറും പായസവും അപ്പവും മറ്റും കൈക്കൂലി കൊടുക്കുന്നതും ക്ഷേത്രനിർമ്മാണോത്സവാദികൾക്കുവേണ്ടി പണവും സമയവും നശിപ്പിക്കുന്നതും പട്ടിണികിടന്നു കഷ്ടപ്പെടുന്നതും കാശിയിലും മറ്റും പോയി കുളിക്കുന്നതും ബ്രാഹ്മണർ എന്നു പറയപ്പെടുന്നവർക്ക് പണം കൊടുക്കുന്നതും മറ്റും കണ്ട് "ഇതെന്തു ഭ്രാന്താണ്" കഷ്ടം! എന്നു പലപ്പോഴും

വ്യസനിച്ചുകൊണ്ടിരുന്ന ഒരാളാണ് ഞാൻ. എനിക്ക് മോക്ഷപ്രദീപം എത്ര മാത്രം ആനന്ദകരമാണെന്ന് പറഞ്ഞറിയിക്കേണ്ടതില്ലല്ലോ." മഹാകവി കെ.സി. കേശവപിള്ള മാത്രമല്ല, കവി തിലകൻ കെ.പി. കറുപ്പൻ, പ്രൊഫ. കുറ്റിപ്പുഴ കൃഷ്ണപിള്ള, ലളിതാംബികാഅന്തർജ്ജനം, സഹോദരൻ അയ്യപ്പൻ തുടങ്ങിയവരെല്ലാം ശിവയോഗിയുടെ ആദർശങ്ങളെ പിന്തുടർന്നവരാണ്.

" മതങ്ങളാൽ താലോലിക്കപ്പെട്ടിട്ടുള്ള അനാചാരങ്ങളേയും അന്ധവിശ്വാസങ്ങളേയും ഭേദിക്കാൻ ബ്രഹ്മാനന്ദസ്വാമികൾ ചെയ്തിട്ടുള്ള സേവനം ഈ തലമുറയുടെ ശിരസ്സിൽ വെളിച്ചം കൊണ്ടുകുറിച്ച ഒരു എഴുത്തായി പതിഞ്ഞിട്ടുണ്ട്. മനോനിവൃത്തിയാണ് പരമശാന്തിയെന്നും കാശിയിലും മണികർണ്ണികയിലുമില്ല. സ്വന്തം ഹൃദയക്ഷേത്രത്തിലാണ് തീർത്ഥാടനം നടത്തേണ്ടതെന്നും ഈ അഭിനവാചാര്യൻ തെളിയിച്ചുതന്നു. " ലളിതാംബിക അന്തർജനത്തിന്റെ വാക്കുകളാണിവ. മോക്ഷപ്രദീപത്തെപ്പറ്റി നിത്യചൈതന്യയതി പറയുന്നു. "കന്യാകുമാരി മുതൽ കാസർകോടുവരെ കാക്കത്തൊള്ളായിരം അമ്പലങ്ങൾ നിരന്നു നിൽക്കുന്നു. അവിടെയൊക്കെ മണിയടിയും പൂജയും നൈവേദ്യവും എന്നല്ല പൂരപ്പാട്ടും കോഴിയറപ്പും ഒക്കെ നടക്കുന്ന പൂജാവിധികൾകൊണ്ട് നിറഞ്ഞു നിന്നപ്പോൾ യുക്തിയുടെ പ്രകാശം കൈയ്യിലേന്തിക്കൊണ്ട് വസ്തുരൂപത്തെയും അറിവിന്റെ നിജസ്ഥിതിയേയും അന്വേഷിച്ച് അറിയിക്കയായിരുന്നു ശ്രീ. ബ്രഹ്മാനന്ദസ്വാമി ശിവയോഗി ചെയ്തത്". ഇതുപോലെ സാഹിത്യരംഗത്തും സൈദ്ധാന്തിക രംഗത്തും പ്രശസ്തരായ പലരും ശിവയോഗിയുടെ ചിന്താവിപ്ലവത്തെ ശരിക്കും ഉൾക്കൊണ്ടിരുന്നു.

മതത്തെയും ജാതിയെയും മാത്രമല്ല ദേവാലയത്തെയും വിഗ്രഹത്തെയും കൂടി തള്ളിപ്പറഞ്ഞപ്പോൾ അതുകേട്ടു കലിതുള്ളിയവർ അന്നു ധാരാളമുണ്ടായിരുന്നു. ഇന്നാണെങ്കിൽ കലിതുള്ളുക മാത്രമല്ല, അത്തരം ഒരു യോഗിയെ ജീവനോടെ കഴിയാൻ ഇടവരുത്തുകയും ഇല്ല. ഭീഷണികളെതെല്ലും വകവെച്ചില്ല ആ യോഗിവര്യൻ. ശ്രീനാരായണഗുരു പ്രതിഷ്ഠാവിപ്ലവം നടത്തിയ ആ കാലഘട്ടത്തിൽ 'വിഗ്രഹാരാധനാ ഖണ്ഡനം' എന്നൊരു കൃതിതന്നെ ശിവയോഗി എഴുതുകയുണ്ടായി. പ്രതിഷ്ഠിക്കുന്നതിൽ വിപ്ലവകരമായി ഒന്നുമില്ലെന്നു മാത്രമല്ല, അത് അദ്വൈത കർമ്മ വിരുദ്ധവുമാണെന്ന് അദ്ദേഹം വിലയിരുത്തി. പണ്ടുപണ്ടേ വിദ്യാവിഹീനരായ ആദിവാസികൾ മുതൽ ബ്രാഹ്മണർ തുടങ്ങിയുള്ള സവർണ്ണ വിഭാഗങ്ങൾ വരെ ഇഷ്ടംപോലെ പ്രതിഷ്ഠകൾ നടത്തിവരുന്നു. ആരും ആരെയും തടയുന്നില്ല. മറിച്ച് ആരാധനാലയം ഉയരുന്നതോടെ ജാതിമറന്നും ആരാധിക്കാൻ ആളുകൾ എത്തുന്നു. ഇതു മാനസികമായ ഒരു അധഃപതനമാണെന്ന് ശിവയോഗി വിലയിരുത്തുന്നു. " ചൈതന്യമുള്ള മനുഷ്യൻ ചൈതന്യമില്ലാത്ത വിഗ്രഹങ്ങളെ കൊണ്ടാടി, അതുകൊണ്ട് ഭുക്തിമുക്തികളെ സാധിക്കാമെന്ന് വിചാരിച്ച്, അനവധി ദ്രവ്യം

ചെലവുചെയ്തും അജ്ഞാനദുഃഖങ്ങളിൽ പതിക്കുന്നത് കണ്ടിരിക്കുന്നത് ജ്ഞാനികൾക്ക് ധർമ്മമാണോ? " തുടർന്ന്, തമിഴിലെ 'മൂഢമതിത്തിറവുകോലി'ൽ നിന്ന് താഴെക്കാണുന്ന പദ്യം ഉദ്ധരിക്കുന്നു.

" എത്തനൈതാൻ കല്ലുകളെ പൂശിത്താലും
ഈനർകളെ ഉങ്കളുക്ക് മോക്ഷമുണ്ടോ?"

എത്ര കല്ലുകളെ ആരാധിച്ചാലും മോക്ഷം കിട്ടുകയില്ല. കല്ലുകളെ ഉടച്ച് പലരൂപങ്ങളുണ്ടാക്കാം. ചവിട്ടുകല്ലായും അലക്കുകല്ലായും ഉപയോഗിക്കാം. അതേകല്ലിലെ മറ്റൊരു കഷണം വിഗ്രഹവുമാക്കാം. അതിനെ പൂജിച്ചാൽ ചവിട്ടുകല്ലിനെക്കാളും അലക്കുകല്ലിനെക്കാളും മഹത്വം അതിനുണ്ടെന്ന് എങ്ങനെ പറയാൻ പറ്റും? കറിവെയ്ക്കുന്ന ചട്ടിയോ കറിയിളക്കുന്ന ചട്ടുകമോ കറിയുടെ രസം അറിയാത്തതുപോലെ കല്ല് മന്ത്രത്തിന്റെയോ പൂജയുടെയോ നിവേദ്യത്തിന്റെയോ ഗുണം ഉൾക്കൊള്ളുന്നില്ല. അതിനാൽ വിഗ്രഹപൂജ കാപട്യമാണ്. എന്നിങ്ങനെയാണ് 'മൂഢമതിത്തിറവുകോലി'ൽ പറഞ്ഞിട്ടുള്ളത്.

ശ്രീനാരായണഗുരുവിനോട് ശിവയോഗിയുടെ ശിഷ്യൻ വാഗ്ഭടാനന്ദൻ വിഗ്രഹപൂജയും പ്രതിഷ്ഠയും അദ്വൈതിയായ ഗുരു നടത്തുന്നത് തെറ്റല്ലേ എന്ന് ചോദിക്കുകയുണ്ടായി. ഗുരു അത് തെറ്റാണെന്ന് സമ്മതിക്കുകയും മാനസികമായി വളർന്നിട്ടില്ലാത്ത ഒരു ജനസമൂഹത്തെ സംഘടിപ്പിച്ചു നിർത്താൻ, അവരുടെ വിശ്വാസത്തിനൊത്തു നിൽക്കേണ്ടതിനാൽ മാത്രമാണ് താൻ വിഗ്രഹപ്രതിഷ്ഠ നടത്തുന്നതെന്ന് വിശദീകരിക്കുകയും ചെയ്തതായി വാഗ്ഭടാനന്ദന്റെ ജീവചരിത്രത്തിൽ സ്വാമി ബ്രഹ്മവ്രതൻ രേഖപ്പെടുത്തിയിട്ടുണ്ട്.

ഹിന്ദുക്കൾ ഭക്തിപൂർവ്വം ആരാധിക്കുന്ന ഭഗവത്ഗീത കേവലം കവികല്പിതമായിരിക്കെ അതിന് ദിവ്യത്വം കല്പിക്കേണ്ടതില്ലെന്ന് ശിവയോഗി പറയുന്നു. ഇടതടവില്ലാതെ യുദ്ധം നടക്കുമ്പോൾ, രണ്ടോ മൂന്നോ ദിവസം, വിശദീകരിച്ചാൽപോലും തീരാത്ത ഗീതാതത്ത്വങ്ങൾ ഭഗവാൻ അർജ്ജുനനു പറഞ്ഞുകൊടുത്തു എന്നത്, ഔചിത്യത്തിനു നിരക്കുന്നതല്ല. അത്തരമൊരു വേദാന്താധ്യയനത്തിന്റെ സന്ദർഭമല്ല അത്. പുരയ്ക്ക് തീ പിടിച്ചിരിക്കുന്നു എന്ന് കണ്ട് കിണറു കുഴിച്ച് വെള്ളമെടുക്കാൻ ഒരുങ്ങും പോലെയാണ് ഗീതോപദേശത്തിന്റെയും അവസ്ഥ, അതിനാൽ അത് കവിമനസ്സിൽ മാത്രം രൂപം കൊണ്ട ഒരു ആശയമാണ്. അതിന് ദിവ്യത്വം തീരെയില്ല.

അതുപോലെ ശിവൻ, വിഷ്ണു, രാമൻ, കൃഷ്ണൻ മുതലായി ക്ഷേത്രങ്ങളിൽ കാണപ്പെടുന്ന ദേവന്മാർ ശില്പികളാൽ നിർമ്മിക്കപ്പെട്ടവരാണ്. പുരാണങ്ങളിലെ ദേവന്മാർ കവികളാൽ കല്പിക്കപ്പെട്ടവരും. അത്തരത്തിലുള്ള ദേവന്മാരിൽ യാതൊരു ദിവ്യത്വവും ചൈതന്യവും കുടികൊള്ളുന്നില്ല. അറിവില്ലാതെ തീയിൽ ചാടുന്ന പാവം ശലഭത്തെ രക്ഷിക്കാനോ വഴിതെറ്റി അലയുന്ന മാൻകുട്ടിക്ക് വഴികാട്ടാനോ വിഗ്രഹമെഴുന്നള്ളിക്കുമ്പോൾ വിരണ്ടോ

ടുന്ന ആന, ആനക്കാരനെയോ, ശാന്തിക്കാരനെയോ കുത്തുമ്പോൾ അവരെ രക്ഷിക്കാനോ ഉത്സവസ്ഥലത്തെ വെടിക്കെട്ടിൽ അപകടം ഒഴിവാക്കാനോ തീർത്ഥാടനം കഴിഞ്ഞുമടങ്ങുന്നവരെ അപകടത്തിൽ നിന്ന് രക്ഷിക്കാനോ ഒരുങ്ങാത്ത ദൈവത്തെ എന്തിനാണ് അന്വേഷിക്കാനും ആരാധിക്കാനും സമയം കളയുന്നതെന്ന് ശിവയോഗി ചോദിക്കുന്നു. " കൊണ്ടുവാ, കൊണ്ടുവാ" എന്നു പറയുന്ന അത്യാഗ്രഹിയായ ഒരു മനുഷ്യന്റെ സ്വഭാവത്തിലാണ് അമ്പലങ്ങളിലെ ദൈവത്തെ സൃഷ്ടിച്ചിരിക്കുന്നത്. എന്നെ പൂജിക്ക്, ഇഷ്ടംപോലെ കാഴ്ചവെയ്ക്ക്, കാഴ്ചദ്രവ്യം ഇല്ലാതെ ഞാൻ കനിയില്ല" എന്ന മട്ടിലാണ് ആ ദൈവങ്ങൾ. മനുഷ്യർക്കെന്നപോലെ ആഹാരവും പാർപ്പിടവും ഇരിപ്പിടവും വെളിച്ചവും ആ ദൈവങ്ങൾക്കും കൂടിയേ തീരൂ എന്ന് ആരാണ് തീരുമാനിച്ചതെന്ന് ശിവയോഗി ചോദിക്കുന്നു.

ദൈവം ഓരോരുത്തരുടെയും മനസ്സു തന്നെയാണ്. 'മനോജയമാണ് മഹാജയം' എന്നദ്ദേഹം പറയുന്നു. മനസ്സുനേടുന്ന ആനന്ദമാണ് ഈശ്വരനിലൂടെ ലഭിക്കുന്ന ആനന്ദമെന്ന് വ്യാഖ്യാനിക്കാം. ' മനസ്സുദൈവം, മനസ്സുജീവൻ, മനസ്സ്ആഹാരം' എന്നിങ്ങനെ ഉപനിഷത്തുകൾ ഉദ്ഘോഷിച്ചിട്ടുണ്ട്. ശ്രീനാരായണ ഗുരുവിന്റെ കണ്ണാടി പ്രതിഷ്ഠയിൽ ഈ ആശയം അന്തർലീനമായിട്ടുണ്ട്. 'ബ്രഹ്മാനന്ദം, സദാനന്ദം, ചിദാനന്ദം' എന്നെല്ലാം പറയുന്നിടത്ത് കാണുന്ന ആനന്ദം സ്വന്തം മനസ്സുതന്നെയാണ് നൽകുന്നത്. ഒരു വിഗ്രഹമോ, ദേവാലയമോ അല്ല ആനന്ദത്തിന്റെ പ്രഭവകേന്ദ്രം. സ്വന്തം മനസ്സുതന്നെയാണ്. ഈ തത്ത്വത്തെ ശിവയോഗി ആനന്ദമതമെന്നു വിളിക്കുന്നു. ഈ ആനന്ദമതത്തിൽ സ്വർഗ്ഗനരകങ്ങളോ ആസ്തിക നാസ്തികന്മാരോ സൃഷ്ടി സ്ഥിതി സംഹാര കർത്താവോ അല്ല. അന്തര്യാമിയായി വർത്തിക്കുന്ന ആനന്ദത്തെയാണ് ദൈവമെന്നു വിളിക്കേണ്ടത്. എന്നാൽ ദൈവമെന്നു വിളിക്കേണ്ട ആവശ്യം വരുന്നില്ല. ആരാധന ആവശ്യമില്ലല്ലോ. മുരിങ്ങച്ചോട്ടിൽ ചെന്നാലേ ദൈവത്തെ കാണാൻ പറ്റൂ എന്നു പറയുന്നതുപോലെ ദൈവത്തെ കാണാൻ മതം വേണമെന്നു പറയുന്നതിൽ ഒരർത്ഥവുമില്ല.

"ആനന്ദഏവ വിജയതേ
മനഃസ്വസ്ഥതൈവ ആനന്ദഃ
മനോജയ ഏവ മഹാജയഃ
അഹിംസൈവ പരമോധർമ്മഃ"

എന്നതാണ് ശിവയോഗി ശിഷ്യന്മാർക്ക് പകർന്ന ആനന്ദാദർശം. സ്വന്തം മനസ്സ് സ്വസ്ഥവും ശുദ്ധവുമായാൽ അതിനപ്പുറത്ത് ഈശ്വരസാക്ഷാൽക്കാരം ആവശ്യമില്ല. ഇതു മനസ്സിലാക്കാത്തവരാണ് ദൈവത്തെ കാണാൻ മതത്തെയും മതപുരോഹിതനെയും ക്ഷേത്രത്തെയും വിഗ്രഹത്തെയും അന്വേഷിക്കുന്നത്.

ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ആലത്തൂർ സിദ്ധാശ്രമം കപടഭ

ക്തന്മാരെയോ കുബേരന്മാരെയോ അധികാരിവർഗ്ഗത്തെയോ ഭാഗ്യാന്വേഷികളെയോ വിദേശ ടൂറിസ്റ്റുകളെയോ ആകർഷിക്കുന്നില്ല. അത് അഴിമതിക്ക് മറയിടുന്ന സ്ഥലമോ പാപവിമോചനം നൽകുന്നിടമോ അല്ല. പ്രൊഫ. കുറ്റിപ്പുഴ കൃഷ്ണപ്പിള്ള പറയുന്നു. " മഹാകവി ടാഗോർ പ്രശംസിച്ച അസഹിഷ്ണുത കേരളത്തിലെ ജാതി മതാന്ധതയുടെ നേരെ ധീരമായി പ്രകടിപ്പിച്ച ഏക പരിഷ്കർത്താവാണ് ബ്രഹ്മാനന്ദസ്വാമി ശിവയോഗി. ഈ വിഷയത്തിൽ അദ്ദേഹത്തെ അതിശയിക്കാൻ ഇന്നുവരെ ആർക്കും കഴിഞ്ഞിട്ടില്ല" ശരിയാണ്. ആ മഹാന്റെ ചൈതന്യം സിദ്ധാശ്രമത്തിൽ ദർശിക്കാൻ കഴിയുന്നു. ഈ മഹാത്മാവിന്റെ നേരെ ഇനിയെങ്കിലും ചരിത്രകാരന്മാർ കണ്ണുതുറക്കട്ടെ.

■

# ചരിത്രത്തിൽ ശിവയോഗിക്കുള്ള സ്ഥാനം

**പി.എ. സെയ്തുമുഹമ്മദ്**

സമൂഹഘടനയുടെ സാംസ്കാരിക പ്രതാപം അന്യൂനം പരിരക്ഷിച്ച് നിറുത്തുന്നത് ജ്ഞാനധന്യരായ സിദ്ധന്മാരാണ്. സാംസ്കാരികാധഃപതനംകൊണ്ട് സമുദായരംഗം മലീമസമാകുമ്പോൾ ഇരുളടഞ്ഞ കോണുകളിൽ വിജ്ഞാനത്തിന്റെ സന്മാർഗ്ഗയഷ്ടിയുമായി മഹാരഥന്മാർ ചെന്നെത്തുന്നു. ലോകചരിത്രം പരിഷ്കർത്താക്കളായ മഹാന്മാരുടെ ചരിത്രം കൂടിയാണ്.

മോക്ഷത്തിന്റെ സങ്കേതത്തിലേക്ക് മനുഷ്യവർഗ്ഗത്തെ നയിക്കുന്ന യോഗമാർഗ്ഗത്തിന്റെ ആനന്ദാനുഭൂതിയെപ്പറ്റി വളരെയധികം മഹാന്മാർ പ്രതിപാദിച്ചിട്ടുണ്ടെങ്കിലും അതിന് കേരളത്തിൽ വ്യക്തവും ശക്തവുമായ രൂപം നല്കിയത് ബ്രഹ്മാനന്ദസ്വാമി ശിവയോഗികളാണെന്ന് അദ്ദേഹത്തിന്റെ മോക്ഷപ്രദീപാദി കൃതികൾ വ്യക്തമാക്കുന്നു.

മദ്ധ്യേന്ത്യയിലെ വിറകൊള്ളിക്കുന്ന സാഹസിക കൊള്ളക്കാരുടേയും ഇരുളടഞ്ഞ ഗിരിതടങ്ങളിൽ അധിവസിക്കുന്ന പ്രാകൃതവർഗ്ഗക്കാരുടേയും മനസ്സിനെ പരിഷ്കൃതചിത്തരുമായി ഇണക്കിച്ചേർക്കാൻ നിർബന്ധപൂർവ്വമായ ഭരണപരിഷ്ക്കാരങ്ങൾക്ക് കഴിഞ്ഞെന്ന് വരില്ല. ഹൃദയത്തിൽ തെളിഞ്ഞ സ്നേഹത്തിനും മനുഷ്യസംസ്കാരത്തിന്റെ അവിഭാജ്യ ഘടകമായ സേവനത്തിനും മാത്രമേ അവരെ നാഗരികതയിലേക്ക്

**പി.എ. സെയ്തുമുഹമ്മദ്**

സംസ്കൃത സാഹിത്യ വിശാരദ് നേടിയ ഈ മുസ്ലീം എഴുത്തുകാരൻ തുടക്കത്തിലേ ശ്രദ്ധേയനായിരുന്നു. സ്വന്തം സമുദായത്തിലെ യാഥാസ്ഥിതികർക്കെതിരെ ശക്തമായ വിമർശനമുയർത്തിയ സോഷ്യലിസ്റ്റ് പ്രവർത്തകൻ. ജനശക്തിവാരിക പത്രാധിപർ, കേരള ഹിസ്റ്ററി അസോസിയേഷൻ സെക്രട്ടറി, കേരള സാഹിത്യ അക്കാദമി വൈസ് പ്രസിഡണ്ട്. മൗലാനാ മുഹമ്മദാലിയുടെ ജീവചരിത്രമാണ് പ്രഥമകൃതി. കേരളം നൂറ്റാണ്ടുകൾക്കുമുമ്പ്, മുഗൾ സാമ്രാജ്യത്തിലൂടെ എന്നിവ പ്രധാനകൃതികൾ

നയിക്കാൻ കഴിയൂ. ഈ സമീപനത്തിന്റെ ആന്തരികസത്തയുടെ ഉറവിടം ശുദ്ധ മായ ആനന്ദാദർശം ഉൾക്കൊള്ളുന്നു. സമദൃഷ്ടികളെ സ്നേഹിക്കാൻ കലവ റയില്ലാതെ പ്രഖ്യാപനം ചെയ്യുന്ന ആനന്ദാദർശം വേദാന്തികളുടെ ആരണ്യ ഗീർവ്വാണങ്ങളേക്കാൾ പ്രായോഗികമാണ്. കേരളത്തെ സംബന്ധിച്ചിടത്തോളം ആനന്ദാദർശം പ്രചരണപ്രദമാകാത്തത് പ്രസ്ഥാനത്തിന് ആർഭാടമോടികളിൽ കമ്പമില്ലാത്തതുകൊണ്ടാകാം.

ആനന്ദാദർശം യുക്തിചിന്ത വളരാനും വിചാരശീലം വികസിക്കാനും ഉപയുക്തമായ തത്വദർശന സംഹിതയാണ്. എണ്ണപ്പെടേണ്ട ചരിത്രപുരുഷ ന്മാരിൽ ഒരാളായ ബ്രഹ്മാനന്ദശിവയോഗിയെ ഭാരതീയ തത്വചിന്താ ചരിത്ര കാരന്മാർ കണ്ടില്ലെന്ന് തോന്നുന്നു. ഈ അവഗണനാമനോഭാവം മാറണം.

കേരളത്തിൽ പൗരാണിക സംസ്കാരത്തിന്റെ മഹത്വത്തെപ്പറ്റി വീര്യ ത്തോടെ വീമ്പിളക്കുന്നവർ അതിന്റെ ദൗർബല്യത്തെക്കുറിച്ച് എന്താണ് ഒന്നും പറയാത്തത്? കേരളസംസ്കാരത്തിന്റെ പാകപ്പിഴകൾ പഠിച്ചറിഞ്ഞശേഷ മാണ് ആനന്ദാദർശം മനുഷ്യഗുണത്തിനു ഉപയുക്തമാകത്തക്ക വിധത്തിൽ ശ്രീ ശിവയോഗി പാകപ്പെടുത്തിയത്. ശ്രീശങ്കരന്റെ അദ്വൈത സിദ്ധാന്തത്തിന്റെ മറപിടിച്ചുകൊണ്ട് ജാതി നിർണ്ണയവും അനാചാരങ്ങളും നടത്തുന്ന കേരള ത്തിന്റെ സാമൂഹ്യ ഘടനക്കുതന്നെ ഒരു മാറ്റം ആവശ്യമായി വന്നു. അവശ രായ പിന്നോക്കവർഗ്ഗക്കാരെ ഇരുകാലി ജീവികളെപ്പോലെ പരിഗണിച്ച് സംസ്കാരമഹത്വം പ്രകീർത്തിക്കുന്ന വർണ്ണമേഖലാധികാരികൾക്കു ശിവ യോഗി സിദ്ധാന്തം അത്ര സുഖപ്പെട്ടില്ല.

പ്രചരണം ആധുനിക യുഗത്തിൽ തത്വദർശനങ്ങളുടെ ജീവവായുവായി തീർന്നിരിക്കയാണ്. ആനന്ദാദർശക്കാർ കൂടുതൽ ജനങ്ങളുമായി ബന്ധപ്പെ ടാൻ പ്രചരണ പരിപാടി മുന്നോട്ടു കൊണ്ടുപോകണം. കേരളചരിത്ര ത്തിൽപോലും ബ്രഹ്മാനന്ദശിവയോഗി കുറെകഴിയുമ്പോൾ മാഞ്ഞുപോകാ നിടയുണ്ട്. പരോക്ഷമായുള്ള എതിർപ്പുകൾ അതിന് വഴിതെളിക്കും. ശ്രീശങ്ക രനും ശ്രീനാരായണനും ചരിത്രം നല്കുന്ന സ്ഥാനം ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗിക്കും ലഭിക്കേണ്ടതാണ്.

■

# ആനന്ദരാജയോഗം

മേക്കുന്നത്ത് കുഞ്ഞികൃഷ്ണൻ നായർ

അസാധാരണ ധിഷണാശാലി, അനാചാര ധ്വംസകൻ, സാമൂഹ്യപരിഷ്കർത്താവ്, ആദർശധീരൻ, രാജയോഗി – ഈ നിലകളിൽ നനാമുഖമായ വ്യക്തിത്വം ജീവിതത്തിൽ വികസിപ്പിച്ച മഹാനുഭാവനായിരുന്നു ശ്രീ ബ്രഹ്മാനന്ദ സ്വാമി ശിവയോഗികൾ. കപടതാല്പര്യങ്ങൾ വെടിഞ്ഞ് സത്യത്തിന്റെ മുഖംമൂടി അദ്ദേഹം നിർഭയം വലിച്ചുമാറ്റി. അനാവൃതമായ ആ സത്യദീപ്തിയിൽ തങ്ങളുടെ ജീവിത വൈരൂപ്യങ്ങളും യഥാർത്ഥങ്ങളെന്നു ധരിച്ചുപോയ അയഥാർത്ഥ്യങ്ങളും പ്രാമാണികങ്ങളെന്നു കരുതിയ പ്രമാദങ്ങളും കണ്ടു പലരും നടുങ്ങി; സഹജസത്തയായ ആനന്ദത്തിന്റെ സാഫല്യത്തിനുവേണ്ടി പലരും അഭിലഷിച്ചു. മനുഷ്യജീവിതം മഹത്വപൂർണ്ണമാക്കുവാൻ സ്വാമികളുടെ മാർഗ്ഗനിർദ്ദേശങ്ങൾ ഉപകരിച്ചു.

സ്വാമികൾ മാനവ സമുദായത്തിനു നല്കിയ അമൂല്യ സംഭാവനയാണ് ആനന്ദാദർശം. കർമ്മത്വം, അയുക്തികാചാരങ്ങൾ, അശാസ്ത്രീയ ചിന്താഗതികൾ, അന്ധവിശ്വാസങ്ങൾ എന്നിവ ഘനീഭവിപ്പിച്ചു അന്ധകാരത്തിൽ ആനന്ദാദർശം പ്രകാശധാര ചൊരിഞ്ഞു നേർ വഴി കാട്ടി; ആനന്ദ ജീവിതയാത്ര സുകരമാക്കി, അനിഷേധ്യവും അനുഭവ വിശദവുമായ ശാസ്ത്രീയ പ്രമാണങ്ങളിൽകൂടി സ്വാമികൾ സന്ദേഹഭ്രാന്തികളെ അകറ്റി മാനവികത മഹത്വസുന്ദരമായി വികസിപ്പിക്കാനുള്ള മാർഗ്ഗമുപദേശിച്ചു. ആ മാർഗ്ഗത



ത്വങ്ങൾ ഭംഗിയായി ആവിഷ്കരിക്കാനുതകുന്ന സദ്ഗ്രന്ഥങ്ങൾ രചിച്ചു ഭാവി തലമുറകളെ ധന്യമാക്കുകയും ചെയ്തു.

### ആനന്ദാദർശം

ആനന്ദാദർശത്തിന്റെ തത്വങ്ങളെന്തെന്ന് നമുക്കു പരിശോധിക്കാം. സർവ്വജീവികളും ആനന്ദത്തിന്റെ സന്തതികളും അതുകൊണ്ടുതന്നെ ആനന്ദേച്ഛുക്കളുമാണ്. ആനന്ദത്തിന്റെ അനുഭവ സങ്കല്പങ്ങളിൽ പക്ഷേ താരതമ്യ ഭേദങ്ങളുണ്ട്. പക്ഷി മൃഗാദികളെപ്പോലെ ശാരീരികാവശ്യങ്ങൾ നേടിയതു കൊണ്ടുമാത്രം ചിന്താശീലനും സംസ്കാര പ്രണയിയുമായ മനുഷ്യൻ തൃപ്തിപ്പെടുന്നില്ല. അപൂർണ്ണതയോ അസംതൃപ്തിയോ അവന് അനുഭവമാകുന്നു. ബാഹ്യമായ വൈഷയീകാനന്ദം ക്ഷണികമാണെന്ന് അവൻ മനസ്സിലാക്കുന്നു. സ്ഥായിയായ ആനന്ദമാകട്ടെ ബാഹ്യവസ്തുക്കളിൽ നിന്നു സമ്പാദിക്കേണ്ടതല്ലെന്നും ആ അമൂല്യനിധി തന്റെ ഉള്ളിൽത്തന്നെയാണെന്നും അറിഞ്ഞ് അതു സ്വായത്തമാക്കാൻ മനുഷ്യൻ പരിശ്രമിക്കുന്നു. ജീവിതലക്ഷ്യം സാക്ഷാത്ക്കരിക്കപ്പെടുന്നതും സമ്പൂർണ്ണകൃതാർത്ഥത അനുഭവമാകുന്നതും ആ ആനന്ദപ്രാപ്തിയോടുകൂടിയാണ്.

ഈ ആന്തരാനന്ദം സ്വഭാവം കൊണ്ടുതന്നെ സൂക്ഷ്മതരമായിരിക്കുമെന്ന് വ്യക്തമത്രെ. അതിനാൽ സൂക്ഷ്മവസ്തുവായ മനസ്സുകൊണ്ടു മാത്രമേ അതു ഗ്രഹിയ്ക്കാൻ സാധിക്കുകയുള്ളൂ. മനസ്സിനെ നിയന്ത്രിച്ചുനിർത്തി ഏകസ്ഥാനത്തിൽ രമിപ്പിയ്ക്കുകയാണ് അതിലേക്കുള്ള മാർഗ്ഗം. എന്നാൽ ചഞ്ചല സ്വഭാവവും വിഷയാനുധാവനവുമുള്ള മനസ്സ് നിയന്ത്രണക്ഷമമാകുന്നതെങ്ങനെ? രാജയോഗം അഭ്യസിച്ചുകൊണ്ട് അതു സാധിക്കാം; നിരുപാധികമായ നിജാനന്ദത്തിൽ മനസ്സിനെ ലയിപ്പിച്ചുനിർത്താം. മനസ്സിന്റെ ഉപരതിയിൽ വിഷയനിവൃത്തി താനെ എത്തിച്ചേരും. ശ്രീ ശിവയോഗികൾ ഇതിനെ ഇത്തരത്തിൽ സയുക്തികം സമർത്ഥിക്കുന്നു. : - " രസം അനുഭവിക്കാതെ മനസ്സ് സംസാര വിഷയത്തിൽ നിന്ന് പിൻവലിക്കുകയില്ല. മനസ്സിന്റെ സംസാരത്തിലേക്കുള്ള – പ്രപഞ്ചിക വിഷയങ്ങളിലേക്കുള്ള– ഓട്ടം വിഷയങ്ങളിൽ രസം കണ്ടിട്ടാകുന്നു. ആ പ്രാപഞ്ചിക വിഷയരസാനുഭവങ്ങളാകട്ടെ ഏറെക്കുറെ തുച്ഛവുമാണ്. അതിനാൽ മനസ്സിനെ അവയിൽ നിന്നു പിൻവലിക്കണമെങ്കിൽ കൂടുതൽ വലിയ ആനന്ദാനുഭവവും മനസ്സിന്നു ലക്ഷ്യപ്പെടുത്തി കാണിച്ചുകൊടുക്കണം. അപ്പോൾ മനസ്സ് നിസ്സാരവിഷയങ്ങളിലുള്ള സുഖാസക്തി വിട്ടു സ്വയം ആനന്ദാനുഭവത്തിലേക്ക് തിരിക്കും. ഇങ്ങനെ ആനന്ദത്തോടു ചേരാതെ മനസ്സ് സ്വാധീനപ്പെടുകയില്ല, നിയന്ത്രണാധീനമാകയില്ല."

### മനോമണ്ഡലാധിപത്യം

മനോമണ്ഡലത്തിൽ ആധിപത്യം നേടി മനസ്സിനെ പൂർണ്ണ നിയന്ത്രണത്തിൽ നിർത്തി, അതിൽ തന്നെ ലയിക്കുകയാണ് ആനന്ദയോഗമാർഗ്ഗം.

നമ്മുടെ എല്ലാ പ്രവർത്തനങ്ങൾക്കും അനുഭവങ്ങൾക്കും, ആധാരമായി നിൽക്കുന്നത് മനസ്സാകുന്നു. ' മന ഏവ ജഗത്സർവ്വം' എന്നു പ്രഖ്യാപിച്ച പ്രാചീനശ്രുതിയും ആധുനിക മനോവിജ്ഞാനീയവും ഒരു പോലെ അതു സമർത്ഥിക്കുന്നു. മനസ്സിന്റെ വിവിധ പ്രതിഭാസങ്ങൾ വിപുലപഠനമർഹിക്കുന്നവയാണ്. നമ്മുടെ ചിന്തകളേയും പ്രവർത്തനങ്ങളേയും രൂപപ്പെടുത്തുന്നത് മറ്റൊന്നല്ല. അനിയന്ത്രിതമായി വിട്ടാൽ അതിന്റെ ചാപല്യങ്ങളും തന്നിമിത്തം അനുഭവിക്കേണ്ട വ്യാകുലതകളും വർദ്ധിക്കുകയേ ഉള്ളൂ. അതിനാൽ വിവേകം കൊണ്ട് മനസ്സിനെ നിയന്ത്രിച്ച് നിരുദ്ധചിത്തയോഗത്തിൽ അഥവാ മനോലയ യോഗത്തിൽ അവാച്യമായ ശാന്തിയും സ്വസ്ഥതയും നൽകത്തക്കവിധം ഉയർത്തേണ്ടതാണ്.

മനസ്സിനു പൊതുവെ താണതും ഉയർന്നതുമായ രണ്ടു തട്ടുകളുണ്ട്. രാഗദ്വേഷാദിദോഷങ്ങളും കളവ്, വഞ്ചന മുതലായ ദുഷ്കൃത്യങ്ങളും അധോതലത്തിലുള്ള മനസ്സിന്റെ സന്തതികളാകുന്നു. ദുർഗ്ഗുണബാധിതവും ദുഷ്കൃത്യ പ്രേരകവുമായ മനസ്സ് മനുഷ്യന്റെ ശത്രുവാകുന്നു. സങ്കല്പവികല്പങ്ങളും, സന്തതചാഞ്ചല്യവും കൊണ്ട് ആ മനസ്സിന് സുഖമോ സ്വസ്ഥതയോ അനുഭവപ്പെടുന്നില്ല. അധോതലത്തിൽ നിന്നുയർന്നാൽ, ഉയർത്തിയാൽ, മനസ്സിന്റെ അസുരസ്വഭാവം മാറുന്നു. മനസ്സ് നിയന്ത്രണത്തിൽ നില്ക്കുന്നു. സങ്കല്പവികല്പാദികൾ അതിൽ നിന്ന് ഊർന്നുവീണുപോകുന്നു. ഏകാഗ്രതയും ശാന്തിയും സ്വസ്ഥതയുമുള്ള നിജാനന്ദത്തിൽ വിക്ഷേപരഹിതമായി അതു വിരാജിക്കുന്നു. ആനന്ദസ്ഥിതി അനുഭവപ്പെടുത്തുകയാണ് മനുഷ്യന്റെ കർത്തവ്യം.

താണതലത്തിൽ പതിച്ചുപോയ മനസ്സിനെ നിജാനന്ദ സ്ഥിതിയിലേക്ക് ഉയർത്തി ഉറപ്പിക്കേണ്ടതാണ്. ദൂഷിതമനസ്സിൽ ആനന്ദം പ്രതിഫലിക്കുകയില്ല. മാത്രമല്ല അത് സ്വയം ശത്രുവായി മാറുന്നു; അവശതയിൽ ചെന്നുപതിച്ച് രക്ഷകിട്ടാതെ ഉഴലുന്നു. അതിനാലാണ് ഗീതാകാരൻ ' ഉദ്ധരേദാത്മനാത്മാനം നാത്മാനവാസദയേത് ആത്മൈവഹ്യാത്മനോബന്ധുരാത്മൈവതിപുരാത്മനഃ" എന്നുപദേശിച്ചത്. സ്വാമികൾ അതിനുള്ള അനിവാര്യാവശ്യം ഇപ്രകാരം വിവരിച്ചിരിക്കുന്നു. " വിവിധങ്ങളായ ആശകൾകൊണ്ട് ദുഷിച്ചിരിക്കുന്ന മനസ്സ് തന്റെ ശത്രുവാകുന്നു. അങ്ങിനെ നാനാവിധങ്ങളായ ആശകളാൽ ദുഷിക്കാത്ത മനസ്സ് തന്റെ ബന്ധുവാകുന്നു. കളവ്, കൊല, വഞ്ചന മുതലായ സാമൂഹ്യവിരുദ്ധകൃത്യങ്ങൾ ചെയ്ത ഒരാൾ ജയിലിൽ പോകാൻ ഇടവരുന്നെങ്കിൽ അതിന്ന് കാരണക്കാരനായ ശത്രു ആരാണ്? തീർച്ചയായും ദുഷിച്ചുപോയ അയാളുടെ മനസ്സുതന്നെ. തനിക്ക് നിയന്ത്രിക്കുവാൻ കഴിയാത്ത, അഥവാ തനിക്കു സ്വാധീനമല്ലാത്ത മനസ്സ് ശത്രുവാകുന്നു. രാഗം, ദ്വേഷം, കാമം, ക്രോധം മുതലായ ദോഷങ്ങളിൽ മനസ്സ് അലഞ്ഞുതിരിയുന്നതാണ് അത് അസ്വാധീനമാകുവാൻ കാരണം. അങ്ങിനെ അസ്വാധീനമായ മനസ്സ്

തന്നെക്കൊണ്ടു പല അകൃത്യങ്ങളും ചെയ്യിക്കുന്നു. തന്നിമിത്തമുള്ള അലച്ചിലും വലച്ചിലും എത്രയെന്നു ആർക്കു പറയുവാൻ കഴിയും ? അതെല്ലാം ചുറ്റുപാടും കാണുന്നുണ്ട്. അതുകൊണ്ട് മനസ്സിനെ സ്വാധീനപ്പെടുത്തി ശത്രുവാകുന്ന ദോഷങ്ങളെ നാം തള്ളിക്കളയേണ്ടതാണ്. അതിന്നുപകരം നല്ല ആലോചനകളും നല്ല പൗരുഷവും നല്ല ജ്ഞാനവുമുള്ള മനസ്സ് തന്റെ ബന്ധുവും തന്നെ നേർവഴിക്കു മാത്രം നയിക്കുന്നതുമായിരിക്കും. അങ്ങനെയുള്ള മനസ്സ് എപ്പോഴും സന്തോഷത്തോടുകൂടിയതായിരിക്കുകയും ചെയ്യും. ആ സന്തോഷമുള്ള മനസ്സ് തന്റെ മിത്രമാകുന്നു. സന്തോഷമില്ലാത്തമനസ്സ് ശത്രുവെന്നും കരുതണം. ആപത്തുകളാകുന്ന കൊടുങ്കാറ്റുകൾ അടിച്ചാലും പർവ്വതംപോലെ കുലുങ്ങാതിരിക്കുന്ന മനസ്സ് മഹാബന്ധുവും മഹത്തായ ദൈവവുമാകുന്നു. മറ്റൊരു ദൈവത്തേയും ഞാൻ ആദരിക്കുന്നില്ല."

മനുഷ്യന് ബന്ധവും മോക്ഷവും നൽകുന്നത് മുൻപ്രസ്താവിച്ച രണ്ടു വിധമുള്ള മനസ്സുതന്നെ. ' മനഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോ?" മനോലയം തന്നെയാണ് മോക്ഷമെന്ന് സ്വാമികൾ സ്വകൃതികളിൽ സമർത്ഥിച്ചിട്ടുണ്ട്. മനസ്സിനെ ബന്ധുവും മോക്ഷകാരിയുമാക്കുകയാണ് കരണീയം.

## ഉപകരണത്രയി

മനസ്സിന്റെ ഔന്നത്യവൽക്കരണം എങ്ങനെ സാധിക്കാം? ആലോചനാജ്ഞാനപൗരുഷങ്ങൾകൊണ്ട് അതു സാധിക്കാമെന്ന് സ്വാമികൾ വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. ഈ നല്ല ഉപകരണത്രയങ്ങളുടെ സ്വാധീനതയിൽ മനസ്സ് നിലനിർത്തണം. ആലോചന കാടുകയറിയാൽ മനസ്സ് അന്ധതയിൽ ഉഴലുകയായി. ജ്ഞാനമില്ലെങ്കിൽ യാഥാർത്ഥ്യങ്ങളെ മനസ്സിലാക്കാൻ കഴിയുകയില്ല. ഫലമോ, അന്ധതതന്നെ. ധീരതയില്ലാത്തവർക്ക് ഈ സമുദ്ധരണക്രിയ നിർവ്വഹിക്കാനാകുന്നതുമല്ല. പൗരുഷപ്രയത്നം നടക്കാത്തവർക്ക് മനോന്നമനം അപ്രാപ്യസ്വപ്നമായിരിക്കും. " ശുഭാശുഭാഭ്യാം മാർഗ്ഗാഭ്യാം സ്രവന്തീ വാസനാസരിത് പൗരുഷേണ പ്രയത്നേണതാം ശുഭാമപിയോജയേത്." എന്നാണഭിജ്ഞ വചനം. ഇവിടെപ്പറഞ്ഞ അശുഭപഥസഞ്ചാരിയായ വാസനാസരിത്ത് തന്നെയാണ് മാലിന്യദുഷ്ടമായ മനസ്സ്. അതിനെ ശുഭപഥത്തിലേക്ക് നയിക്കാൻ പൗരുഷപ്രയത്നങ്ങൾ ഒഴിച്ചുകൂടാത്തതാണ്.

അവിവേകിയായ മനസ്സ് എവിടെയെവിടെ വ്യതിചലിക്കുന്നുവോ അവിടെനിന്നെല്ലാം അതിനെ പിന്മടക്കി തനിക്കധീനമാക്കി നിർത്തണം. കബീർദാസന്റെ ജീവിതത്തിലുണ്ടായ ഒരു സംഭവം ഇവിടെ അനുസ്മരിക്കാം. കബീറോട് ഒരാൾ ചോദിച്ചു. " താങ്കൾ നടത്തുന്ന സാധനയുടെ സ്വഭാവമെന്താണ്? കബീർ മറുപടി പറഞ്ഞു : " ഞാൻ അഴിച്ചെടുക്കുകയും കൂട്ടിപ്പിടിക്കുകയും ചെയ്യുകയാണ്. ഒരു വണ്ടിയോട് ഘടിപ്പിച്ച മുറി അഴിച്ച് മറ്റൊരു വണ്ടിയോ

ടുകൂട്ടിച്ചേർക്കുന്നു. താണ വിഷയങ്ങളിൽ കൊളുത്തിയിട്ട് മനസ്സിനെ അഴിച്ചുകൊണ്ടുപോയി സച്ചിദാനന്ദത്തോട് ഘടിപ്പിക്കുന്നു." വിഷയ മലിനമായ മനസ്സിനെ ആനന്ദ മണ്ഡലത്തിലേക്കുയർത്തി നിർത്തുവാനുപദേശിക്കുന്ന സ്വാമികളുടെ സാധനയും ഇതുതന്നെ. ' യതോയതോ നിശ്ചരതി മനശ്ചഞ്ചലമസ്ഥിരം തസ്തേതോനിയമ്യേതദാത്മന്യൈവവശം നയേത്" എന്ന് ഗീതയും നിർദ്ദേശിക്കുന്നു. മനസ്സിന്റെ ആനന്ദമാത്രരൂപം തന്നെയാണ് ഈ ശ്ലോകത്തിൽ പരാമർശിച്ച ആത്മാവ്.

നിയന്ത്രണംകൊണ്ട് മനസ്സിനെ നിശ്ചലമാക്കി നിർത്തുവാനുള്ള മാർഗ്ഗത്തെ സരളരൂപത്തിൽ ശ്രീ. ശിവയോഗികൾ ഉപദേശിക്കുന്നുണ്ട്. പ്രാകൃതവിഷയങ്ങളിൽ നിന്ന് മനസ്സിനെ പിൻവലിക്കണം നിശ്ചിന്തനം അഭ്യസിക്കണം. " പുരികങ്ങളുടെ മദ്ധ്യഭാഗത്തിൽനിന്ന് ഊർദ്ധഭാഗത്തിൽ ഫാലാന്തത്തിൽ മനസ്സിനെ നിർത്തി പ്രാണായാമാദികളായ കർമ്മങ്ങൾ കൂടാതെതന്നെ നിശ്ചലമായി ഇരുക്കുക. ബ്രഹ്മരന്ധ്രത്തിൽ നിന്നു കീഴ്പോട്ടു ദ്രവിക്കുന്ന രസത്തെ അനുഭവിച്ചുകൊണ്ടു സന്തോഷ ലഹരിയാൽ മനസ്സനങ്ങാതെ അവാച്യമായ നിജാനന്ദത്തിൽ ലയിക്കുമെന്ന് സ്വാമികൾ പ്രസ്താവിക്കുന്നു. മാത്രമല്ല ആ സ്ഥിതിയിൽ കേൾക്കാവുന്ന മധുരനാദങ്ങളേയും കാണാവുന്ന ജ്യോതിസ്വരൂപങ്ങളേയും ആഘ്രാണിക്കാവുന്ന മനോഹരഗന്ധങ്ങളേയും മറ്റനന്തവിസ്മയങ്ങളെയും പറ്റി സ്വാമികൾ സ്വാനുഭവത്തിൽകൂടി പരാമർശിക്കുന്നുണ്ട്. നാനോപാധിവിധേയമായിരുന്ന മനസ്സ് നിരുപാധികമായ ആനന്ദത്തിൽ രമിക്കുന്നു. ആത്യന്തിക സുഖം അനുഭവിക്കുന്നു. " സുഖമാത്യന്തീകം യതകത് ബുദ്ധിഗ്രാഹ്യമതീന്ദ്രിയം വേത്തിയത്രനചൈവായം സ്ഥിതശ്ചലതിതത്ത്വതഃ- മനസ്സിന്റെ നിശ്ചലതയിലുള്ള അതീന്ദ്രിയമായ ആത്യന്തികസുഖം.

ഈ ആനന്ദ സ്ഥിതിയിലെത്തിയാൽ പ്രാപഞ്ചിക മാലിന്യങ്ങൾ താനേ അകലും. ജീവിതവീക്ഷണവും , നടപടിയും ആകെ സംസ്കരിക്കപ്പെടും. യഥാർത്ഥമായ സുഖം അനുഭവപ്പെടും. ഹിംസാദിദോഷങ്ങൾ സാധകനെ തീണ്ടുകയില്ല. അഹിംസയെ പരമധർമ്മമായി ശ്രീ ശിവയോഗി പ്രത്യേകം പരാമർശിച്ചിട്ടുണ്ട്.

## ആനന്ദരാജയോഗത്തിന്റെ പ്രത്യേകത

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ആനന്ദരാജയോഗത്തിന് ചില പ്രത്യേകതകളുണ്ട്. ആ പ്രത്യേകതകളാണ് അദ്ദേഹത്തിന്റെ പ്രസ്ഥാനത്തിന് വിജയവും വൈശിഷ്ട്യവും നൽകിയത്.

യോഗമാർഗ്ഗങ്ങളിൽ രാജയോഗം മുമ്പുതന്നെ സുസമ്മതമായി അംഗീകരിക്കപ്പെട്ടിരിക്കുന്നു. പക്ഷേ അത് ഈശ്വരസങ്കല്പങ്ങളോടും ഹഠയോഗത്തോടും മറ്റും ബന്ധപ്പെടുത്തിയാണ് പരിശീലിച്ചുവന്നത്. സ്വാമികൾ ഈ സങ്കീർണ്ണ സങ്കൽപ്പങ്ങളിൽ നിന്ന് അതിനെ സ്വതന്ത്രമാക്കി. ഈശ്വരന്റെയോ

മതസങ്കല്പങ്ങളുടെയോ ബന്ധം അതിന് ആവശ്യമില്ലെന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചു. അതോടെ ആനന്ദരാജയോഗം സങ്കുചിതപരിഗണനകളിൽ നിന്നും സ്വതന്ത്രവും സാർവ്വലൗകികവുമായിത്തീർന്നു. മതത്തിന്റെയോ ഈശ്വരന്റെയോ ലേബലൊട്ടിക്കാതെ താത്പര്യമുള്ളവർക്കെല്ലാം വിജയകരമായി ഉപയോഗപ്പെടുത്താവുന്ന ഒരു യോഗപദ്ധതിയായി അത് കീർത്തിയ്ക്കപ്പെട്ടു. ആനന്ദരാജയോഗം സങ്കീർണ്ണതകളകന്ന് ശുദ്ധരാജയോഗമാണെന്നു അതിനാൽ അഭിപ്രായപ്പെടാം.

## അന്ധസങ്കല്പങ്ങളുടെ നിരാകരണം

സഹജാവസ്ഥ ആനന്ദമായും അതിലേക്കുള്ള ഉത്തമമാർഗ്ഗം രാജയോഗാനുഷ്ഠാനമായും തുറന്നുകാട്ടിയ ശ്രീ. ശിവയോഗി മറ്റൊരു ആരാധനരീതിയും അംഗീകരിച്ചില്ല. വ്യക്തിരൂപിയോ വികാരിയോ ആയ ഒരീശ്വരനിലും വിശ്വസിച്ചില്ല. ഈശ്വരന്നുവേണ്ടി നടത്തുന്ന ബാഹ്യപൂജകളേയും വിഗ്രഹാരാധനയേയും അദ്ദേഹം സയുക്തികം എതിർത്തു. ഈശ്വരനെപ്പറ്റിയുള്ള സാധാരണവിശ്വാസങ്ങൾ അന്ധതാജന്യമാണെന്ന് സമർത്ഥിച്ചു. സംഘടിത മതങ്ങളെ വിശ്വസിക്കുകയോ അംഗീകരിയ്ക്കുകയോ ചെയ്തില്ല. വിഭിന്ന മതസങ്കല്പങ്ങളുടെ പേരിൽ പരസ്പരം കലഹിക്കുന്ന നിരർത്ഥകത്വത്തെ അദ്ദേഹം ശക്തിപൂർവ്വം അപലപിച്ചു. വർഗ്ഗവർണ്ണാദിഭേദങ്ങൾ അംഗീകരിച്ചില്ല. അദ്ദേഹം മാനവസഹോദര്യത്തിൽ വിശ്വസിച്ചു; മാനവജാതിയെ മാത്രം അംഗീകരിച്ചു. ചിത്തവിക്ഷേപങ്ങൾ അടങ്ങി മനസ്സിന്റെ അത്യുന്നതതലത്തിൽ ആത്മാരാമന്മാരായിരിക്കുകയാണ് ആദർശാത്മക കർത്തവ്യമെന്നുൽബോധിപ്പിച്ചു. വർഗ്ഗവർണ്ണാദിഭേദങ്ങളില്ലാതെ അനുഷ്ഠിക്കാവുന്ന ആനന്ദരാജയോഗമാർഗ്ഗം അതിലേക്ക് നിർദ്ദേശിക്കുകയും ചെയ്തു. മനസ്സാണ് എല്ലാം, " ഏകഏവമനോദേവഃജ്ഞേയഃസർവ്വാർത്ഥസിദ്ധിദഃ" ചിത്തമടങ്ങിയില്ലെങ്കിൽ മനഃസ്വാസ്ഥ്യമോ, മനോലയമോ എവിടെ? മനോന്നമനത്തിനായി യത്നിച്ചു ആനന്ദം പ്രാപിക്കുവാനായിരുന്നു അദ്ദേഹത്തിന്റെ സന്ദേശം. ആ സന്ദേശത്തിന്റെ അനുഷ്ഠാനത്തിലുള്ള ആത്യന്തിക വിജയമായിരുന്നു അദ്ദേഹത്തിന്റെ ധന്യജീവിതം.

## സൂത്രചതുഷ്ടയങ്ങൾ

ആനന്ദഏവവിജയതേ!'; മനസ്വാസ്ഥ്യതൈവാനന്ദാഃ മനോജയഏവമഹാജയഃ; അഹിംസൈവപരമോധർമ്മ' എന്നീ സൂത്രചതുഷ്ടയങ്ങളിൽക്കൂടി മഹോന്നതമായ ആനന്ദാദർശത്തിന്റെ ഭാവരൂപങ്ങൾ സ്വാമികൾ സംഗ്രഹിച്ചിരിക്കുന്നു. വിശ്വമാനവ സമുദായത്തിനു മുഴുവൻ യാതൊരു വിസമ്മതവും കൂടാതെ അംഗീകരിക്കാവുന്നതാണവ. ജീവിതത്തെ എല്ലാ സങ്കുചിതത്വങ്ങളിൽ നിന്നും മാലിന്യങ്ങളിൽ നിന്നും ഉയർത്തി ആനന്ദധന്യമാക്കുവാനുള്ള സുനിശ്ചിതത്വവും സാർവ്വലൗകികവുമായ വാഗ്ദാനങ്ങളായി അവ പരിലസിക്കുന്നു. ■

# അപ്രതിമമായ ആത്മവീര്യം

## സി.എ. കിട്ടുണ്ണി

കാൽനൂറ്റാണ്ടിന്നു മുമ്പാണ്. പരിതഃസ്ഥിതികളുടെ പ്രാതികൂല്യത്താൽ പഠിപ്പു മുടങ്ങി ഒരു പ്രസ്സിൽ കമ്പോസിംഗ് പരിചയിക്കുകയായിരുന്നു ഞാൻ. വായിക്കാനുള്ള ആശ അന്നു വളരെ അധികമായിരുന്നു. പുസ്തകം വാങ്ങാൻ കാശില്ല. വള്ളത്തോളിന്റെ സാഹിത്യമഞ്ജരി, കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ഐതീഹ്യമാല, സ്വദേശാഭിമാനിയുടെ വൃത്താന്തപത്രപ്രവർത്തനം, അർത്ഥത്തോടുകൂടിയ ശ്രീകൃഷ്ണചരിതം മണിപ്രവാളം എന്നു തുടങ്ങി പല പുസ്തകങ്ങളുടെയും പുതിയ പതിപ്പുകൾ അന്നു അച്ചടിച്ചുകൊണ്ടിരുന്നു. കമ്പോസുചെയ്ത പ്രൂഫ് വായിച്ചുകഴിഞ്ഞാൽ പിന്നെ കോപ്പികൾ കൈയിലെ മഷി തുടച്ചുകളയുകയാണ് കമ്പോസിറ്റർമാർ പതിവ്. ഞാൻ ആ കമ്പോസിറ്റർമാരെയെല്ലാം സമീപിച്ചു കമ്പോസുചെയ്തു കഴിഞ്ഞ കോപ്പികൾ വാങ്ങി വഴിക്കുവഴി വെച്ചു സൂക്ഷിക്കും. ഒരു മാസം ഒന്നര മാസംകൊണ്ടു അവ പുസ്തകമാകും. അങ്ങനെ വായിക്കാനുള്ള തൃഷ്ണയെ ഒരുവിധം ശമിപ്പിക്കും. അതുകൊണ്ടും തൃപ്തിവരായ്കയാൽ ഓരോ സ്നേഹിതന്മാരിൽനിന്നും പുസ്തകം വായ്പവാങ്ങി വായിച്ചുതുടങ്ങി.

അങ്ങനെയാണ് "മോക്ഷപ്രദീപം" എന്റെ കയ്യിൽ വന്നുചേർന്നത്. ബ്രഹ്മാനന്ദസ്വാമി ശിവയോഗിപാദരെക്കുറിച്ചു അന്നുവരെ എനിക്കൊന്നു മറിഞ്ഞുകൂടാ. "മോക്ഷപ്രദീപം" മോക്ഷം കിട്ടുന്നതിനുള്ള എളുപ്പവഴിയായ ഭക്തിയെപ്പറ്റിയുള്ള ഒരു

**സി. എ. കിട്ടുണ്ണി**

മംഗളോദയ'ത്തിൽ കമ്പോസിറ്ററായിരിക്കേ പഠനമനനങ്ങളിൽ ശ്രദ്ധയൂന്നിയ കിട്ടുണ്ണി പത്രാധിപരായി വളർന്നു. അറിയപ്പെടുന്ന എഴുത്തുകാരനുമായി. 28.4.1905ൽ തൃശൂരിൽ ജനനം. നോവലുകളും, കഥകളും, ഉപന്യാസങ്ങളുമടക്കം ഒട്ടേറെ കൃതികൾ രചിച്ചു. 8.3.1964ൽ അന്തരിച്ചു.

കൃതിയായിരിക്കുമെന്ന് ഞാനൂഹിച്ചു. പുസ്തകം എഴുതിയ ആൾ ഒരു സന്യാസിയാണെന്നു കണ്ടപ്പോൾ ഊഹത്തിൽ സംശയത്തിനടമേ ഉണ്ടായില്ല.

കാലത്തു എട്ടുമണിമുതൽ വൈകുന്നേരം ഏഴുമണിവരെ ജോലിസ്ഥലത്താകയാൽ രാത്രിമാത്രമേ ഗ്രന്ഥപാരായണത്തിന്നവസരം ലഭിച്ചിരുന്നുള്ളു. മണ്ണെണ്ണച്ചിമ്മിനിയുടെ മുമ്പിൽ മോക്ഷത്തിന്റെ വിളക്കുമായി ഞാൻ ചെന്നിരുന്നു. കുറെ പേജുകൾ ആർത്തിയോടെ വായിച്ചു. ഒരു വല്ലായ്മ, ഒരു നിരാശ, ഒരരുചി. വയറ്റിലേക്കു പറ്റിയതാണെങ്കിലും – എല്ലാ അഴുക്കുകളും നീക്കി വയറിനെ ശുദ്ധമാക്കുന്നതാണെങ്കിലും – വായക്കു തീരെ പറ്റാത്തതായ ആവണക്കെണ്ണ കുടിച്ചാലെന്നപോലെ ഒരു മനംപിരട്ടൽ.

ഭക്തിമാർഗ്ഗത്തിലേക്കായിരുന്നു എന്റെ മനസ്സിന്നു അന്നു കൂടുതൽ ആകർഷണം. രാമായണം, ദേവീദേവന്മാരെക്കുറിച്ചുള്ള കീർത്തനങ്ങൾ എന്നിവ പല ആവർത്തി വായിക്കാറുണ്ടായിരുന്നു. ദിവസവും കുളിച്ചു ഭസ്മചന്ദനാദികൾ ധരിക്കുക വ്രതമാണ്. "എന്തിന്നുകവുങ്ങിന് ചാരമിടുന്നു? ഈ കുട്ടിയെ ദിവസവും ഓരോ കവുങ്ങിൻചുവട്ടിൽ കൊണ്ടുപോയി കുളിപ്പിച്ചാൽ മതി, നനയുമായി, വെണ്ണീറിടലുമായി" - എന്നു എന്നെക്കുറിച്ചു അന്നൊരു സരസൻ പറഞ്ഞത് ഓർക്കുന്നു. ഈ നിലക്ക് മോക്ഷപ്രദീപം രുചിയ്ക്കാഞ്ഞതിൽ എന്താണ് തെറ്റ്?

പുസ്തകങ്ങൾ കൂടുതൽ ഇനങ്ങൾ വായിക്കാൻ കിട്ടാതിരുന്നതുകൊണ്ടോ എന്തോ, ഓരോ പുസ്തകവും വീണ്ടും വായിക്കുക എന്നതു ഒരു ശീലമായിരുന്നു. മോക്ഷപ്രദീപം എന്നെ അടിപ്പെടുത്തിയത് അതായിരിക്കാം. അഥവാ, പരിചയിച്ചു വളർന്ന അന്ധകാരത്തിൽനിന്നു സ്വതന്ത്രചിന്തയുടെ വെളിച്ചത്തിലേക്ക് പ്രവേശിക്കാൻ കാരണമാക്കിയത് അതായിരിക്കാം.

ഹൃദയത്തിൽ തുളഞ്ഞുകയറും വിധം, അത്രയും നിശിതവുംനിർഭയവും രൂക്ഷവുമായി നിലവിലുള്ള ആചാരങ്ങളോടും, വിശ്വാസങ്ങളോടും എതിർത്തെഴുതപ്പെട്ട ഒരു ഗ്രന്ഥം അതിനുമുമ്പ് വായിച്ചിരുന്നില്ല. സോദാഹരണം അത്തരം ഒരു നിരൂപണം, ഒരു വിശകലനം മോക്ഷപ്രദീപത്തിനു ശേഷവും മലയാളഭാഷയിൽ ഉണ്ടായിട്ടുണ്ടോ? ഉണ്ടായിട്ടുണ്ടെങ്കിൽ മോക്ഷപ്രദീപം അതിന്നു പ്രയോജനം നല്കിയിട്ടുണ്ടാവുമെന്നെങ്കിലും നിഷ്പക്ഷമതികൾക്ക് സമ്മതിക്കാതെ തരമില്ല

ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ ഏതൊരു കാലത്താണ്– ഏതൊരന്തരീക്ഷത്തിലാണ് – മോക്ഷപ്രദീപം തുടങ്ങിയ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ എഴുതി പ്രസിദ്ധീകരിച്ചത് എന്നു നിരൂപകന്മാർ പ്രത്യേകം ഓർമ്മവയ്ക്കേണ്ടതാണ്. മനുഷ്യൻ മനുഷ്യനെ സമീപിച്ചാൽ "അയിത്തം കണ്ട കല്ലിനു മുമ്പിൽ ആട് കോഴി മുതലായ ബലികളും ഹിന്ദുദേവാലയത്തിൽത്തന്നെ ഹിന്ദുക്കൾക്ക് പ്രവേശിക്കാൻ പാടില്ലായ്മ, തങ്ങളുടെ മതങ്ങളാണ് ശ്രേഷ്ഠം

എന്ന മന്തിളക്കി അന്യോന്യം കഴുത്തറുക്കൽ ഇങ്ങിനെ ഒട്ടേറെ അപകടങ്ങളുടെ ഒരു കാലത്തെപ്പറ്റി – അവയെപ്പറ്റി ഓർക്കാൻതന്നെ അധികമാരും ധൈര്യപ്പെടാതിരുന്ന കാലത്തെപ്പറ്റി – ആദ്യമായി ഓർക്കണം. അതിന്നുശേഷം ആ കാടുകൾ വെട്ടിത്തെളിയിക്കാൻ ചെയ്ത വേലയെക്കുറിച്ച് സ്മരിക്കുക. അപ്പോൾ ആ ധീരാത്മാവിനെ നിങ്ങൾക്ക് തെളിഞ്ഞുകാണാം.

മുതലാളിത്ത വ്യവസ്ഥക്കെതിരായി പടവെട്ടാൻ പേനയെടുത്തപ്പോൾ കാറൽമാർക്സിനുണ്ടായ അപാരമായ ആത്മവീര്യം, അനാചാരങ്ങളെ അടിപ്പെടുത്ത ഗ്രന്ഥരചനക്കൊരുങ്ങിയ ബ്രഹ്മാനന്ദസ്വാമി ശിവയോഗി പൂജ്യപാദരിലും നമുക്കു കാണാം.



# ആനന്ദാനുഭൂതി

വി.കെ.കെ ഗുരുക്കൾ

ആനന്ദം, ആനന്ദാനുഭൂതി എന്നെല്ലാം കേൾക്കുമ്പോൾ ചിലർക്ക് തലവേദനവരും. മറ്റു ചിലരുടെ ചുണ്ടിൽ പരിഹാസച്ചിരി വിരിയും. വേറെ ചിലർ നെഞ്ചിൽ തൊഴുകരമർപ്പിച്ചു മിഴി മുക്കാലും ചിമ്മി, ശിരസ്സ് അല്പം മേലോട്ടുയർത്തി ഭക്തിഭാവത്തിൽ മുഴുകും. വിചാരഭിന്നത തത്തിക്കളിക്കുന്ന ഒരു രംഗമാണത്. വാസ്തവത്തിൽ വയലിൽ പണിചെയ്യുന്ന പണിക്കാരനും വരമ്പത്തുനിന്നു നിർദ്ദേശം നല്കി പണിയെടുപ്പിക്കുന്ന പണക്കാരനും ആനന്ദത്തിനു വേണ്ടിയാകുന്നു ആ കളിയത്രയും കളിക്കുന്നത്. ആഹാരമന്വേഷിച്ച് അടവിയിൽ അടനംചെയ്യുന്ന മൃഗരാജന്റെയും അതിന്റെ സഞ്ചാരപഥത്തിൽനിന്ന് ഒഴിഞ്ഞുമാറി, കരിണിയെപ്പുണർന്നുകൊണ്ട് വിശപ്പടക്കാനുള്ള വകയുംതേടി സഞ്ചരിക്കുന്ന ദന്തീന്ദ്രന്റേയും ഉള്ളറയിൽ ജാഗരിക്കുന്ന അഭിലാഷവും അതുതന്നെയാകുന്നു. "സുഖാർത്ഥാസ്സർവഭൂതനാം മതാസ്സർ വാ: പ്രവർത്തയ:" എന്ന പ്രമാണവും വേണമെങ്കിൽ ഇതിന്റെ തെളിവിനുവേണ്ടി ഹാജരാക്കാം.

സർവ്വജീവികളുടേയും ഉദ്ദേശം ആനന്ദമലർക്കാവണഞ്ഞു വിശ്രമിക്കുകയാണെങ്കിലും, ആനന്ദാനുഭൂതിയെ അധികരിച്ചു ചർച്ചചെയ്തു ഫൈനൽവിധി കല്പിക്കുവാൻ അധികാരമോ അവകാശമോ തിര്യക്കുകൾക്കില്ല. വിശേഷബുദ്ധിയെന്ന വിലയേറിയ സമ്പത്ത് മനുഷ്യൻ പിടിച്ചടക്കി കൈവശം വച്ചതാണിതിനു കാരണം. ബുദ്ധി

**വി.കെ.കെ. ഗുരുക്കൾ**

18.2.1892ൽ പാട്യത്ത് ജനനം. സംസ്കൃതവിദ്യാഭ്യാസം നേടി. യു.പി. സ്ക്കൂൾ അദ്ധ്യാപകനായി. വാഗ്ഭടാനന്ദന്റെ ശിഷ്യനായി സാമൂഹ്യപരിഷ്കരണ പ്രവർത്തനങ്ങളിൽ മുഴുകിയ ഗുരുക്കൾ തലശ്ശേരി സാഹിത്യസമതി പ്രസിഡണ്ടായിരുന്നു.

വിശേഷത്തിന്റെ റേഡിയത്തിൽനിന്നു പ്രസരിക്കുന്ന വിചാരകിരണങ്ങളുടെ പ്രഭാവം അത്ഭുതാവഹമാകുന്നു. കാട്ടുകിഴങ്ങും പച്ചമാംസവും ഭക്ഷിച്ച് വയറിന്റെ കത്തലടക്കി മരച്ചോലയിൽ കഴിച്ചുകൂട്ടിയിരുന്ന മനുഷ്യൻ, ആ കാടത്തത്തിൽനിന്നു പടിപടിയായുയർന്ന്, ആകാശക്കടൽ നീന്തിക്കടപ്പാൻപോലും പ്രശക്തനായിത്തീർന്നത് അത്തരം ചിന്താവൈഭവം കൊണ്ടാണെന്ന് ആർക്കാണറിഞ്ഞുകൂടാത്തത്?

"ആലോചനാമഹാബന്ധുപാർത്താൽ
ആലോചിക്കാത്തവൻ പെട്ടുപോകും
മാലകന്നീടാനും സർവം സിദ്ധിപ്പാൻ
മൂലമാലോചനാ ജ്ഞാനപ്പെണ്ണേ"

എന്ന ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ആശയം അത്യന്തം ആദരണീയമാകുന്നു.

"വരംകർദ്ദമഭേകത്വം മലകീടകതാവരം

വരമന്ധഗുഹാഹിത്വം നനരസ്യാവിചാരി. ആലോചനാരഹിതനായ മനുഷ്യനായി ജീവിക്കുന്നതിനേക്കാൾ കുറെ ഭേദമാണ്, ചളിയിൽ തവളയായോ, മലത്തിൽ കൃമിയായോ, ഇരുൾ നിറഞ്ഞ ഗുഹയിൽ മലമ്പാമ്പായോ ജീവിക്കുന്നത്. എന്ന വസിഷ്ഠർഷിയുടെ വചനം വിസ്മരണിയമല്ല.

പുരാതനന്മാരായ മുനിപുംഗവന്മാർ പുകഞ്ഞുചിന്തിച്ച്, ജീവിതോദ്ദേശം ആനന്ദാനുഭൂതിയാണെന്നു കണ്ടെത്തി. മാത്രമല്ല, അസഹ്യവിഷയങ്ങളിൽ പന്തവും കത്തിച്ചു പാഞ്ഞാലും ആനന്ദം കണ്ടുകിട്ടുകയില്ലെന്നും, അവനവന്റെ ഉൾത്തടത്തിൽ ഒളിഞ്ഞും തെളിഞ്ഞും വിളങ്ങുന്ന മഹാനിധിയാണതെന്ന് അനുഭവത്തിന്റെ വെളിച്ചത്തിൽ അവർക്കു കാണാൻ കഴിഞ്ഞു. "ചിത്തേ ചലതി സംസാരം നിശ്ചലം മോക്ഷ ഉച്യതേ" പ്രാപഞ്ചികവിഷയങ്ങളിൽ പാഞ്ഞുനടക്കുന്ന മനസ്സ് ദുർഘടം പിടിച്ച സംസാരവലയത്തിൽക്കുടുങ്ങി അലഞ്ഞുവലയുകയാണ്; അത് സ്വന്തം അന്തകരണത്ത് നിശ്ചലമായി നിലകൊണ്ടാൽ മാത്രമേ ആനന്ദാനുഭൂതി സ്വായത്തമാകയുള്ളു എന്നാണിതിന്റെ സാരം. "മനഃസ്വസ്ഥതൈവാനന്ദ:" എന്ന ആനന്ദസമാജസ്ഥാപകനായ യോഗിവര്യന്റെ സൂക്തിയും അതേ ആശയത്തെത്തന്നെയാകുന്നു അനുകൂലിക്കുന്നത്.

സുന്ദരസുമങ്ങൾ കാണുമ്പോൾ, അരുമക്കുഞ്ഞിനെ മാറോടണച്ചു പുണരുമ്പോൾ, പവിത്രചരിത്ര മഹിതമായ ചലച്ചിത്രം ദർശിക്കുമ്പോൾ; ഇങ്ങനെ അനേകം ബാഹ്യവിഷയങ്ങളിൽനിന്ന് ആനന്ദം ലഭിക്കുന്നുണ്ട്. ആ സ്ഥിതിക്ക് അന്തർഭാഗത്ത് അടങ്ങിയൊതുങ്ങിക്കിടക്കുന്ന മനസ്സാണ് ആനന്ദത്തിനു കാരണമെന്നു പറയുന്നത് അസംബന്ധമല്ലേ എന്നു സംശയിക്കുവാനവകാശമില്ലെന്നില്ല. എന്നാൽ, പലതരം പദാർത്ഥങ്ങളിൽ പടർന്നുപിടി

ക്കുന്ന മനസ്സ് ആകർഷണീയങ്ങളായ വസ്തുക്കളിലൊന്നിന്റെ നിരീക്ഷണത്തിൽ, മറ്റുള്ളതിൽനിന്നെല്ലാം പിന്തിരിഞ്ഞ് ആ ഒരേ വസ്തുവിൽത്തന്നെ തങ്ങിനില്ക്കുന്നു. തത്സമയത്തുണ്ടാകാവുന്ന മനോനിശ്ചലത ആനന്ദാനുഭൂതിക്കു ഹേതുവായിത്തീരുകയും ചെയ്യുന്നു. അപ്രകാരം മനസ്വസ്ഥതയിൽനിന്നു ജാതമാകുന്ന ആനന്ദം സുന്ദരസുമാദികളിൽനിന്നു ലഭിക്കുന്നതാണെന്ന തെറ്റായ ധാരണയാകുന്നു യഥാർത്ഥത്തിൽ സംബന്ധം.

ശുകനാസ്ഥിന്യായമാണിവിടെ കാണുന്നത് യാതൊരു പശയുമില്ലാത്ത അസ്തിക്കഷണം കടിച്ചുപൊട്ടിക്കുമ്പോൾ പിണഞ്ഞ മുറിവിൽനിന്നു വരുന്ന രക്തം നക്കിനുണഞ്ഞകത്താക്കുന്ന ശ്വാവിന്റെ വിചാരം, അത് അസ്ഥിയിൽനിന്നൊഴുകിതാകുന്നുവെന്നത്രെ. സ്വന്തം വായിൽനിന്നു കിട്ടുന്നതാണെന്നു വകതിരിവില്ലാത്ത മനുഷ്യനും തോന്നുന്നുവെന്നാണ്. ബാഹ്യവസ്തുക്കളെ ആശ്രയിച്ചല്ല, സ്വന്തം മനസ്സിന്റെ സ്വസ്ഥതയെ ആസ്പദിച്ചാണ് ആനന്ദമനുഭവപ്പെടുക എന്നതാണ് വാസ്തവം. സ്വസ്ഥത കിട്ടുവാൻ മനസ്സിനെ നിയന്ത്രിക്കുക തന്നെവേണം.

'മനഏവ മനുഷ്യാണാം കാരണം ബന്ധോക്ഷയോ:' എന്ന പ്രമാണവും 'മനോജയ ഏവ മഹാജയ:' എന്ന ബ്രഹ്മാനന്ദ ഗുരുദേവന്റെ വാക്യവും മനോനിയന്ത്രണത്തിന്റെ ആവശ്യകതയെ ഒരുപോലെ വിശദീകരിക്കുന്നുണ്ട്.

"ഇത്രധന്യതതികഞ്ഞുകാണ്മതി-
ല്ലത്രനൂതനമൊരു സാർവഭൌമനിൽ,
ചിത്തമാം വലിയ വൈരി കീഴമ-
ന്നത്തൽതീന്നയമിതന്നെ ഭാഗ്യവാൻ"

എന്ന ആശാന്റെ ആശയവും അതിനെ അനുസരിക്കുന്നു. നല്ല ആദർശസമുച്ചയങ്ങൾ ദുരന്തങ്ങളായ ദുരാചാരങ്ങളുടെ കൂത്താട്ടത്തിൽ വിരസത പൂണ്ടിട്ടെന്നപോലെ കാലാന്തരത്തിൽ അണിയറയണയുകയാണുണ്ടായത്. കർമ്മകാണ്ഡ രക്ഷസ്സിന്റെ പടഹധ്വനിയിൽ ആദർശവചനങ്ങളെല്ലാം വീണാക്വാണമെന്നോണം അന്തർല്ലീനമായിപ്പോയി. ഈ ദുർദ്ദശാവിജൃംഭണത്തിൽ ആ രക്ഷസ്സിനെ ഉച്ചാടനം ചെയ്തു, സമത്വസുന്ദരവും സമാധാന സമഞ്ജസവുമായ ഒരന്തരീക്ഷം സൃഷ്ടിക്കുവാൻ ജീവിതം ബലിയർപ്പിച്ചുകൊണ്ട് ചുരുക്കം ചില ധീരാത്മാക്കൾ മുന്നോട്ടുവന്നു. അവരിൽ അഗ്രിമസ്ഥാനം അലങ്കരിച്ചിരുന്ന ഒരു ആചാര്യവര്യനായിരുന്നു ബ്രഹ്മാനന്ദസ്വാമി ശിവയോഗി.

ആ യോഗീശ്വരന്റെ ആദർശങ്ങളുടെ പ്രചരണത്തിന് വാഗ്ഭടാനന്ദ ഗുരുദേവന്റെ പത്രാധിപത്യത്തിൽ 1914ൽ "ശിവയോഗി വിലാസം" എന്ന മാസിക പ്രസിദ്ധീകരിച്ചിരുന്നു.

ബ്രഹ്മർഷിപ്രവരവ്രജം പ്രതിദിനം
സേവിച്ചുകൊണ്ടീടുമാ-

ബ്രഹ്മാനന്ദമമന്ദ കൗതുകഭരം
സമ്പ്രാപ്തനായ് തൃപ്തനായ്
ബ്രഹ്മാനന്ദസമാഖ്യയാർന്നു ബുധഹൃൽ
പദ്മത്തിനാദിത്യനായ്
ബ്രഹ്മശ്രീ ശിവയോഗി രാഡിഹപുകൾ
പ്പൂണ്പോത്തുശോഭിച്ചിതെ!

അന്ന് ആ മാസികയിൽ ഞാൻ എഴുതിയ ഒരു പദ്യമാണ് മുകളിൽ ചേർത്തിട്ടുള്ളത്. ആനന്ദാനുഭൂതിയണയുവാൻ മനഃസ്വസ്ഥതയല്ലാതെ മറ്റൊരു മാർഗ്ഗമില്ലെന്നു യുക്തിയുക്തമായി സപ്രമാണം തെളിയിച്ച ശ്രീ ബ്രഹ്മാനന്ദ സ്വാമി ശിവയോഗിയെ സാദരം അനുസ്മരിച്ചുകൊണ്ട് ഇതവസാനിപ്പിച്ചുകൊള്ളട്ടെ.

■

# മനസ്സിന്റെ നന്മയും സമൂഹത്തിന്റെ സമാധാനവും

## പി.ടി. ഭാസ്ക്കരപ്പണിക്കർ

ഏറെ സംഘർഷഭരിതമാണ് ഇന്ന് നമ്മുടെയൊക്കെ ജീവിതം. ഒന്നല്ലെങ്കിൽ മറ്റൊന്നായി പലതരം പ്രശ്നങ്ങളെ നിത്യേനയെന്നോണം നമുക്കു നേരിടേണ്ടിവരുന്നുമുണ്ട്. മനുഷ്യർ തമ്മിലുള്ള കലഹങ്ങൾക്കും കാലുഷ്യത്തിനും ഇവയിൽ പലതും വഴിവയ്ക്കുന്നു. ചിലപ്പോഴെങ്കിലും വൈരാഗ്യവും വാശിയും കൊലപാതകങ്ങളിലേക്കും, ആത്മഹത്യയിലേക്കും ചെന്നെത്തുകയും ചെയ്യുന്നു. സ്വസ്ഥത എന്നൊന്ന് തേടി പലരും പലതും ചെയ്യുന്നു - മദ്യം മുതൽ മയക്കുമരുന്നുകൾ വരെ. പക്ഷെ ഇവയിലൂടെയൊന്നും അവന് സ്വസ്ഥത ലഭിക്കുന്നുമില്ല.

ആനന്ദാദർശത്തിന്റെ പ്രസക്തി വർദ്ധിക്കുന്നത് ഇത്തരം ഒരു സാഹചര്യത്തിലാണ്. കാരണം മനസ്സിന്റെ സ്വസ്ഥതയാണ് ആനന്ദത്തിലേക്കുള്ള താക്കോൽപഴുത് എന്നും, അതുകൊണ്ട് മനസ്സിനെ ജയിക്കുന്നതാണ് മഹാജയം എന്നും ആനന്ദാദർശം സിദ്ധാന്തിക്കുന്നു

ഓരോരുത്തരും സുഖമന്വേഷിക്കുന്നു. ദുഃഖമൊഴിവാക്കാനുള്ള വഴി തേടുന്നു. ഭൗതികമായ നേട്ടങ്ങളിലൂടെ ജീവിതസൗകര്യങ്ങൾ വർദ്ധിപ്പിച്ച് സുഖം നേടാമെന്ന് ചിലർ കരുതുന്നു. അതുകൊണ്ടും സുഖംനേടാനാവുന്നില്ല എന്നവർ കാലക്രമേണ അറിയുന്നു.

ആശ്രമങ്ങളിലൂടെ സ്വന്തം മനസ്സിനിണങ്ങിയ ജീവിതത്തിനുള്ള മാർഗ്ഗങ്ങളാരായുവാൻ



**പി.ടി. ഭാസ്കരപണിക്കർ**

പൊതുജീവിതം സാമൂഹ്യവികാസത്തിനുഴിഞ്ഞുവച്ച വൈജ്ഞാനികനായ പി.ടി. ഭാസ്കരപണിക്കർ 1997 ഡിസംബർ അവസാനം അന്തരിച്ചു. അദ്ധ്യാപകനായി സമൂഹത്തിലിറങ്ങിനിന്നതുമുതൽ ശാസ്ത്ര-സാഹിത്യ പ്രസ്ഥാനങ്ങളിലൂടെ തികഞ്ഞ ലക്ഷ്യബോധത്തോടെ പ്രവർത്തിച്ചു. സാഹിത്യപ്രവർത്തക സഹകരണസംഘം പ്രസിദ്ധീകരിച്ച വിശ്വവിജ്ഞാനകോശം എഡിറ്റ് ചെയ്യുന്നതിൽ മുഴുകിയ പി.ടി.ബി. സാഹിത്യരംഗത്തെന്നപോലെ നാടിന്റെ സമഗ്രവികസനത്തിനും മാർഗ്ഗദർശിയായിരുന്നു.

പലരും ശ്രമിച്ചു. അതിനായി മനസ്സിനെ അറിയുവാനുള്ള ശ്രമങ്ങൾ ഉണ്ടായി. ആവശ്യങ്ങൾ ആഗ്രഹങ്ങൾ എന്നിവ ഉറവെടുക്കുന്നതു മനസ്സിൽനിന്നാണ്. ആവശ്യങ്ങൾ വർദ്ധിക്കുമ്പോൾ അവ നേടാനുള്ള അദ്ധ്വാനം മനസ്സിന് കൂടുതൽ കൂടുതൽ വിഷമതകൾ ഉണ്ടാക്കുന്നു. അങ്ങനെ വരുമ്പോൾ സ്വസ്ഥതയുള്ള ഒരു മനസ്സാണ് സുഖം തരുന്നത് എന്നവർ തിരിച്ചറിയുന്നു. മനസ്സിനെ സ്വസ്ഥമാക്കിയാൽ ആനന്ദം ലഭിക്കും എന്നുള്ള അറിവ് പ്രായോഗികമാക്കാനുള്ള പരിശ്രമങ്ങൾ പലരാലും, പലതരത്തിലും ഉണ്ടായി. വേദോപനിഷത്തുകളിലൂടെ പലരും അവരുടേതായ മാർഗ്ഗങ്ങൾ നിർദ്ദേശിച്ചു. പിന്നീടു വന്നവരിൽ ചിലർ ഈ മാർഗ്ഗങ്ങൾ തങ്ങൾക്കനുകൂലമായി വ്യാഖ്യാനിക്കാനും, പ്രചരിപ്പിക്കാനും തുടങ്ങി. തൽഫലമായി സാധാരണക്കാർക്കിടയിൽ ആശയക്കുഴപ്പങ്ങൾ വർദ്ധിച്ചു.

ജനങ്ങളുടെ ക്ഷേമത്തിനുതകുന്ന വിധത്തിൽ ആവശ്യമായ നവീകരണ രീതിയിൽ പരമലക്ഷ്യമായ സുഖവും സമാധാനവും നേടി ജീവിതം ആനന്ദപൂർണ്ണമാക്കാനുള്ള ഒന്നായിട്ടാണ് ആനന്ദദർശനം ആവിർഭവിച്ചത്. ഈ പ്രപഞ്ചം യാഥാർത്ഥ്യമാണെന്നും ജീവിതം എന്നത് ആത്മാർത്ഥമായ പരിശ്രമങ്ങളിലൂടെ ആസ്വാദ്യമാക്കാനുള്ള ഒന്നാണെന്നും ആനന്ദാദർശം ഉത്ബോധിക്കുന്നു. ജാതിമതബന്ധങ്ങൾക്കപ്പുറം മനുഷ്യരെയാകെ ഒന്നായി കാണുവാൻ ആനന്ദാദർശം നിഷ്കർഷിക്കുന്നു. അതുപോലെ – "അവനവനാത്മസുഖത്തിനാചരിക്കുന്നത് അപരന്നു സുഖത്തിനായ് വരേണം" - എന്ന് ആനന്ദാദർശവും അഭിപ്രായപ്പെടുന്നു.

ആകെ അസ്വസ്ഥമായ ഇന്നത്തെ നമ്മുടെ ജീവിത സമ്പ്രദായങ്ങൾക്കു മുമ്പിൽ ഉയർത്തിപ്പിടിക്കാവുന്ന ഒരു ഉത്തരമാണ് ആനന്ദാദർശം എന്നു നിസ്സംശയം പറയാം. നമുക്കിടയിലെ ജാതി–മത ചിന്തകൾ, ഉച്ചനീചത്വങ്ങൾ, അനാചാരങ്ങൾ, അന്ധവിശ്വാസങ്ങൾ ഇവയ്ക്കെല്ലാമുള്ള പരിഹാരമാർഗ്ഗങ്ങളും ആനന്ദാദർശം നിർദ്ദേശിക്കുന്നുണ്ട്.

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സ്ഥാപിച്ച ആലത്തൂരിലെ സിദ്ധാശ്രമത്തിന്റെ ഇന്നത്തെ ആചാര്യനായ നിർമ്മലാനന്ദയോഗിയുടെ വാക്കുകൾ കടമെടുത്താൽ – മനസ്സിന്റെ നന്മയിലും, സമൂഹത്തിന്റെ സമാധാനത്തിലും ആവണം നമ്മൾ ഇന്നു വിശ്വസിക്കേണ്ടത്. അങ്ങിനെയുള്ള ഒരു ജീവിതത്തെ മുന്നോട്ടേക്കുനയിക്കാൻ ആനന്ദാദർശം കൂടുതൽ പ്രചരിപ്പിക്കേണ്ടതായിട്ടുണ്ട്.



# സരസകവി
# കെ.സി. കേശവപിള്ളയുടെ
# കത്തുകൾ

ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമത്തിലേയ്ക്ക്

മോക്ഷപ്രദീപം ഒന്നു വായിച്ചാൽക്കൊള്ളാമെന്നുള്ള എന്റെ ആഗ്രഹത്തെ അറിയിച്ച ഉടൻ ആ പുസ്തകവും അതോടുകൂടി വേറെ അഞ്ചു പുസ്തകങ്ങളും അനുഗ്രഹ ശ്ലോകസമേതം അയയ്ക്കുന്നതിനുണ്ടായ അവിടുത്തെ ദയയ്ക്ക് ഉചിതമായ ഒരു നന്ദിയെ സൂചിപ്പിക്കുവാൻ എനിക്ക് വാക്കുകൾ കിട്ടുന്നില്ല.

ജനങ്ങൾ മുക്തികിട്ടുമെന്ന് ഭ്രമിച്ച് കല്ല്, മരം മുതലായ വസ്തുക്കളെ ഈശ്വരനെന്നു വിചാരിച്ച് വന്ദിക്കുന്നതും ആ വിഗ്രഹങ്ങൾക്കു വേണ്ടി ചോറും പായസവും അപ്പവും മറ്റും കൈക്കൂലികൊടുക്കുന്നതും ക്ഷേത്രനിർമ്മാണോത്സവാദികൾക്കുവേണ്ടി പണവും സമയവും നശിപ്പിക്കുന്നതും പട്ടിണികിടന്നു കഷ്ടപ്പെടുന്നതും കാശിയിലും മറ്റും പോയി കുളിക്കുന്നതും ബ്രാഹ്മണർ എന്നു പറയപ്പെടുന്നവർക്ക് പണം കൊടുക്കുന്നതും മറ്റും കണ്ട് 'ഇതെന്തു ഭ്രാന്താണ്? കഷ്ടം' എന്നു പലപ്പോഴും വ്യസനിച്ചുകൊണ്ടിരിക്കുന്ന ഒരാളാണ് ഞാൻ. അപ്രകാരമുള്ള എനിക്ക് ഇപ്രകാരമുള്ള പുസ്തകങ്ങൾ എത്രമാത്രം ആനന്ദപ്രദങ്ങളാണെന്നു പ്രത്യേകിച്ച് അറിയിക്കണമെന്നില്ലല്ലോ.

എനിക്ക് ഇംഗ്ലീഷിലുള്ള അറിവ് വളരെ ചുരുക്കമാണ്. എന്നേക്കാൾ ഇംഗ്ലീഷിൽ അറിവുള്ള ഒരു ബ്രാഹ്മണൻ, ഞാനും അദ്ദേഹവുമൊരുമിച്ച് ഒരു ദിവസം പത്മനാഭസ്വാമിക്ഷേത്രത്തിനകത്തുകൂടി കടന്നുപോകുന്ന സമയം ക്ഷേത്രത്തിനു മുൻഭാഗത്തുവന്ന് തളകല്ലിൽ കമിഴ്ന്നുകിടന്ന് കൈ രണ്ടുംപൊക്കി ഏതോ ചിലതൊക്കെ കാണിച്ചതു കണ്ടപ്പോൾ എനിക്കദ്ദേഹത്തിൽ ഉണ്ടായിരുന്ന ബഹുമാനം ദയയായിട്ടാണ് പരിണമിച്ചത്. ചില പ്രഭുക്കന്മാർ സന്തോഷിപ്പാൻ, അവരുടെ മുമ്പിൽ പഞ്ചപുച്ഛമടക്കുക മുതലായ ഗോഷ്ടികൾ കാണിക്കണം. ഈശ്വരനും അവരെപ്പോലെ ഡാംബികനാണെന്നുള്ള ഇക്കൂട്ടരുടെ മൗഢ്യം തീരാൻ ഈ മാതിരി പുസ്തകങ്ങൾ അത്യാവശ്യം തന്നെയാണ്.

എന്ന്,

വിധേയൻ കെ.സി. കേശവപ്പിള്ള (ഒപ്പ്)

തിരുവനന്തപുരം
1088 ധനു 7

മോക്ഷപ്രദീപം മുതലായ പുസ്തകങ്ങൾ കിട്ടിയ വിവരത്തിനയച്ച എഴുത്ത് അവിടെ കിട്ടിയിരിക്കുമെന്ന് വിശ്വസിക്കുന്നു.

ജോലിത്തിരക്കു പലതുമുള്ള ഞാൻ മോക്ഷപ്രദീപം വായിച്ചുതീർത്തത് ഇന്നലെ രാത്രിയാണ്. പുസ്തകത്തിലെ ഇന്നിന്ന ഭാഗങ്ങളാണ് അധികം നന്നായിട്ടുള്ളതെന്ന് പറയണമെന്ന് വിചാരിച്ച് നോക്കിയതിൽ ഓരോ പ്രകരണങ്ങളും അഹമഹമികയാ മനസ്സിൽ വന്നു കയറുന്നു. അതിനാൽ ആകപ്പാടെ വളരെ നന്നായിട്ടുണ്ടെന്നല്ലാതെ മറ്റൊന്നും പറയുവാൻ തോന്നുന്നില്ല. ഈ പുസ്തകം വായിച്ചുതീർന്നപ്പോൾ മനസ്സിൽ തോന്നിയത്, ഇതിന്റെ ഓരോ പ്രതി എല്ലാ ഗൃഹങ്ങളിലും –വിശിഷ്യ നായന്മാർ മുതലായ വർഗ്ഗക്കാരുടെ എല്ലാ ഗൃഹങ്ങളിലും – ഉണ്ടായിരിക്കേണ്ടത് അത്യാവശ്യമാണെന്നാകുന്നു. ഇവിടെ തിരുവനന്തപുരത്ത് ആറ്റുകാൽ എന്ന സ്ഥലത്ത് ഒരു ഭദ്രകാളീക്ഷേത്രം ഉണ്ട്. ഈ ക്ഷേത്രത്തിൽ ആണ്ടുതോറും കുംഭമാസത്തിൽ പാട്ടുതുടങ്ങി പത്താംദിവസം 'കുരുതി' എന്നൊരടിയന്തിരം നടന്നുവരിക പതിവാണ്. ഇതിൽ ഏറെക്കുറെ 100 ആടുകളേയും 500ൽ മേൽ കോഴികളേയും വധിക്കപ്പെട്ടുവരുന്നു. അസ്മാദൃശന്മാരുടെ പ്രസംഗങ്ങളാവട്ടെ, എന്റെ സുഭാഷിത രത്നാകരത്തിലെ പദ്യങ്ങളാകട്ടെ ഈ ദുരിതകർമ്മത്തെ നിറുത്തുന്നതിന് ശക്തങ്ങളായില്ല. അങ്ങനെയിരിക്കെയാണ് അവിടുത്തെ 'മോക്ഷപ്രദീപം' ആ ദിക്കിലുള്ള ഒരാളുടെ കൈവശം കിട്ടിയത്. അധികം വിസ്തരിച്ചിട്ടാവശ്യമില്ലല്ലോ. ഈ വരുന്ന കുംഭമാസത്തിൽ ഈ ദുഷ്കർമ്മം നടത്താൻ പാടില്ല എന്നു ആ ദിക്കുകാർ ഐകകണ്ഠേന തീർച്ചപ്പെടുത്തുകയും ഈ കർമ്മത്തിന്റെ

പ്രാധാന്യത്തെ വെളിപ്പെടുത്തുന്നതിന് ഒരു പരസ്യം മോക്ഷപ്രദീപത്തിലെ ചില ഭാഗങ്ങൾ ഉദ്ധരിച്ച് അച്ചടിച്ച് പ്രസിദ്ധപ്പെടുത്തണമെന്നു നിശ്ചയിക്കുകയും ചെയ്തിരിക്കുന്നു.

പ്രദീപത്തിന് അജ്ഞാനതിമിരനിരാകരണത്തിൽ എത്രമാത്രം ശക്തിയുണ്ടെന്നുള്ളതിന് ഇതിലധികം ഒരു ദൃഷ്ടാന്തം വേണമെന്നില്ലല്ലോ.

എന്ന്,

വിധേയൻ
കെ.സി. കേശവപ്പിള്ള
(ഒപ്പ്)

III

അയച്ച രണ്ടെഴുത്തും അവിടെ കിട്ടിയിരിക്കുമെന്ന് വിശ്വസിക്കുന്നു. മോക്ഷപ്രദീപം തുടങ്ങി അഞ്ചു പുസ്തകങ്ങളും മുഴുവനും വായിച്ചു. ഇവയെല്ലാം എനിക്കു മനസ്സിന് വളരെ രുചിച്ചു എന്ന് സവിനയം അറിയിച്ചുകൊള്ളുന്നു. ഈ പുസ്തകങ്ങൾ വിശിഷ്യ പ്രദീപവും സൂത്രവും അവശ്യം വരുത്തി വായിക്കേണമെന്നും അന്ധവിശ്വാസങ്ങളെ അടിയോടെ തകർക്കുന്നതിന് ഇത്ര നല്ല ഉറപ്പോടുകൂടി എഴുതിയിട്ടുള്ള പുസ്തകങ്ങൾ ഭാഷയിൽ വേറെ ഇല്ലെന്നാണ് എനിക്ക് തോന്നിയിരിക്കുന്നതെന്നും പല സ്നേഹിതന്മാർക്കും പല വായനശാലക്കാർക്കും ഞാൻ എഴുത്തുകൾ അയച്ചുകൊണ്ടിരിക്കുകയാണ്. എനിക്കയച്ചുതന്ന പുസ്തകങ്ങൾ പലരെയും വായിച്ചുകേൾപ്പിച്ച് അവരെ നന്നാക്കി വരുന്നുണ്ടെന്നുള്ള വിവരവും അറിയിച്ചുകൊള്ളുന്നു. കപടപ്രമാണങ്ങളെ വിശ്വസിച്ചു ബിംബപ്രതിഷ്ഠാരൂപേണ മോക്ഷദ്വാരത്തെ കല്ലിട്ടടയ്ക്കുന്നവരെക്കുറിച്ച് എനിക്കു മുൻപേതന്നെ വളരെ അനുകമ്പ തോന്നിയിട്ടുണ്ട്.

സ്വാമി അവർകളുടെ ഈ പുസ്തകങ്ങൾ കാലക്രമേണ മലയാളികളെ മിക്കവാറും സന്മാർഗ്ഗത്തിൽ ചരിപ്പിക്കാതിരിക്കില്ല എന്നാണ് എന്റെ ദൃഢമായ വിശ്വാസം.

വിധേയൻ
കെ.സി. കേശവപിള്ള
(ഒപ്പ്)



# ബ്രഹ്മാനന്ദ ശിവയോഗി

**ചൊവ്വര പരമേശ്വരൻ**

1028 ചിങ്ങമാസം ഉത്രാടം നാളിലാണ് ബ്രഹ്മാനന്ദ ശിവയോഗി ജനിച്ചത്. പൊന്നിൻചിങ്ങമാസം പണ്ടുപണ്ടേ മുതൽ മലയാളക്കരയ്ക്കു മഹോത്സവത്തിന്റെ കാലമാണ്. മനുഷ്യമഹത്വത്തിന്റെ മഹോന്നത പ്രതീകമായ മാവേലിത്തമ്പുരാനെ അടികൂപ്പി അഭിവാദ്യം ചെയ്യുവാൻ മലയാളക്കര ആഹ്ലാദത്തിമർപ്പോടെ കാത്തുനിൽക്കുന്നത് ഈ ചിങ്ങമാസത്തിലാണ്.

ഗ്രഹസാമ്രാട്ടായ, സകല ചരാചരങ്ങൾക്കും ആത്മകാരകനായ, അദ്വൈതവിദ്യുൽപ്രഭാപുഞ്ജമായ ആദിത്യൻ ചിങ്ങം രാശിയായ സ്വക്ഷേത്രത്തിൽ പ്രവേശിക്കുന്ന മുഹൂർത്തം മുതലാണ് മലയാളിയുടെ പുതുവത്സരം ആരംഭിക്കുന്നത്. (സൂര്യന്റെ ഓരോ രാശിയിലേക്കുമുള്ള സംക്രമം ശരിയായി ഗണിച്ചറിഞ്ഞു അതിനെ അടിസ്ഥാനമാക്കി കാലഗണിതരീതി ആവിഷ്ക്കരിച്ച നമ്മുടെ പൂർവ്വപിതാമഹന്മാർ ഭൗതികശാസ്ത്ര വിജ്ഞാനത്തിൽ എത്ര ഉത്തുംഗമായ പുരോഗതിയാണ് നേടിയിരുന്നത്)

ഇങ്ങനെ പുരാതനകാലം മുതൽ മലയാളിക്ക് ആദരണീയവും ആനന്ദദായകവുമായ ചിങ്ങമാസം ആധുനികകേരളത്തെ അതുല്യ പ്രാഭവന്മാരായ മൂന്നു ഗുരുഭൂതന്മാരെ സമ്മാനിച്ചു അനുഗ്രഹിക്കുകയുണ്ടായി. അവരിൽ ജ്യേഷ്ഠനും വരിഷ്ഠനുമായ ബ്രഹ്മാനന്ദസ്വാമി ശിവയോഗി തിരുവടികൾ അവതരിച്ചതു 1028 ചിങ്ങമാസത്തിൽ ഒന്നാം ഓണദിവസമാണെന്നു മുകളിൽ പറഞ്ഞി

ട്ടുണ്ടല്ലോ. അടുത്തവർഷം ചിങ്ങമാസത്തിൽ ഭരണി നക്ഷത്രത്തിൽ പരമഭട്ടാചാര്യ വിദ്യാധിരാജൻ ചട്ടമ്പിസ്വാമി തിരുവടികൾ അവതാരം ചെയ്തു. 1032 ചിങ്ങമാസം ചതയം നാളിൽ ശ്രീനാരായണഗുരു തൃപ്പാദങ്ങൾ അവതരിച്ചു. ഇങ്ങനെ ഒരേ കാലഘട്ടത്തിൽ തന്നെ അത്യുത്തുംഗ ശീർഷന്മാരായ ഈ മൂന്നു ഗുരുഭൂതന്മാരുടെ ശിക്ഷണത്തിൽ വളരുവാനും ഉയരുവാനുമുള്ള ഭാഗ്യം കേരളത്തിന്നുണ്ടായി. ഈ മൂന്നുപേരുടേയും പ്രവർത്തന രീതികളും പ്രവർത്തനരംഗങ്ങളും ഒരുപക്ഷേ വ്യത്യസ്തങ്ങളായി പുറമെ തോന്നിയേക്കാമെങ്കിലും മൂന്നുപേരും ജാതിമതവ്യത്യാസങ്ങളില്ലാത്ത, ആത്മരതിയിൽ ആനന്ദംകൊള്ളുന്ന ഒരു കേരളത്തെ വാർത്തെടുക്കുവാനാണ് യത്നിച്ചുവന്നത്. മൂന്നുപേരും ദ്രാവിഡ സംസ്കാരത്തിന്റെ മണിദീപങ്ങളായിരുന്നു. മൂന്നുപേരും പരമമായ സിദ്ധി കൈവന്ന ശിവയോഗികളായിരുന്നു.

ഈ മൂന്നു ഋഷിവര്യന്മാരിൽ ജ്യേഷ്ഠപുത്രനായ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയ്ക്കു എല്ലാ ജാതിമത വിഭാഗങ്ങളിൽനിന്നുമുള്ള സംഘടിതമായ എതിർപ്പിനെ നേരിട്ടുകൊണ്ട് പ്രവർത്തിയ്ക്കേണ്ടിവന്നു. നിലവിലുള്ള ജാതിമത വിശ്വാസപ്രമാണങ്ങളിൽ ഒന്നിനോടെങ്കിലും പൊരുത്തപ്പെടുത്താനോ വിട്ടുവീഴ്ച കാണിക്കുവാനോ ആ ബ്രഹ്മവാദി തയ്യാറായിരുന്നില്ല.

ബ്രഹ്മാനന്ദസ്വാമി ശിവയോഗി പലരും കരുതുന്നമാതിരി ഒരു നാസ്തികനായിരുന്നില്ല. സർവ്വവ്യാപകമായ ഒരു അഖണ്ഡചൈതന്യത്തിൽ അദ്ദേഹം വിശ്വസിക്കുന്നു. നിരന്തരം രൂപാന്തരപ്പെട്ടുകൊണ്ടിരിക്കുന്ന പ്രകൃതിയ്ക്ക് അങ്ങനെ രൂപാന്തരപ്പെടുവാൻ സാധിക്കുന്നതു ഈ ചൈതന്യത്തിന്റെ സമ്പർക്കം കൊണ്ടാണ്. അതുകൊണ്ട് ഒരിയ്ക്കലും ആ ചൈതന്യം സ്വയം പ്രവർത്തിക്കുന്നില്ല. അങ്ങനെ നിർവ്വികാരമായി നിലകൊള്ളുന്ന ആ അഖണ്ഡചൈതന്യത്തെയാണ് ബ്രഹ്മാനന്ദസ്വാമി ബ്രഹ്മം, പുരുഷൻ, ദൈവം, ഈശ്വരൻ എന്നെല്ലാം വിളിക്കുന്നത്.

പ്രാചീന ഭാരതത്തിലെ, ദ്രാവിഡ ഭാരതത്തിലെ ആദ്ധ്യാത്മിക ചിന്തക്കുമാത്രമേ ഈ കേവല സത്യം കണ്ടെത്തുവാനും അനുഭവപ്പെടുത്തുവാനും കഴിഞ്ഞിട്ടുള്ളു. നിഷേധിക്കുവാനാകാത്ത ഈ സത്യത്തെ ആര്യന്മാർക്കും ആദരിച്ചു അംഗീകരിക്കേണ്ടതായി വന്നു.

ആനന്ദത്തിലേക്കുള്ള ലളിതമായ മാർഗ്ഗവും സ്വാമി തിരുവടികൾ കാണിച്ചുതരുന്നു. വേദപഠനമോ പാണ്ഡിത്യമോ ഇല്ലാത്ത എഴുത്തറിയാത്ത, വിടുവേലയെടുത്തു ജീവിക്കുന്ന ഏറ്റവും നിസ്സാരനുപോലും സ്വയം പരിശീലിച്ചു അനുഭവത്തിൽ വരുത്താവുന്നതാണ് ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ആനന്ദാദർശം. ശിവയോഗികളുടെ "മോക്ഷപ്രദീപം" എന്ന പുസ്തകം ഏതാനും പേർക്ക് വായിക്കുവാൻ ഇടയാക്കിയതിന്റെ ഫലമായി തിരുവനന്തപുരത്തിന്നടുത്തു ആറ്റുകാൽ ക്ഷേത്രത്തിൽ നടന്നുവന്നിരുന്ന ആടുവെട്ടു,

കോഴിവെട്ടു നിർത്തുവാൻ സാധിച്ചതിനെപ്പറ്റി പ്രസിദ്ധ കവി കവിമണി കെ.സി. കേശവപിള്ള സ്വാമികൾക്കു അയച്ച കത്തുതന്നെ ആനന്ദാദർശ പ്രചരണത്തിന്റെ മഹനീയങ്ങളായ നേട്ടങ്ങളെ തെളിയിക്കുന്നുണ്ട്. ഒരു നൂറു കൊല്ലം മുമ്പ് ജാതിമതഭേദങ്ങളില്ലാതെ പരസ്യമായി ജീവിക്കുവാൻ, ജാതിഭേദങ്ങളേയും അന്ധവിശ്വാസങ്ങളേയും വെല്ലുവിളിക്കുവാൻ കേരളത്തിലെ ഏറ്റവും യാഥാസ്ഥിതിക കേന്ദ്രങ്ങളിൽ ഒന്നായ കൊല്ലങ്കോട്ട് (പാലക്കാട് താലൂക്ക്) ജനിച്ച ഒരു സാധാരണക്കാരനു കെൽപുണ്ടായി എന്നതു അത്ഭുതകരമായിരിയ്ക്കുന്നു.

## ആദ്യകാലം

മരച്ചുവടുതോറും എന്തെങ്കിലും പ്രതിഷ്ഠയുണ്ടായിരുന്ന കൊല്ലംങ്കോട്ടു ആ പരിതസ്ഥിതിയിൽ വിഗ്രഹാരാധനാദി അന്ധവിശ്വാസങ്ങൾ ഉൾക്കൊണ്ടു തന്നെയാണ് ഗോവിന്ദൻകുട്ടിയും വളർന്നുവന്നത്. ചെറുപ്പത്തിൽതന്നെ ആദ്ധ്യാത്മികമായ ഒരു അന്വേഷണബുദ്ധി കുട്ടിയിൽ കാണപ്പെട്ടിരുന്നിരിക്കണം. പക്ഷെ ഇത്രവലിയ ഒരു ആദ്ധ്യാത്മിക വിപ്ലവകാരിയാകാനുള്ള ഒരു സൂചനയും കുട്ടിയിൽ ഉണ്ടായിരുന്നില്ല. ക്ഷേത്രത്തിലെ വിഗ്രഹത്തിൽ എലി കയറി വസ്ത്രങ്ങൾ കടിക്കുന്നതോ മറ്റോ കണ്ടതുകൊണ്ടാണല്ലോ കേശവ ചന്ദ്രസേനൻ വിഗ്രഹാരാധന ഇല്ലാത്ത ബ്രഹ്മസമാജം സ്ഥാപിക്കാൻ കാരണമായത്. അതെന്തായാലും കൊല്ലങ്കോട് മലയാളികളുടേയും തമിഴരുടേയും നാടാണ്. അവിടത്തെ തമിഴരിൽ ഒരു നല്ലവിഭാഗം ശൈവന്മാരുണ്ടായിരുന്നിരിക്കണം. ശിവയോഗത്തെപ്പറ്റി തമിഴ് ഗ്രന്ഥത്തിൽനിന്നാണ് ഗോവിന്ദൻകുട്ടി വിപുലമായ അറിവ് സമ്പാദിച്ചത്. സംസ്കൃത പണ്ഡിതനായിരുന്നതുകൊണ്ടു പിന്നീട് അതിനെ സംബന്ധിച്ചു സംസ്കൃത സാഹിത്യത്തിൽ ഗവേഷണം നടത്തുകയാണ് ചെയ്തത്.

പഠിച്ചതു ആലോചനകൊണ്ട് പുഷ്ടിപ്പെടുത്തി പരിശീലനംകൊണ്ട് അനുഭവപ്പെടുത്തി "സിദ്ധി" വരുത്തണമെന്നു നിർബന്ധമുള്ള സ്വഭാവമാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. അങ്ങനെ ഏറെക്കാലത്തെ പരിശ്രമംകൊണ്ടു അദ്ദേഹം അനുഭവസമ്പന്നനായ ഒരു സിദ്ധയോഗിയായിത്തീർന്നു. ആ കാലത്തെ അത്ഭുതകരങ്ങളും ആനന്ദസന്ദായകങ്ങളുമായ അനുഭവങ്ങളെക്കുറിച്ച് അദ്ദേഹം തന്റെ "സിദ്ധാനുഭൂതി" യിലും മറ്റെല്ലാ ഗ്രന്ഥങ്ങളിലും വിവരിച്ചിട്ടുണ്ട്. നിരന്തരമായ പഠനംകൊണ്ടും മനനംകൊണ്ടും സാധന (പരിശീലനം)കൊണ്ടും തനിക്കു സിദ്ധിച്ച ആത്മജ്ഞാനവും ആനന്ദവും ജനങ്ങളിലേയ്ക്കു പകർന്നു കൊടുക്കണമെന്നാണ് പിന്നീടു അവിടേയ്ക്കുണ്ടായ ആഗ്രഹം. ആത്മാനന്ദ സിദ്ധിയ്ക്കു ആരുടേയും സഹായമില്ലാതെ ആർക്കും പരിശീലിക്കാവുന്ന ഋജുവും ലളിതവും തികച്ചും നിരുപദ്രവകരവുമായ "ഭ്രൂമദ്ധ്യധ്യാന" മെന്ന രാജയോഗമിരിക്കെ, രാജയോഗമില്ലാതെ ഒരു ഭക്തനും

ജ്ഞാനിക്കും മുക്തി ലഭിക്കുക സാദ്ധ്യമല്ലെന്നു ഉപനിഷത്തുക്കളും പുരാണേതിഹാസങ്ങളും മഹർഷികളും ആചാര്യന്മാരുമെല്ലാം ഒരുപോലെ പ്രഖ്യാപിച്ചിരിക്കെ എന്തുകൊണ്ടാണ് അതിനു പ്രചാരം സിദ്ധിക്കാതിരുന്നത് എന്നു ആ സിദ്ധവര്യൻ ആരായുകയായി. അപ്പോഴാണ് "ശൂദ്രാക്ഷര സംയുക്തം ദൂരത: പരിവർജ്ജയേൽ"എന്നൊക്കെ ആര്യന്മാർ ശാസിച്ചിരുന്നതിന്റെ കപടോദ്ദേശ്യം ശിവയോഗി മനസ്സിലാക്കിയത്. അതുകൊണ്ട് ജാതിമതവിശ്വാസങ്ങളേയും ജാതിമത വിശ്വാസങ്ങളെ താങ്ങി നിർത്തുന്ന മന്ത്രതന്ത്ര വ്രതാനുഷ്ഠാനങ്ങളേയും എതിർക്കുവാനായിരുന്നു അവിടത്തെ ആദ്യത്തെ പ്രയത്നം. അന്നത്തെ പരിതസ്ഥിതിയിൽ ഏറ്റവുമധികം ഫലപ്രദമായി തോന്നിയതു ആശയപ്രചരണമെന്ന മാർഗ്ഗമായിരുന്നു. അങ്ങനെ തത്വവിചാര ഗ്രന്ഥങ്ങൾ രചിക്കുവാൻ തുടങ്ങി. 'ശിവയോഗരഹസ്യം' എന്ന ഗാനം 1893-ൽ പ്രസിദ്ധീകരിച്ചു. സ്ത്രീകളെ വിദ്യാഭ്യാസം ചെയ്യിക്കേണ്ടതിന്റെ ആവശ്യത്തെ ഊന്നിപ്പറഞ്ഞുകൊണ്ട് 'സ്ത്രീവിദ്യാപോഷിണി' എന്ന പുസ്തകം 1899-ൽ പ്രസിദ്ധീകൃതമായി. ഇന്നത്തെ വിപ്ലവകാരികൾപോലും ധൈര്യപ്പെടാത്തവിധം പുരോഗമനപരങ്ങളായ ആശയങ്ങളാണ് 100 വർഷങ്ങൾക്കുമുമ്പ് പ്രസിദ്ധം ചെയ്ത ആ ചെറുപുസ്തകത്തിൽ കാണുന്നത്. 'സിദ്ധാനുഭൂതി'1903ലും, കേരളത്തിൽ കോളിളക്കമുണ്ടാക്കിയ 'മോക്ഷപ്രദീപം' 1905-ലും പുറത്തുവന്നു. അതോടുകൂടി സാധാരണ ജനങ്ങൾ സിദ്ധയോഗിയെപ്പറ്റി അറിയുവാൻ തുടങ്ങി. അതോടൊപ്പം ജാതിമതാധിപത്യത്തെ വലിച്ചെറിയുവാനും തുടങ്ങി. നിക്ഷിപ്ത താല്പര്യക്കാർ സ്വാമിജിക്കെതിരായി സംഘടിച്ചു. കേരളത്തിലെ മൂന്നുരാജകുടുംബങ്ങളിൽ നിന്നും വൈദികന്മാരിൽനിന്നും ജന്മികളിൽനിന്നും പതിനായിരക്കണക്കിനു രൂപ പിരിച്ചെടുത്തു പാലിയത്തു ചെറിയകുഞ്ഞുണ്ണി അച്ഛനെക്കൊണ്ടു 'സഗുണോപാസനം' എന്നൊരു കൂറ്റൻ പുസ്തകമെഴുതിച്ച് അവർ പ്രസിദ്ധംചെയ്തു. മൂന്നക്കങ്ങളിൽ കവിയാത്തത്ര പ്രതികൾ മാത്രമേ ആദ്യം അച്ചടിക്കുകയുണ്ടായുള്ളു. രണ്ടാമതൊരു പിരിവിനു ആവശ്യം നേരിട്ടതുമില്ല. 'സഗുണോപാസന'ത്തിന്റെ കർത്താവിന് ഒട്ടനേകം പൊതുസ്വീകരണങ്ങളും പ്രശംസാപത്രങ്ങളും, കീർത്തിമുദ്രകളുമെല്ലാം കൊടുത്തു വമ്പിച്ച പ്രചരണം നടത്തിയിട്ടും ആദ്യത്തെ പതിപ്പുതന്നെ മുഴുവനും വിറ്റുതീർക്കാൻ കഴിഞ്ഞില്ലെന്നാണു കുഞ്ഞുണ്ണിഅച്ഛൻ ഒരിക്കൽ ഈ ലേഖകനോടു പറഞ്ഞത്. നേരെ മറിച്ച് 'മോക്ഷപ്രദീപം' ചെലവാക്കുവാൻ പരസ്യമോ കമ്മീഷൻ തുടങ്ങിയ വ്യാപാര വ്യവസ്ഥകളോ ഒന്നും ഏർപ്പെടുത്തിയില്ല. ഇരുപതു പതിപ്പുകളോളം ആവശ്യമായി വന്നിട്ടുമുണ്ട്. എതിർപ്പുകൾ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളോട് ജനങ്ങൾക്കുണ്ടായ സ്നേഹാദരങ്ങളെ വളരെ അധികം വർദ്ധിപ്പിക്കുവാനാണ് ഉപകരിച്ചത്. കാറ്റടിക്കുന്തോറും കാട്ടുതീ ശക്തിയോടെ പരക്കുകയാണല്ലോ ചെയ്യുക. ആയിരക്കണക്കിനു ആനന്ദകാംക്ഷികൾ കേരളത്തിന്റെ നാനാഭാഗത്തുനിന്നും, ആലത്തൂർ സിദ്ധാശ്രമത്തി

ലെത്തി ശിവയോഗികളുടെ സിദ്ധോപദേശം സ്വീകരിച്ചു ആനന്ദജ്ഞാനിക ളായിത്തീർന്നു. അവർ കേരളത്തിൽ ഇരുപത്തഞ്ചിലധികം ആനന്ദസമാജ ങ്ങളും യോഗശാലകളും സ്ഥാപിച്ചു. മലയാളികൾ ധാരാളമുള്ള കൊളംബിലും ആനന്ദസമാജം രൂപവൽകൃതമായി.

സംഘടിതമായി യാഥാസ്ഥിതികരും നിക്ഷിപ്തതാല്പര്യക്കാരും മോക്ഷപ്രദീപത്തെ എതിർക്കുവാനുള്ള ശ്രമം തുടർന്നപ്പോൾ സ്വാമിജി 'വിഗ്രഹാരാധനാഖണ്ഡനം' എന്ന ഗ്രന്ഥം (1916-ൽ) പ്രസിദ്ധം ചെയ്കയാ ണുണ്ടായത്. അതോടുകൂടി പണ്ഡിതമ്മാന്യന്മാരുടെ നാവടങ്ങിപ്പോയി.

മോക്ഷപ്രദീപത്തിന്റെയും മറ്റു പ്രധാന ഗ്രന്ഥങ്ങളുടേയും തമിഴും ഹിന്ദിയും ഇംഗ്ലീഷും പരിഭാഷകൾ പ്രചരിക്കുവാൻ ഇടയായപ്പോൾ ഇന്ത്യ യുടെ ഇതര സംസ്ഥാനങ്ങളിലും ഇംഗ്ലണ്ട്, അമേരിക്ക തുടങ്ങിയ പാശ്ചാത്യ രാജ്യങ്ങളിലും ആനന്ദാദർശം അനേകം പേർ സ്വീകരിച്ചു തുടങ്ങി. ശാസ്ത്ര വിജ്ഞാനത്തിനും യുക്തിചിന്തയ്ക്കും അനുയോജ്യമായതും മനോസംസ്കാ രത്തിൽ കൂടി മനുഷ്യനെ വളർത്തി 'ആനന്ദവിമാന'ത്തിൽ ഇരുത്തി ചിദാ കാശത്തിലേക്കുയർന്നു സ്വച്ഛന്ദം സ്വതന്ത്രമായി വിഹരിക്കുവാൻ കഴിവുണ്ടാ ക്കിക്കൊടുക്കുന്നതും ആനന്ദമതം മാത്രമാണെന്നും എവിടേയുമുള്ള സാര ഗ്രഹികൾ അറിയുന്നു. കേരളത്തിൽ ആനന്ദസമാജങ്ങളുടെ കേന്ദ്രസംഘട നയായി ആനന്ദമഹാസഭ കഴിഞ്ഞ അരനൂറ്റാണ്ടു കാലമായി പ്രശസ്തമാം വിധം പ്രവർത്തിച്ചുവരുന്നുണ്ട്. മഹാസഭയുടെ കേന്ദ്രകാര്യാലയം ആലത്തൂർ സിദ്ധാശ്രമമാണ്. സിദ്ധാശ്രമത്തിലെ മതാദ്ധ്യക്ഷനാണ് മഹാസഭയുടെ പ്രസി ഡണ്ട്. മഹാസഭയുടെ മുഖപത്രമെന്ന നിലയിൽ 'സാരഗ്രാഹി' മാസിക പ്രസിദ്ധീകരിക്കുന്നുണ്ട് . പൂജ്യവിനോബാജി, ജയപ്രകാശ് നാരായണൻ, രാഷ്ട്ര പതി രാധാകൃഷ്ണൻ, ഹിന്ദുസർവ്വകലാശാലയിലെ ജർമ്മൻ സന്യാസി സ്വാമി താഗേഹാനന്ദൻ, വിശ്വഭാരതിയിലെ പ്രൊഫസർ ടാൻയുൻഷാൻ, ഹരീന്ദ്രനാഥ ചതോപാദ്ധ്യായ, ഭാരതീയ സാംസ്കാരിക സാർവ്വദേശീയ അക്കാദമിയുടെ കാര്യദർശി ഡോക്ടർ ലോകേശ് ചന്ദ്ര തുടങ്ങി ലോകപ്രശസ്തരായ ഒട്ടനേകം ചിന്തകന്മാരും ദാർശനികന്മാരും ബ്രഹ്മാനന്ദ സ്വാമികളുടെ ആനന്ദാദർശ സിദ്ധാന്തങ്ങളിൽ വിശ്വാസവും ആദരവും രേഖപ്പെടുത്തിയിട്ടുണ്ട്.

വെറും സാധാരണക്കാരനായി ജനിച്ച ബ്രഹ്മാനന്ദസ്വാമി മഹാസമാധി വരെ വെറും സാധാരണക്കാരനായി സാധാരണ ജനങ്ങളുടെ ഇടയിൽ അവ രോടൊത്തുതന്നെ ജീവിച്ചു. നല്ലവണ്ണം പ്രവർത്തിച്ചുതന്നെയാണ് ഉപജീവന ത്തിനു വഴിയുണ്ടാക്കിയത്. ഓരോരുത്തനും അദ്ധ്വാനിച്ചു ജീവിക്കണമെന്ന് അനവരതം അദ്ദേഹം ആഹ്വാനം ചെയ്തുകൊണ്ടിരുന്നു. ഭിക്ഷാടനം പരി ഹാസ്യവും പരദ്രോഹകരവുമാണെന്ന് അദ്ദേഹം എടുത്തുപറഞ്ഞു. അതിൽ മനസ്സുവെച്ചാൽ അമൂല്യമായ ആത്മലയവും ആനന്ദസിദ്ധിയും കിട്ടാതെ

പോകും. സിദ്ധികൾകൊണ്ടു ലൗകിക ജീവിതത്തിന്നും ഒരു പ്രയോജനവുമില്ലെന്ന് സിദ്ധയോഗി വ്യക്തമാക്കിയിട്ടുണ്ട്. മനുഷ്യനു ഏറ്റവും വലിയ സിദ്ധി അപാരമായ ജീവസ്നേഹമാണെന്നും സ്നേഹസിദ്ധികൊണ്ട് മനസ്സിനെ ശുദ്ധമാക്കാതെ ആത്മസിദ്ധി സാദ്ധ്യമല്ലെന്നും സ്വാമിജിയുടെ പതിനഞ്ചോളം ഗ്രന്ഥങ്ങളിലും ഊന്നിപ്പറഞ്ഞിട്ടുണ്ട്.

## സംസ്കൃത മുൻഷി

സ്വാമിതിരുവടികൾ കൊല്ലംകോട്ടു അംശം മോനോനായി ജോലിയിൽ പ്രവേശിച്ചു എങ്കിലും അതു വലിയ ശല്യമായി തോന്നിയതിനാൽ അധികം കഴിയുന്നതിനു മുമ്പുതന്നെ ജോലി രാജിവെച്ചു. സ്വന്തം വീട്ടിൽവെച്ചു കുട്ടികളെ സംസ്കൃതം പഠിപ്പിച്ചു തുടങ്ങി. സംസ്കൃതത്തിലും അതു പഠിപ്പിക്കുന്നതിലും അദ്ദേഹത്തിനുള്ള പാടവം കണ്ടു ബോദ്ധ്യപ്പെട്ട കോഴിക്കോട്ടെ വക്കീൽ പാറമ്പത്തു ഗോവിന്ദമേനോൻ സ്വാമിജിയെ കോഴിക്കോട്ടു നെഗറ്റീവ് സ്ക്കൂളിലെ സംസ്കൃത മുൻഷിയായി നിയമിച്ചു. വൈരാഗ്യബുദ്ധിയോടുകൂടി നിരന്തരമായി യോഗസാധനകൾ അനുഷ്ഠിച്ചു വന്നിരുന്നതുകൊണ്ട് അക്കാലത്തുതന്നെ സ്വാമിജി സിദ്ധികൾ കൈവന്ന ഒരു ആത്മജ്ഞാനിയായി ഭവിച്ചിരുന്നു.

ആലത്തൂർ ബോർഡ് ഹൈസ്ക്കൂളിൽ സ്ഥിരം മുൻഷിയായി നിയമിച്ചതിനെതുടർന്നു സ്വാമിജി കോഴിക്കോട്ടുനിന്നും യോഗിനീമാതാവോടുകൂടി ആലത്തൂരിലേയ്ക്കു വന്നു. വാനൂരിലാണ് വന്നു താമസിച്ചിരുന്നത്. താമസസ്ഥലത്തിനു 'സിദ്ധാശ്രമം' എന്ന പേരാണു സ്വീകരിച്ചിരുന്നത്.

ഈ കാലത്താണ് സ്വാമികൾ 'സിദ്ധാനുഭൂതി', 'മോക്ഷപ്രദീപം' തുടങ്ങിയ വിശിഷ്ട ഗ്രന്ഥങ്ങൾ തയ്യാറാക്കിയത്. തന്റെ ഗ്രന്ഥങ്ങൾ അച്ചടിച്ചു കിട്ടുന്നതിനു ശിഷ്യന്മാരുടെ സഹായസഹകരണങ്ങൾ തേടേണ്ടിവന്നു. ജ്ഞാനവിതരണം മാത്രമായിരുന്നു സ്വാമിജിയുടെ താല്പര്യം. എങ്കിലും യോഗിനീമാതാവിന്റെ ശ്രദ്ധകൊണ്ടു ഗ്രന്ഥപ്രസിദ്ധികരണത്തിൽനിന്നും കുറച്ചൊക്കെ ആദായം ലഭിക്കുകയും അവർ ആ പണംകൊണ്ട് ആലത്തൂരിൽ സ്വാമിജിയുടെ പേരിൽ ഒരു ജന്മഭൂമി തീറുവാങ്ങുകയും ശിഷ്യന്മാരുടെ സഹായത്തോടുകൂടി അവിടെ നവീന രീതിയിൽ ഒരു ആശ്രമം പണിയുകയും ചെയ്തു. ബോർഡ് ഹൈസ്ക്കൂളിലെ മുൻഷിപ്പണിയിൽ നിന്നും വിരമിച്ചതോടുകൂടി വാനൂരിൽനിന്നും താമസം ആലത്തൂരിലെ പുതിയ ആശ്രമത്തിലേക്കു മാറ്റി. തുടർന്നാണ് ആലത്തൂർ സിദ്ധാശ്രമം ആനന്ദ മതാദ്ധ്യക്ഷന്റെ ആശ്രമവും ആനന്ദമഹാസഭയുടെ കേന്ദ്രകാര്യാലയവുമായത്.

## മഹാസമാധി

ബ്രഹ്മാനന്ദസ്വാമി തിരുവടികൾ അദ്ദേഹത്തിന്റെ അന്ത്യസമാധിയ്ക്കുള്ള ദിവസവും സമയവും ഒരു കൊല്ലം മുമ്പുതന്നെ നിശ്ചയിച്ചു നോട്ടു

ബുക്കിൽ കുറിച്ചുവെയ്ക്കുകയും ഏറ്റവും അടുത്ത ശിഷ്യന്മാരെ അറിയിക്കയും ചെയ്തിരുന്നു. നിശ്ചിത ദിവസത്തിന്നു ഒരാഴ്ച മുമ്പുമുതൽ എല്ലാ എഴുത്തുകുത്തുകളും ഭരണ നടപടികളും യോഗിനീമാതാവിന്റെ ചുമതലയിൽ നടത്തുവാൻ കല്പനയായി. ആനന്ദ മഹാസഭ സെക്രട്ടറിയെ വരുത്തി മഹാസഭയുടെ മേൽനടത്തിപ്പിനുള്ള പദ്ധതികളും വ്യവസ്ഥകളും തയ്യാറാക്കുകയും ചെയ്തു. നിശ്ചിത ദിവസം (1929 സപ്തംബർ 10) സന്ധ്യയായപ്പോൾ സ്വാമിജി ശിഷ്യരെ വിളിച്ചു. രാത്രി 8 മണിക്കുമുമ്പ് ഭക്ഷണം കഴിച്ചു തയ്യാറായി വരണമെന്നു കല്പിച്ചു. ഏഴരമണിക്കു സ്വാമിജി സ്വല്പം പാലു കഴിച്ചു. ശിഷ്യന്മാർ കാലേ തയ്യാറാക്കിയിരുന്ന സമാധി മന്ദിരവും കുഴിയും പരിശോധിച്ചു കരടുകളെല്ലാം നീക്കി ശുചിയാക്കിച്ചു. എട്ടുമണിക്കു ശിഷ്യഗണങ്ങളുടെ മദ്ധ്യത്തിൽ ആനന്ദപുളകിതനായി സമാധിക്കിരുന്നു. ആ മുഖപത്മം അത്ഭുത തേജസ്സാർന്നു വികസിച്ചു. നാലുപാടും ബ്രഹ്മജ്യോതിസ്സു പ്രചരിപ്പിച്ചുകൊണ്ടിരുന്നു. അല്പസമയത്തിനുള്ളിൽ ദൃഷ്ടികൾ രണ്ടും നാസികാഗ്രത്തിലേക്കുയർന്നു. കൺമണികൾ മിക്കവാറും സുഷമ്നക്കുള്ളിൽ അപ്രത്യക്ഷങ്ങളായി. അവാച്യമായ ആനന്ദവും ആദ്ധ്യാത്മിക ശക്തിയും ശിഷ്യരിലേക്കു പകർന്നുകൊണ്ട് ലോകാനുഗ്രഹത്തിനുവേണ്ടിമാത്രം സ്പന്ദിച്ചുകൊണ്ടിരുന്ന ആ തിരുഹൃദയം ശാശ്വതശാന്തിയിലേയ്ക്കു പ്രവേശിക്കുകയും ചെയ്തു. ആനന്ദാദർശത്തിന്റെ, രാജയോഗത്തിന്റെ അതുല്യമായ പ്രഭാവത്തേയാണ് ഗുരുവിന്റെ അത്ഭുതകരമായ മഹാസമാധി തെളിയിക്കുന്നത്. ഭഗവാൻ ശ്രീരാമകൃഷ്ണ പരമഹംസനും, മഹർഷി അരവിന്ദനും, ശ്രീനാരായണ ഗുരുവും ഡോക്ടർമാരുടെ പരിചരണങ്ങളോടുകൂടിയാണ് സമാധിയായതെന്നു നമുക്കറിയാമല്ലോ.

■

# ശിവയോഗി സ്മരണയിൽ

സാഹിത്യകുശലൻ പണ്ഡിറ്റ് പി. ഗോപാലൻനായർ

"നാടതു കൊല്ലംകോടും
വീടോ കാരാട്ടെയാണുപോൽ ചിത്രം"
"പോരെ ചിത്രം എന്റെ
പേരോ ഗോവിന്ദനെന്നു പറയുന്നു".

എന്ന സിദ്ധാനുഭൂതിയിലെ പദ്യാംശങ്ങൾ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ നാടും വീടും പേരും വെളിവാക്കുന്നുണ്ട്. പക്ഷെ ആനന്ദാൽ ഞാൻ ജാതൻ, ആനന്ദംതന്നെ വീടുമെൻ നാടും" എന്നും മറ്റുമുള്ള ആ മഹാത്മാവിന്റെ സദുപദേശങ്ങളിൽനിന്നും അദ്ദേഹം ജാതിനാമാഭിമാനാതീതനായി എന്നു തെളിയുന്നു. സ്വാമികൾ സത്വഗുണോൽകൃഷ്ടനും സ്വാത്വികധൃതിയുക്തനുമാണെന്നും അദ്ദേഹത്തിന്റെ വിദ്യാഭ്യാസകാലം മുതൽക്കുതന്നെ പവിത്രബുദ്ധിവൃത്തിയിൽ നിന്നു വിശദമായറിയപ്പെട്ടിരുന്നു.

കാരുണ്യപാത്രം എന്ന് പ്രവൃത്തിയും
കമനിയഗാത്രൻ എന്ന് ആകൃതിയും

വിളിച്ചുപറയുന്നുവോ എന്ന മട്ടിലായിരുന്നു അദ്ദേഹത്തിന്റെ ആകൃതിയും പ്രവൃത്തിയും.

കൊല്ലവർഷം 1052ൽ ഞാൻ നാട്ടുപാഠശാലയിൽ – എഴുത്തുപള്ളിയിൽ– പഠിക്കുന്ന എട്ടാമത്തെ വയസ്സുമുതൽ അദ്ദേഹത്തെ അറിയും. അദ്ദേഹത്തിനു ഏകദേശം 20–22 വയസ്സായിരിക്കും എന്നാണ് എനിക്കു തോന്നുന്നത്. അദ്ദേഹത്തിന്റെ കാഴ്ച എനിക്ക് അക്കാലത്തിൽത്തന്നെ ഉത്സവപ്രദമായിത്തോന്നിയിരുന്നു. സൗന്ദര്യം കണ്ണിനാനന്ദപ്രദമാണെങ്കിൽ അദ്ദേ

ഹത്തെ കാണുന്നവർക്കും ആ ഉത്സവാവസ്ഥ അനുഭവപ്പെട്ടിരിക്കും. സ്വാമികൾ ജന്മനാ ബുദ്ധിശാലിയും സ്വാതന്ത്ര്യതല്പരനുമായിരുന്നു എന്നു പലരും പറഞ്ഞുകേട്ടിട്ടുണ്ട്.

അക്കാലത്തു കൊല്ലംകോട്ടു സമീപത്തായി ഇംഗ്ലീഷുപഠിപ്പിക്കുന്ന പാഠശാല ഉണ്ടായിരുന്നില്ല. കുറെ ദൂരത്തു ബോർഡ് എലിമെന്ററി സ്ക്കൂളിൽ പഠിപ്പുകഴിഞ്ഞ് ആലംപള്ളം ഗ്രാമത്തിൽ ബ്രഹ്മശ്രീ പത്മനാഭശാസ്ത്രികളെ സമീപിച്ചു സ്വാമികൾ കാവ്യപാഠം ആരംഭിച്ചു. അതിനുശേഷം പിതൃഗേഹമായ വല്ലങ്ങിയിൽ കുന്നത്തെ രാവുണ്യാരത്തെവീട്ടിൽ പിതാവായ കുഞ്ഞികൃഷ്ണമേനോന്റെ നിർദ്ദേശാനുസരണം കൂടല്ലൂർശാസ്ത്രികളുടെ ശിഷ്യനായി നാടകാലങ്കാരവ്യാകരണാദിശാസ്ത്രങ്ങൾ അഭ്യസിച്ചു സംസ്കൃതവിദ്വാൻ എന്ന പ്രശസ്തിയെ യൗവ്വനകാലത്തുതന്നെ സമ്പാദിച്ചു.

## സ്വതന്ത്രചിന്തകൻ

പ്രായപൂർത്തിയും തറവാട്ടുകാര്യജ്ഞാനവും ഉണ്ടായപ്പോൾ മൂലതറവാട്ടിലെ കാരണവരുടെ ഭരണത്തിൽ അസംതൃപ്തനായതിനാൽ, തറവാട്ടു മുതൽ ഭാഗിപ്പാനുള്ള നിയമം ഇല്ലാതിരുന്ന അക്കാലത്തിൽ അദ്ദേഹത്തിന്റെയും സഹോദരീസഹോദരന്മാരുടെയും മുതൽ ഭാഗിച്ചുവാങ്ങി സ്വന്തമായി നല്ലൊരു ഭവനം നിർമ്മിച്ചു അതിൽ വാസവും അതിന്റെ കാരണവരുമായിട്ടു സ്വജനങ്ങളെ ശ്ലാഘ്യനിലയിൽ ഭരിച്ചുകൊണ്ടിരുന്നു. അന്യായഭരണാധീനതയും അസ്വാതന്ത്ര്യവും ഇഷ്ടപ്പെടാത്ത കുശാഗ്രബുദ്ധിമാനും കാര്യബോധമുള്ള ആളുമായിരുന്നു സ്വാമികൾ എന്നു ഇതിനാൽ സ്പഷ്ടമാകുന്നു. അക്കാലത്തിൽ അദ്ദേഹം കൊല്ലങ്കോടംശംമേനോനായിട്ടു പ്രവൃത്തിയിൽ ഏർപ്പെട്ടിരുന്നു. അംശംമേനോനു അന്നു ശമ്പളം ഇല്ല. അലവൻസായി അഞ്ചുരൂപ മാത്രം നൽകുക പതിവായിരുന്നു. സൗജന്യ ജോലിയെന്നേ അതിന്നർത്ഥമുള്ളു. മേലധികാരിയുടെ കല്പനയ്ക്കു കീഴടങ്ങി പ്രവർത്തിക്കുക, കല്പന പ്രകാരം മേലുദ്യോഗസ്ഥന്റെ സന്നിധിയിൽചെന്നു പഞ്ചപുച്ഛമടക്കിനിന്നു കാര്യം ബോധിപ്പിക്കുക, ആജ്ഞാനുസരണം നടക്കുക എന്നീ സംഗതികൾ ഇഷ്ടപ്പെടാത്തതിനാൽ സ്വമനസാ ആ ജോലി രാജിവെച്ചു അതിൽനിന്നൊഴിഞ്ഞു. കവിതാ വാസന ഉണ്ടായിരുന്നതിനാൽ രാജിയിൽ അവസാനം ചില ഭാഷാപദ്യങ്ങളും എഴുതിയിരുന്നുവെന്നു കേട്ടറിയുന്നു. എന്നു മാത്രമല്ല പദ്യത്തിലെ "അംശംമേനോന്റെ വേല ശിവശിവ ശിവനേ വേണ്ടവേ വേണ്ട വേണ്ട" എന്ന ഭാഗം ഇന്നും ഒരു നാട്ടുപാട്ടായിട്ടു പലരും പറയാറുണ്ട്. ഇതും പരാധീനതയിൽ അസഹിഷ്ണുത്വം പ്രകാശിപ്പിക്കുന്നു. ഒരിക്കൽ മുൻസിഫ് കോടതിയിൽനിന്നു ഒരു സാക്ഷി സമൻസ്സ് അയച്ചിരുന്നതിൽ "താൻ ഹാജരാകേണം" എന്ന വാചകം ഒട്ടും ഇഷ്ടപ്പെട്ടില്ല. "ന്യായാന്യായ വിചാരശൂന്യമതിയായ മുൻസിഫിന്റെ കല്പന വാങ്ങാൻ മനസ്സില്ല" എന്നു പുറത്തെഴുതി മട

ക്കിക്കൊടുത്തുവെന്നും കേട്ടറിവുണ്ട്. അതിൽ കുറ്റക്കാരനായിട്ടില്ലെന്നും അറിയുന്നു.

സതീർത്ഥ്യന്മാരായ ശ്രീമാൻ കാമ്പ്രത്ത് നാണുമേനോൻ, നാരായണമേനോൻ, അന്നത്തെ പുതിയ സബ്ബ് റജിസ്ത്രാർ ഉണ്ണി ഏറാടി എന്നീ പ്രിയ സ്നേഹിതന്മാരോടുചേർന്നു ഒഴിവുള്ളപ്പോൾ സംസ്കൃതത്തിൽ സംഭാഷണാദികൾ നടത്തുന്നത് പലപ്പോഴും ഞാൻ കേട്ടാനന്ദിച്ചിട്ടുണ്ട്.

### ആത്മസ്വരൂപാന്വേഷണം

കുറേ കഴിഞ്ഞപ്പോൾ അദ്ദേഹം ആത്മസ്വരൂപാന്വേഷണതൽപരനായി ഭവിച്ചു. അക്കാലത്തു അതിനെ പ്രഫുല്ലമാക്കാൻ സഹായിയായിനിന്നതു കണിയാർ പിച്ചുഅയ്യർ എന്ന വേദാന്തിയായിരുന്നു. അദ്ദേഹം പ്രതിദിവസം ഏകദേശം മൂന്നു മണിക്ക് കാരാട്ടു വന്നാൽ വേദാന്തപ്രസംഗം, ചോദ്യോത്തരം എന്നിവ രാത്രി എട്ടുമണിവരെ തുടർന്നുകൊണ്ടിരിക്കും. അക്കാലമെല്ലാം സ്വാമികൾ ഉപാസനാമാർഗ്ഗത്തിൽ ശ്രദ്ധാപൂർവ്വം പ്രവർത്തിച്ചുകൊണ്ടിരുന്നു. സ്നാനാനന്തരം ഉപാസനാനുഷ്ഠാനം കഴിച്ചു സൗന്ദര്യമുള്ള ശരീരത്തിൽ ഭസ്മവും ധരിച്ചു നടന്നുവരുന്ന ആ ദീർഘകായൻ കാണികളെ ആകർഷിക്കത്തക്ക രൂപഗുണം തികഞ്ഞ ഒരു വ്യക്തിതന്നെ ആയിരുന്നു. ഏകദേശം 12 വയസ്സ് പ്രായമായ ഞാൻ അതിരാവിലെ പ്രാതസ്നാനത്തിനു സമീപത്തുള്ള തടാകത്തിലേക്കു പോകുമ്പോൾ സ്നാനാദികൃത്യങ്ങൾ കഴിച്ചുമടങ്ങുന്ന ആ വിഗ്രഹത്തെ നോക്കി പലപ്പോഴും ആനന്ദിക്കുക പതിവായിരുന്നു. ഉപാസനാമാർഗ്ഗത്തിൽനിന്നു ക്രമേണ ആത്മസാക്ഷാൽക്കാരസാധനമായ യോഗാഭ്യാസത്തിൽ സ്വാമികൾക്കു ശ്രദ്ധ ജനിച്ചു.

"വന്നാൻ സിദ്ധാകൃത്യാ
എന്നുമെ ഭവനത്തിലാദിനാഥൻതാൻ
തന്നുടെയംഗുലിയാലാ
ബിന്ദുസ്ഥാനത്തിലൂന്നിനാൻ നാഥൻ"

അപ്രകാരമാണ് യോഗവിഷയത്തിൽ സ്വാമികൾക്കു ഗുരുലാഭമുണ്ടായതെന്നു അവിടുത്തെ സിദ്ധാനുഭൂതിയിൽ രേഖപ്പെടുത്തിയിട്ടുണ്ടല്ലോ. ആ സിദ്ധഗുരു തന്റെ മനഃശക്തിയിൽനിന്നുതന്നെ ഉണ്ടായതാണെന്നും സ്വാമികൾ തന്റെ സിദ്ധഗ്രന്ഥങ്ങളിൽ തെളിയിച്ചിട്ടുമുണ്ട്. രാജയോഗമാർഗ്ഗത്തിൽ നിരന്തരം അഭ്യസിക്കയാൽ ചിത്തശാന്തിയും സമാധാനവും കൈവന്നു. ശിവയോഗരഹസ്യത്തെ മനസ്സിലാക്കിയതിനാൽ ശിവയോഗി എന്ന സ്ഥാനവും സിദ്ധമായി. ക്രമത്തിൽ ബ്രഹ്മാനന്ദാനുഭൂതി പൂർണ്ണമായപ്പോൾ ബ്രഹ്മാനന്ദസ്വാമി ശിവയോഗി എന്ന പ്രശസ്തനാമത്താൽ ലോകവന്ദ്യനായിത്തീർന്നു. ഇക്കാലത്താണ് ആലത്തൂർ ബോർഡ് സ്ക്കൂളിൽനിന്നു മുൻഷിപ്പണി രാജിവെച്ചത്. മുൻഷിപ്പണിയിൽനിന്നു വിരമിച്ചതോടുകൂടി മോക്ഷപ്രദീപം തുടങ്ങി

പല വിശിഷ്ടഗ്രന്ഥങ്ങളെയും പ്രസിദ്ധപ്പെടുത്തുകയും പത്രദ്വാരാ പല ജിജ്ഞാസുക്കളും അദ്ദേഹത്തെ ആചാര്യനായി വരിപ്പാൻ തക്ക യോഗ്യനാണെന്നറിഞ്ഞതിനാൽ അനേകം ശിഷ്യന്മാർ ഉണ്ടായിത്തുടങ്ങുകയും ചെയ്തത് പ്രസിദ്ധമാണല്ലോ. ശ്രദ്ധാലുക്കളായ ഏവരേയും സ്ത്രീയോ പുരുഷനോ ബ്രാഹ്മണാദിവർഗ്ഗവിഭാഗത്തിൽപ്പെട്ടവരോ എന്നു ഗണിക്കാതെ സമനിലയിൽകരുതി ശിഷ്യത്വേന സ്വീകരിച്ചനുഗ്രഹിപ്പാൻ സന്നദ്ധനായിരുന്നതിനാൽ ആ മഹാത്മാവിൽ അഭയം പ്രാപിച്ചവർ പലരുണ്ട്.

എന്നെ കാവ്യം പഠിപ്പിച്ചതു ബ്രഹ്മാനന്ദസ്വാമിയുടെ ഭാഗിനേയനും പ്രിയ ശിഷ്യനുമായ ശ്രീമാൻ നാരായണമേനോൻ എന്ന ഗുരുവരനാണ്. അതിനാൽ സ്വാമികൾ എന്റെ ഗുരുവിന്റെ ഗുരുവും ഞാൻ അദ്ദേഹത്തിന്റെ പ്രശിഷ്യനും എന്ന ബന്ധമുണ്ട്. എനിക്കും അദ്ദേഹത്തിനും തമ്മിലുള്ള ധാർമ്മിക സംബന്ധത്തിനു യോഗിനീമാതാവു സാക്ഷിയുമാണ്.അദ്ദേഹത്തെ കണ്ട് വന്ദിക്കുവാനും അദ്ദേഹത്തിന്റെ അമൂല്യമായ ആശിർവ്വാദം ശിരസാവഹിക്കുവാനും ഭാഗ്യമായിട്ടുള്ളതിനാൽ എനിക്കു അമിതമായ ബഹുമാനവും ഭക്തിയും അദ്ദേഹത്തിലുണ്ട്. എന്നുമാത്രമല്ല താദൃശനായ ഒരാചാര്യ ജന്മസ്ഥാനം കൊല്ലങ്കോടായതിനാൽ തദ്ദേശീയർക്കു അഭിമാനകരമായ സംഗതികൂടിയാണെന്നു സന്തോഷപൂർവ്വം ഇവിടെ രേഖപ്പെടുത്തട്ടെ! സർവ്വലോകത്തെയും പരമപദത്തിൽ എത്തിക്കാൻ ജാഗരൂകനായി പ്രവർത്തിച്ച അദ്ദേഹത്തിന്റെ ഭൗതികപിണ്ഡം നമ്മുടെ മൺമുമ്പിൽനിന്ന് മറഞ്ഞിട്ടുണ്ടെങ്കിലും ആത്യന്തികദു:ഖനിവൃത്തിക്കും ആനന്ദപ്രാപ്തിക്കും അദ്ദേഹത്തിന്റെ ആദർശങ്ങളെ നാം വിശ്വസിക്കുക.

■

# ഭൗതികരാഷ്ട്രത്തിന്നു പറ്റിയ മതം

**കെ.ടി. കുഞ്ഞിക്കമ്മാരൻ നമ്പ്യാർ**

ഇന്ത്യയുടെ ഭാഗമായിരുന്ന പാക്കിസ്ഥാൻ പരസ്യമായി ഒരു ഇസ്ലാമിക രാഷ്ട്രമാണെന്നു പ്രഖ്യാപിക്കുമ്പോൾ ഇന്ത്യ ഒരു ഹിന്ദു രാഷ്ട്രമാണെന്നു പ്രഖ്യാപിക്കുന്നില്ലെന്നു മാത്രമല്ല, നേരെമറിച്ച് ഒരു മതേതരരാഷ്ട്രമാണെന്നു ഭരണഘടനയിൽത്തന്നെ ഉറപ്പിച്ചുപറഞ്ഞിരിക്കുന്നു. ഇതു പരിഷ്കൃതലോകത്തിൽ ഇന്ത്യയുടെ ഒരു നേട്ടമാണ്. മതവിശ്വാസങ്ങളുടെ ഇടുങ്ങിയപരിധിയിൽ വിവിധ രാഷ്ട്രീയ സാമ്പത്തിക താല്പര്യക്കാരായ ജനങ്ങളെ അടക്കിനിർത്തുന്നതു തികച്ചും ആധുനികകാലസ്ഥിതിക്കനുയോജ്യമല്ല. അതിനാൽ മതേതരരാഷ്ട്രമെന്നുള്ള പ്രഖ്യാപനം തികച്ചും സമുചിതമായിട്ടുണ്ട്. പക്ഷെ 'ഭൗതിക രാഷ്ട്രമെന്നു' ഭരണഘടനയിൽ രേഖപ്പെടുത്തിയാൽ മാത്രം പോരാ, ബഹുജനങ്ങളുടെ ജീവിതത്തിൽ അതു പകർത്തുന്നതിനുള്ള പ്രേരണകളും പ്രചോദനങ്ങളും കൂടി ഭരണനയത്തിൽ അടങ്ങിയിരിക്കണം. ഭരണകൂടം ബഹുജനങ്ങൾക്കു വേണ്ടീട്ടാണ്. അവരുടെ ആശയാഭിലാഷങ്ങളാണതിൽ പ്രതിഫലിക്കേണ്ടത്. ജനങ്ങൾ അന്ധവിശ്വാസങ്ങളിലും അനാചാരങ്ങളിലും മാമൂൽചടങ്ങുകളിലും മുഴുകി ജീവിക്കുമ്പോൾ 'ഭൗതികരാഷ്ട്രമെന്നു' ഭരണഘടനയിൽ കൊട്ടിഘോഷിക്കുന്നതുകൊണ്ടുമാത്രം ഒരു ഫലവുമില്ല. ഗവർമ്മെണ്ടിന്റെ ഭൗതികരാഷ്ട്രീയസ്വഭാവം ബഹുജനങ്ങ

ളിലേക്ക് പകർത്താൻ കഴിയണം. അതിനുള്ള പദ്ധതികളും പരിപാടികളും സാവധാനത്തിലാണെങ്കിലും രാഷ്ട്രം അംഗീകരിച്ചു നടപ്പിൽവരുത്തുകത ന്നെവേണം.

അത്തരമൊരു പരിപാടി അംഗീകരിച്ചു നടപ്പിൽവരുത്തുമ്പോൾ ചില മൗലികയാഥാർത്ഥ്യങ്ങൾ അവഗണിച്ചുകൂടാ. ആ പരിപാടി ഈ രാജ്യത്തിലെ ബഹുഭൂരിപക്ഷം ജനങ്ങൾക്കും തീരെ അപരിചിതമായ ഒരു വിദേശീയ സാംസ്കാരികപദ്ധതിയാവാൻ പാടില്ല. അതു പുതിയ അന്ധവിശ്വാസങ്ങ ളേയും അനാചാരങ്ങളേയും ജനങ്ങളുടെ ഇടയിലേക്ക് കുത്തിക്കയറ്റാനിടയാ വരുത്. ഭൂരിപക്ഷം ജനങ്ങളുടെയും ചിന്തകന്മാരുടേയും മാനസികപ്രചോദ നങ്ങളെ തൃപ്തിപ്പെടുത്താൻ അവയ്ക്കു കഴിവുണ്ടായിരിക്കണം. പ്രാചീനാ ചാര്യന്മാരുടെ മൗലികപ്രമാണങ്ങളിൽനിന്നു അവ കേവലം വ്യത്യസ്തമാവ രുത്. എല്ലാതരക്കാരേയും വർഗ്ഗക്കാരേയും അതിൽ ലയിപ്പിക്കാൻ അതിനു സാധിക്കണം. അതു അത്ര വിശാലമായിരിക്കണം. ഇവയെല്ലാം ഉൾക്കൊ ള്ളുന്ന വിശാലവും വിചാരസുന്ദരവുമായ ഒരു പദ്ധതി ജനങ്ങളുടെ ഇടയിൽ പരിചയപ്പെടുത്തുകയും പ്രചാരപ്പെടുത്തുകയും ചെയ്യുകയാണെങ്കിൽ ഇന്നത്തെ വർഗ്ഗവിദ്വേഷവും മതാന്ധതകളും മതകലഹവും ക്രമത്തിൽ ഇല്ലാ താക്കാൻ നിഷ്പ്രയാസം സാധിക്കും. അങ്ങനെയുള്ള ഒരു സാംസ്കാരിക സാമൂഹ്യവ്യവസ്ഥിതിയാണ് ഇന്നത്യാവശ്യം. അങ്ങിനെയൊരു വ്യവസ്ഥിതിക്ക് സ്വയം നിലനിൽക്കത്തക്ക യുക്തിചിന്താപരമായ അടിസ്ഥാനവും കാര്യകാ രണബന്ധങ്ങളും ഉണ്ടായിരിക്കുകയും വേണം. ഈ വിഷയത്തിൽ നമുക്ക് അംഗീകരിക്കാവുന്ന ഒന്നാണ് ആനന്ദാദർശമെന്നു പറയുന്നതിൽ അബദ്ധമു ണ്ടെന്നു തോന്നുന്നില്ല. ഒരു സാധാരണ മതത്തിന്റെ അന്ധമായ ആചാരാനു ക്രമങ്ങൾ ഒന്നുമില്ലാത്തതും അതേസമയംതന്നെ സുദൃഢവും വ്യക്തവുമായ ഒരു തത്വസംഹിതയുൾക്കൊള്ളുന്നതുമാണ് ആനന്ദമതം അഥവാ ആനന്ദാ ദർശം.

ഒരു മതമെന്ന നിലയിൽ അതിന് പ്രത്യേകം ചട്ടക്കൂടുകളില്ല. എന്നാൽ ഒരു മതം ഉദ്ദേശിക്കുന്നതായ ഒരു തത്വസംഹിത അഥവാ മനുഷ്യനെ നേർവ ഴിക്കു നയിക്കുന്നതിനുള്ള ആദർശാനുഷ്ഠാന പദ്ധതികൾ ആനന്ദമതത്തിൽ അടങ്ങിയിട്ടുണ്ട്. വളർന്നുവരുന്ന ഒരു രാഷ്ട്രത്തിനു ഭൗതികമായ ധാരാളം ചുറ്റുപാടുകളും ബന്ധങ്ങളും വേണ്ടിവരും. അവയ്ക്കൊന്നും ആനന്ദാദർശം പ്രതിബന്ധമായിരിക്കുന്നില്ല. ഭൂമി പരന്നതാണെന്നു വിശ്വസിക്കണമെന്നോ ഒരു പ്രത്യേക മൃഗത്തെ ആരാധിക്കണമെന്നോ അത് പറയുന്നില്ല. ഏതെ ങ്കിലും ഒരു പ്രത്യേക ഭാഷക്ക് മറ്റു ഭാഷകളേക്കാൾ പുണ്യമോ ദിവ്യശക്തിയോ ഉണ്ടെന്നോ, ലോകത്തിൽ ഇന്നിന്ന സ്ഥലങ്ങൾക്കും നദികൾക്കും ദിവ്യത്വമു ണ്ടെന്നോ ആനന്ദാദർശത്തിന്നഭിപ്രായമില്ല.

## ആനന്ദാദർശവും യുക്തിവാദവും

എല്ലാവർക്കും എല്ലാക്കാലത്തേക്കും സ്വീകാര്യമായ ചില മൗലിക തത്വങ്ങളും ലക്ഷ്യങ്ങളും മാത്രമേ ആനന്ദമതത്തിനുള്ളു. പക്ഷെ ആതത്വങ്ങൾ മനുഷ്യന്റെ സുഖജീവിതത്തിനും സന്തോഷത്തിനും അത്യന്താപേക്ഷിതമാണെന്നു ആനന്ദമതം യുക്തിയുക്തമായി തെളിയിക്കുകയും ചെയ്യുന്നു. മറ്റെല്ലാ മതങ്ങളും ചില വിശ്വാസങ്ങളിൽ വിലയം പ്രാപിക്കുകയാണ്. സ്വതന്ത്രചിന്തയോ യുക്തിവാദമോ അവിടെ പ്രവേശിക്കുന്നില്ല. ആദാമിന്റേയും ഹവ്വയുടേയും കഥ വിശ്വസിച്ചിട്ടില്ലെങ്കിൽ ക്രിസ്തുമതത്തിന്റെ അടിസ്ഥാനത്തിനു ഉടവുതട്ടും. എല്ലാം സർവ്വശക്തനായ ഒരു ദൈവത്തിന്റെ ഇഷ്ടത്തിനു നടക്കുന്നു എന്നതിലാണ് ഇസ്ലാംമതം നിലയുറപ്പിക്കുന്നത്. എന്നാൽ സർവ്വശക്തനായ ആ ദൈവം എന്തുകൊണ്ടു ലോകത്തിൽ ദുരിതവും കഷ്ടപ്പാടും ഉണ്ടാക്കിയിരിക്കുന്നു എന്നു ചോദിച്ചാൽ ആർക്കും ഉത്തരമില്ല. എല്ലാം ദൈവത്തിന്റെ സന്താനങ്ങളാണെങ്കിലും എല്ലാം മനുഷ്യനുവേണ്ടി സൃഷ്ടിക്കപ്പെട്ടു എന്ന വ്യർത്ഥതയിലേക്കാണ് ഇസ്ലാംമതം ഒടുവിൽ എത്തിച്ചേരുന്നത്. ഹിന്ദുമതത്തിലെ കാടുപടലുകളെപ്പറ്റി ഒന്നും പറയാതിരിക്കുകയാണ് നല്ലത്. ഇവയെല്ലാംതന്നെ യുക്തിവാദിയും തത്വചിന്തകനുമായ ഒരു മനുഷ്യനെ തൃപ്തിപ്പെടുത്താനും ആകർഷിക്കുവാനും ഇന്നു പര്യാപ്തമല്ല. ഇതിൽനിന്നെല്ലാം വിട്ടുമാറുന്ന മനുഷ്യൻ കേവലമായ ഭൗതികയുക്തിവാദത്തിലേക്കു ചെന്നു ചാടുകയാണ്. തിന്നുകയും കുടിക്കുകയുമാണ് ജീവിതത്തിന്റെ പ്രധാന ലക്ഷ്യമെന്ന നിഗമനമാണവനവിടെ കിട്ടുന്നത്. യുക്തിവാദികൾക്കു സദാചാരബോധമില്ലെന്നു ഈ പറയുന്നതിനർത്ഥമില്ല. പക്ഷെ അവരുടെ സദാചാരത്തിനു കാര്യകാരണബന്ധത്തിൽക്കൂടി ചിന്തിച്ചുപോയാൽ ഒരു അടിയുറപ്പില്ല. ഒരു മതവിശ്വാസി കക്കാതിരിക്കുന്നതു ദൈവശിക്ഷയെ ഭയന്നിട്ടാണ്. ഒരു ഭൗതികയുക്തിവാദിക്കു ആ വിഷയത്തിൽ ദൈവത്തെ ഭയപ്പെടേണ്ടതില്ല. കാരണം ഒരു ഭൗതികയുക്തിവാദി നിരീശ്വരനാണ്. അയാൾക്ക് ദൈവമില്ല. പക്ഷെ കളവ് തെറ്റാണെന്ന് അയാൾ വാദിക്കുകയും ചെയ്യും. "എന്തുകൊണ്ടു കളവു തെറ്റാണെന്നു" ചോദിച്ചാൽ തെറ്റാണെന്നല്ലാതെ മറ്റൊരടിസ്ഥാന കാരണവും പറയാൻ അയാൾക്ക് കഴിയില്ല. മനുഷ്യൻ ഒരു സാമുദായിക ജീവിയായതുകൊണ്ട് സമുദായത്തിന്നു അസുഖമുണ്ടാക്കുന്ന കൃത്യങ്ങളൊന്നും ചെയ്യരുതെന്നാണ് അയാൾക്ക് അങ്ങേയറ്റം പറയുവാനുള്ളത്. അങ്ങിനെയാണെങ്കിൽ വെറും സദാചാര നിയമങ്ങൾ അനുഷ്ഠിക്കുകയെന്നതിൽ കവിഞ്ഞ് യുക്തിവാദികൾക്കു സ്വയം ആന്തരമായ പ്രേരണകൾ ഒന്നുമില്ലെന്നു സമ്മതിക്കേണ്ടിവരും. ഇവിടെവച്ചാണ് ആനന്ദാദർശവും യുക്തിവാദവും തമ്മിൽ വേർതിരിയുന്നത്.

മനുഷ്യൻ തന്റെ സമുദായജീവിതത്തിന്റെ സുസ്ഥിരതക്കുവേണ്ടി കളവുചെയ്യാതിരിക്കണമെന്നു മാത്രമല്ല, തന്റെ സ്വന്തം സുഖത്തിനും ആനന്ദ

ത്തിനും വേണ്ടീട്ടുതന്നെയും മനുഷ്യൻ കളവുചെയ്യാതിരിക്കേണ്ടതത്യാവശ്യമാണെന്ന നിഗമനത്തിൽ ആനന്ദാദർശം നമ്മെ എത്തിക്കുന്നു. എന്തെന്നാൽ മാനസികമായ ഒരു നിലപാടിൽനിന്നു നോക്കുമ്പോൾ മനുഷ്യരെല്ലാം തന്നെ ഒരേയൊരു സിദ്ധാന്തത്തെ മുൻനിർത്തി മുന്നോട്ടുപോകുന്നവരാണ്. എന്താണ് ആ സിദ്ധാന്തം? ആനന്ദേച്ഛ അഥവാ സുഖേച്ഛ! അതല്ലാതെ മറ്റൊന്നിനും മനുഷ്യൻ ആഗ്രഹിക്കുന്നില്ല. ഈ സിദ്ധാന്തത്തിൽ അടിയുറച്ചതാണ് ആനന്ദമതം. ഈ ആനന്ദംതന്നെയാണ് സർവ്വമനുഷ്യരും അന്വേഷിക്കുന്നത്. അതുകൊണ്ടുതന്നെയാണ്,

"നിഴലിനെപ്പുൽകിയിജ്ജീവിതത്തിൻ
നിലയെ മറക്കുവോനല്ലീമർത്ത്യൻ
സുഖമാണിന്നാവശ്യം, തന്നിലാണ-
സ്സുധയുടെ കേന്ദ്രമെന്നാരറിഞ്ഞു"

എന്നാണ് ഒരു പ്രശസ്തകവി ഒരിക്കൽ പാടിയിട്ടുള്ളത്. അങ്ങനെ ആനന്ദേച്ഛുവായ മനുഷ്യൻ സ്വയം മനോനിയന്ത്രണംകൊണ്ടു കൃതാർത്ഥതയടയുകയും മറ്റുള്ളവരുടെ ആനന്ദത്തിനു ഒരു വിധത്തിലും പ്രതിബന്ധമാവാതിരിക്കുകയും ചെയ്യേണ്ടതു തന്റെ കടമയാണെന്നു മനസ്സിലാക്കുകയും ചെയ്യുന്നു. അതുകാരണം അവൻ കളവുചെയ്യുകയില്ലെന്നു മാത്രമല്ല, തന്റെ ആനന്ദത്തിന്നു ഹാനികരമായ യാതൊരുവിധ ഹിംസയും ചെയ്യാതിരിക്കാൻ നിർബന്ധിതനുമത്രെ. ഇത് ആനന്ദാദർശക്കാരന്നു വെറുമൊരു സദാചാര പാഠമല്ല. സാക്ഷാൽ ജീവൽപ്രശ്നം തന്നെയാകുന്നു.

ആനന്ദാദർശം മനുഷ്യനെ കർമ്മവിമുഖനോ ഭിക്ഷാംദേഹിയോ ആക്കുന്നില്ല. ബാഹ്യമായ ജീവിതവൃത്തിക്കുവേണ്ടി ദേഹാദ്ധ്വാനം ചെയ്യുന്നതിനും അതു പ്രതിബന്ധമല്ല. അതിനു നിർബ്ബന്ധിക്കുകകൂടി ചെയ്യുന്നുമുണ്ട്. പക്ഷെ മനുഷ്യന്റെ ജീവിതലക്ഷ്യം സുസ്ഥിരമായ ആനന്ദപ്രാപ്തിയാണെന്നും മനുഷ്യൻ ഏതു കർമ്മം ചെയ്താലും എവിടെ താമസിച്ചാലും അവൻ ജീവിതലക്ഷ്യമായ ആനന്ദപ്രാപ്തിയെ മുൻനിർത്തി പ്രവർത്തിക്കണമെന്നും ആനന്ദാദർശം നിഷ്കർഷിക്കുന്നു. അതിനുള്ള മാർഗ്ഗങ്ങളും അനുഷ്ഠാനകർമ്മങ്ങളും അതു വിശദീകരിച്ചുകൊടുക്കുന്നു. അതു സ്വീകരിച്ചിട്ടുള്ളവർ ഇന്നു കേരളത്തിലും പുറമേയും നാനാതരക്കാരും ജാതിക്കാരും മതക്കാരുമുണ്ടെന്നുള്ളതുതന്നെ ആനന്ദാദർശത്തിന്റെ സാർവ്വജനീനതയെ തെളിയിക്കുന്നുണ്ട്. അങ്ങനെ തികച്ചും പ്രകൃതിസിദ്ധവും വ്യക്തവും വ്യവസ്ഥാപിതവുമായ തത്വസംഹിതകയോടുകൂടിയ ആനന്ദമതം ഭൗതികരാഷ്ട്രമായ ഭാരതത്തിനു തികച്ചും സ്വീകാര്യവും ഭാരതീയ ജനതയുടെ പ്രാചീനസാംസ്കാരിക മൂല്യങ്ങൾക്കു സർവ്വഥാ അനുയോജ്യവുമത്രെ.

ഭൗതികരാഷ്ട്രമെന്നു ഭരണഘടനയിൽ പറയുന്നതുകൊണ്ടുമാത്രം തൃപ്തിപ്പെടുന്നതിനുപകരം ഭൗതികരാഷ്ട്രത്തിലെ ജനങ്ങളെ അതിന്നനു

സരിച്ചു ഒരു പദ്ധതികൂടി നയിക്കുന്നതിനുള്ള ഉത്തരവാദിത്തംകൂടി നമുക്കുണ്ട്. അതിന്നനുസരിച്ചു ജനങ്ങളെ നയിക്കുന്നതിനു നേതൃത്വം നല്കുകയും വേണം. അങ്ങനെയൊരു പദ്ധതിയാണ് ആനന്ദാദർശമെന്നുള്ള കാര്യത്തിൽ സംശയമില്ല – ഇതിലേക്കാവശ്യമാണെങ്കിൽ ഇന്ത്യയിലെ പ്രധാന തത്വചിന്തകന്മാരെ ക്ഷണിച്ചു അവരുടെ നിർദ്ദേശങ്ങളും അഭിപ്രായങ്ങളും അറിയുന്നതു നന്നായിരിക്കുമെന്നുകൂടി എനിക്കഭിപ്രായമുണ്ട്. ഇത് എന്റെ സ്വന്തം അഭിപ്രായം മാത്രമല്ല ഇന്ത്യ ഒരു ഭൗതികരാഷ്ട്രമായിരിക്കണമെന്നു നമ്മുടെ ഭരണാധികാരികൾ തീരുമാനിക്കുന്നതിനു ഏകദേശം കാൽനൂറ്റാണ്ടു മുമ്പു തന്നെ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ പ്രായോഗികമായ ചില നിർദ്ദേശങ്ങൾ ഗവർമ്മെണ്ടിന്നു നൽകീട്ടുണ്ട്. 1927-ൽ പ്രസിദ്ധപ്പെടുത്തിയ അദ്ദേഹത്തിന്റെ "ആനന്ദാദർശം" എന്ന പ്രസിദ്ധ പുസ്തകത്തിന്റെ ആമുഖത്തിൽ സ്വാമികൾ ഇങ്ങനെ പറയുന്നു.....

"രാജാക്കന്മാർ (ഭരണാധികാരികൾ) നല്ലതിനെ അനുകരിച്ചാൽ ആ മതത്തെ അവരുടെ പ്രജകളിൽ അനായാസേന പരത്തുവാനുള്ള ശക്തിയുണ്ട്. ലോകം മുഴുവനും യോഗക്ഷേമത്തിൽ എത്തുവാനും സംഗതിയുണ്ട്. നൃപന്മാർ (ഭരണാധികാരികൾ)നവീന പരിഷ്ക്കാരങ്ങളെ വരുത്തിക്കൊണ്ടിരിക്കുന്നതിനു മതങ്ങൾ വിപരീതമായും ഇടയാക്കുന്നു– ഇങ്ങനെ പറഞ്ഞതുകൊണ്ടു ജനങ്ങളെ ബലാൽക്കാരം ഉപയോഗിച്ചു സമ്മതിപ്പിക്കേണമെന്നർത്ഥമില്ല. ഒന്നുമാത്രമേ അവർ ചെയ്യേണ്ടതുള്ളു. നാനാമതങ്ങൾ നിമിത്തം മത്സരത്തേയും ദുഃഖകർമ്മങ്ങളേയും നശിപ്പിച്ചു സകലത്തേയും ഏകയോഗക്ഷേമത്തിൽ എത്തിക്കുവാനുള്ള സത്യവും യുക്തിയും ആനന്ദാനുഭവവും ആനന്ദമതത്തിന്നുണ്ട് എന്ന് പരീക്ഷാപൂർവ്വം പ്രജകൾക്കു മനസ്സിലാക്കുക മാത്രമെ അവർ ചെയ്യേണ്ടതുള്ളു."

എത്ര യുക്തിയുക്തവും സരളവും വ്യക്തവുമായ നിർദ്ദേശമാണിത്. ഇതിനെപ്പറ്റി നമ്മുടെ ഭൗതികരാഷ്ട്രനിർമ്മാതാക്കളായ നേതാക്കൾ എന്തുകൊണ്ടു ചിന്തിച്ചുനോക്കുന്നില്ല? എന്തുകൊണ്ട് അതിനുനാം അവരെ പ്രേരിപ്പിക്കുന്നില്ല?



# സന്യാസിയുടെ സാംസ്കാരിക വിപ്ലവം

ആർ.എം. മനയ്ക്കലൊത്ത്

നാലുപുറവും വയലുകൾ ചൂഴ്ന്ന ഒരു തുരുത്താണ് എന്റെ മുത്തശ്ശിയുടെ തറവാടിരിയ്ക്കുന്ന പ്രദേശം. നടുവിൽ ഒരു ശിവക്ഷേത്രം. ആ ശിവക്ഷേത്രത്തിന്റെ അമ്പലക്കുളമാണ് അന്ന് ആ ഗ്രാമത്തിലെ ഏറ്റവും വലിയ വാർത്താവിതരണകേന്ദ്രവും ആശയവിനിമയ കേന്ദ്രവും. പ്രേമകഥകൾ തൊട്ട് വേദാന്തം വരെ ഏതു വിഷയത്തെക്കുറിച്ചും അവിടെ ചർച്ചകൾ നടക്കാറുണ്ട്. അമ്പലനടക്കൽ 'പാലിശ്ശേരി' കുടുംബക്കാരാണ് താമസം. അവിടുത്തെ കൃഷ്ണനൻ എന്ന ചെറുപ്പക്കാരൻ അന്ന് (1931) മെട്രിക്കുലേഷൻ വിദ്യാർത്ഥിയാണ്. സഹൃദയനും സാഹിത്യരസികനുമായ കൃഷ്ണൻ യുക്തിവാദിയും കൂടിയായിരുന്നു. ഒരുദിവസം കുളക്കടവ് പരിസരത്തിൽ അയാൾ മതാചാരങ്ങൾക്കെതിരായി ഒരുപ്രമേയം അവതരിപ്പിച്ചു. ക്ഷേത്രങ്ങളേയും വിഗ്രഹാരാധനയേയും പൗരോഹിത്യത്തേയും എല്ലാം എതിർത്തുകൊണ്ട് ഇടയ്ക്കിടെ ചില ഈരടിപ്പാട്ടുകളും പാടി തന്റെ വാദമുഖങ്ങളെ അയാൾ വിശദീകരിക്കുകയും ചെയ്തു.

അങ്ങനെ, ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ ആനന്ദക്കുമ്മി കൃഷ്ണന്റെ മുഖത്തുനിന്നാണ് ഞാനാദ്യം കേട്ടത്. അന്ന് ഞാൻ വളർന്നുവന്നിരുന്ന സാഹചര്യം കടുത്ത യാഥാസ്ഥികത്വം നിറഞ്ഞതായിരുന്നു. വീടുവിട്ട് പുറത്തിറങ്ങിയാൽ

കുളിച്ചിട്ടുവേണം അകത്തുകയറാൻ. ഓലക്കുടവരെ വെള്ളത്തിൽമുക്കി കുളിച്ചിട്ടുണ്ട് ഞാൻ. മുത്തശ്ശിയുടെ സാഹചര്യം എന്നെ പലതരത്തിലും പരമ്പരാഗതമായ ആചാരങ്ങൾക്ക് അടിമപ്പെടുത്തിയിരുന്നു. ക്ഷേത്രനടയിലെ രണ്ടാൽമരങ്ങളെക്കുറിച്ചുകൂടി അവർക്ക് പല കഥകളും പറയാനുണ്ട്. അവയ്ക്ക് മുകളിൽ യക്ഷികളിരുന്ന് സംസാരിയ്ക്കുന്നത് അച്ഛന്റെ അമ്മാവന്റെ അച്ഛൻ കേട്ടിട്ടുണ്ടത്രെ! ഒരിക്കൽ അമ്പലക്കുളം കലക്കി ചില ക്രിസ്ത്യാനികൾ രാത്രിയിൽ കളവായി മത്സ്യം പിടിച്ചു. ധാരാളം മീൻ കിട്ടി. അതുമുഴുവൻ കുട്ടകളിലാക്കി അവരുടെ വീടുകളിൽ കൊണ്ടിറക്കിയപ്പോൾ അവർ കണ്ടത് മരക്കഷ്ണങ്ങളായിരുന്നുവത്രെ! ഈ അത്ഭുതം കണ്ടമാത്രയിൽ ക്രിസ്ത്യാനികൾ ബോധംകെട്ടുവീണു. പിന്നീട് ശിവന് പല വഴിപാടുകളും കഴിച്ചിട്ടാണുപോൽ അവർ നിവർന്നുനടക്കാൻ തുടങ്ങിയത്! ഇത്തരം കഥകൾ കേൾക്കുകയും വിശ്വസിക്കുകയും ചെയ്തുവന്ന എനിക്ക് കൃഷ്ണന്റെ യുക്തിവാദം കേട്ടപ്പോൾ ആദ്യം ഭയമാണ് തോന്നിയത്.

ക്രമേണ അഭിപ്രായങ്ങൾ മാറിമാറി വന്നു. ഒടുവിൽ ആനന്ദമത സാഹിത്യങ്ങൾ പലതും ഞാൻ വായിക്കുകയും അവയിൽ എന്തെന്നില്ലാത്ത അഭിനിവേശം എനിക്ക് ജനിക്കുകയും ചെയ്തു.

കൃഷ്ണൻനായർ മരിച്ചിട്ടിപ്പോൾ പതിറ്റാണ്ടുകൾ പലതായിരിക്കുന്നു. അയാൾ എന്നെപ്പോലത്തെ കുട്ടികളിൽ അന്ന് ആനന്ദാദർശത്തിന്റെ സന്ദേശങ്ങൾ സന്നിവേശിപ്പിക്കാൻ ശ്രമിച്ചിരുന്നുവെന്നത് ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ സന്ദേശം യുവജനങ്ങളെ അക്കാലത്ത് എത്രമാത്രം ആകർഷിച്ചിരുന്നുവെന്നതിന് തെളിവാണ്. ഇതിനെപ്പറ്റി സ്വാമികൾ ആനന്ദക്കുമ്മിയിൽ ഇങ്ങനെ പറഞ്ഞുകാണുന്നു :

ചെറുപ്പക്കാരുംകൂടി മൽകൃതിയാൽ
ഉറപ്പിച്ചു ജ്ഞാനത്തെ സംരക്ഷിപ്പാൻ
പറിച്ചുകർമ്മകാണ്ഡക്കളകളെ ദൂരത്തിൽ
പറപ്പിച്ചീടുന്നു ഹേ ജ്ഞാനപ്പെണ്ണേ

ഞങ്ങളുടെ ഗ്രാമത്തിൽനിന്ന് ദേശീയ സ്വാതന്ത്ര്യസമരത്തിൽ സജീവമായി പങ്കെടുത്ത ഒരേയൊരാൾ ഞാനാണ്. ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ഉൽബോധനങ്ങൾ എന്നിൽവരുത്തിയ ചിന്താവിപ്ലവത്തിന്റെ പ്രേരണ അതിന്റെ പിന്നിൽ ഉണ്ടായിരുന്നിരിക്കണം.

ജീവിതത്തിന്റെ ലക്ഷ്യം സ്വർഗ്ഗപ്രാപ്തിയും, സ്വർഗ്ഗപ്രാപ്തിക്കുള്ള മാർഗ്ഗം ഈശ്വരഭജനവും, ഈശ്വരഭജനത്തിനുള്ള ഉപാധി ക്ഷേത്രദർശനാദികളുമാണെന്ന് തലമുറകളായി വിശ്വസിച്ചുപോന്ന ഒരു ജനത; അയിത്തം ഈശ്വരന്റെ അദ്ധ്യക്ഷതയിൽചേർന്ന ദേവന്മാരുടെ പാർലമെന്റ് പാസ്സാക്കിയ അലംഘ്യമായ ഒരു നിയമമായി ആചരിച്ചുവന്നിരുന്ന കാലം! സഹപാഠിയായ

ഒരു ക്രിസ്ത്യൻ സുഹൃത്തിനെ എന്റെ ആണ്ടുപിറന്നാൾ സദ്യക്ക് ഞാൻ ഉണ്ണാൻ ക്ഷണിച്ചു. ഞങ്ങൾ ഒപ്പമിരുന്ന് ഉണ്ണുന്നത് കണ്ടുംകൊണ്ട് മുത്തച്ഛൻ വീട്ടിൽ കയറിവന്ന് – വലിയൊരു ശകാരബോംബു പൊട്ടിച്ച് ഊണുകഴിയ്ക്കാതെ അദ്ദേഹം തിരിഞ്ഞുനടക്കുകയും ചെയ്തു. ഇത്തരം അനുഭവങ്ങൾ എന്റെ മനസ്സിൽ ഏല്പിച്ച ആഘാതങ്ങൾ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ പ്രബോധനങ്ങൾക്ക് എന്നിലുള്ള സ്വാധീനതയുടെ പിടിമുറുക്കി.

എന്റെ രാഷ്ട്രീയപ്രവർത്തനങ്ങളിൽ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ യുക്തിവാദം– ശാസ്ത്രീയ സമീപനം– വളരെയേറെ സ്വാധീനം ചെലുത്തിയിരുന്നതായും, ഉപയോഗപ്പെട്ടിരുന്നതായും ഇന്നെനിയ്ക്ക് മനസ്സിലാക്കാൻ സാധിക്കുന്നുണ്ട്. ഭാരതത്തിന്റെ പുരോഗതി ഒരു സാംസ്കാരിക വിപ്ലവത്തിന്റെ വിജയത്തെ ആശ്രയിച്ചിരിക്കുന്നു. മതം സാംസ്കാരികപ്രവാഹത്തിന്റെ ഉറവുകേന്ദ്രമാണ്. സ്വാഭാവികമായും സാംസ്കാരികവിപ്ലവം വിജയിക്കണമെങ്കിൽ മതസങ്കല്പങ്ങളിലും ആചാരങ്ങളിലും ആഴമേറിയ ഒരു വിപ്ലവം നടത്തണം.

ബ്രഹ്മാനന്ദസ്വാമി ശിവയോഗി, സാംസ്കാരികവിപ്ലവത്തിന്റെ തത്വശാസ്ത്രത്തിൽ എത്രമാത്രം അവഗാഹമുള്ള ഒരു ചിന്തകനായിരുന്നുവെന്ന് അറിയുമ്പോൾ നാം അത്ഭുതപ്പെട്ടുപോകും. അനാചാരങ്ങളും ദുരാചാരങ്ങളും പുരുഷന്മാർ സൃഷ്ടിക്കുന്നു; പക്ഷെ അവയെ നിലനിർത്തുന്നത് സ്ത്രീകളാണ്. സ്ത്രീകളുടെ വിശ്വാസം അവരുടെ രക്തത്തിൽ കടന്ന് മുലപ്പാലിൽ ഊറി, വരുന്ന തലമുറകൾക്ക് പകർന്നുകിട്ടുന്നു. സ്ത്രീവിദ്യാഭ്യാസമാണ് സാംസ്കാരിക വിപ്ലവത്തിന്നുള്ള ഏതു പരിപാടിയിലും പ്രഥമസ്ഥാനമർഹിക്കുന്നത്. ബ്രഹ്മാനന്ദസ്വാമി ശിവയോഗി ഈ മൗലികമായ സാമൂഹ്യമനശ്ശാസ്ത്രം നല്ലതിൽവണ്ണം മനസ്സിലാക്കിയിരുന്നു. ജനസംഖ്യയിൽ പകുതിയോളം സ്ത്രീകളാണ്. അവരുടെ പങ്കാളിത്തം സാമൂഹികമായ വളർച്ചയുടെ പരിപൂർണ്ണതയ്ക്ക് എന്നപോലെ മാനസികമായ വികാസത്തിന്റെ പാരമ്യതയ്ക്കും ഒഴിച്ചുകൂടാനരുതാത്ത ഒരു ഘടകമാകുന്നു.

പൗരോഹിത്യം അതിന്റെ നിലനില്പിന്, സ്ത്രീകളുടെ അജ്ഞതയേയും അന്ധവിശ്വാസത്തേയും ആണ് ഏതു രാജ്യത്തും ഏതുകാലത്തും അവലംബിച്ചുപോന്നിട്ടുള്ളത്. സ്ത്രീജനവിദ്യാഭ്യാസത്തിനും യുക്തിപൂർവ്വമായ ചിന്താശീലം അവരിൽ വളർത്തുന്നതിനും ബ്രഹ്മാനന്ദസ്വാമി ശിവയോഗി തന്റെ ഉൽബോധനങ്ങളിൽ നല്കിയ പ്രാധാന്യം ശ്രദ്ധേയമാണ്. ഒരു ഭൗതികവാദിയുടെ കാഴ്ചപ്പാടിൽ സമൂലമായ ഒരു സാംസ്കാരികവിപ്ലവത്തിന്റെ സമുന്നതനായ സന്ദേശവാഹകനായിരുന്നു ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ. ഇന്നത്തെ പ്രകൃതത്തിൽ ആ സന്ദേശം കൂടുതൽ പ്രസക്തവുമാണ്.

■

# നിർമ്മലാനന്ദയോഗി
# കാലത്തിന്റെ കാരുണ്യം

**വി. മനോരമ**

ആനന്ദാദർശം ഒരു മതസംഘടനയല്ലെങ്കിലും വ്യക്തമായ പരിപാടികളും ലക്ഷ്യവുമുള്ള ഒട്ടധികം ആളുകൾ ഉൾക്കൊള്ളുന്ന ഒരു സാമൂഹ്യപ്രസ്ഥാനമായി വളർന്നുവന്നിട്ടുള്ള സ്ഥിതിക്ക് പ്രസ്തുത പ്രസ്ഥാനത്തിൽ ഒരു പ്രസിഡന്റ് ഉണ്ടായിരിക്കേണ്ടത് ഒരാവശ്യമാണ്. അനുയായികളെ ഏകീകരിക്കാനും ലക്ഷ്യത്തിലേക്ക് നയിക്കാനും പ്രചരണപ്രവർത്തനങ്ങൾ നടത്തുന്നതിന് ഒരദ്ധ്യക്ഷൻ ഒഴിച്ചുകൂടാത്തതാണ്. ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ അന്ത്യസമാധിക്കുശേഷം യോഗിനീമാതാവ് അദ്ധ്യക്ഷസ്ഥാനം വഹിച്ചിരുന്നു. വന്ദ്യമാതാവിന്റെ അന്ത്യമഹാസമാധിക്കു ശേഷം ശ്രീ. നിർമ്മലാനന്ദയോഗി ആ മഹനീയ സ്ഥാനം ഏറ്റെടുത്തു. ആനന്ദാദർശപ്രസ്ഥാനത്തിന്റെ അദ്ധ്യക്ഷസ്ഥാനം എന്ന മഹോന്നത സ്ഥാനം സാധാരണനിലയിലുള്ള ഒരാൾ വഹിക്കുക എന്നത് ഒട്ടും എളുപ്പമുള്ള കാര്യമല്ല. സ്വയം ശിക്ഷണവും നിയന്ത്രണവും നേടി, പൂർണ്ണമായ ആദർശനിഷ്ഠയോടും പരിപക്വമായ മനോബലത്തോടും അചഞ്ചലമായ കർത്തവ്യബോധത്തോടും കൂടിയുള്ള ഒരാദർശനിഷ്ഠന് മാത്രമേ ആ സ്ഥാനത്തേക്ക് കാലെടുത്തുവെക്കുവാൻ അർഹതയും ധൈര്യവും ഉണ്ടായിരിക്കുകയുള്ളു. വളരെ വർഷങ്ങളോളം യോഗിനീമാതാവിന്റെ

ശിക്ഷണത്തിൽ മാതൃസന്നിധിയിൽതന്നെ ജീവിതം രൂപപ്പെടുത്തുവാൻ സമയവും സന്ദർഭവും ലഭിച്ച ശ്രീ. നിർമ്മലാനന്ദയോഗിയെപ്പോലെ ഈ സ്ഥാനത്തിനർഹതയും പ്രാപ്തിയും കഴിവുള്ള മറ്റൊരാൾ ഈ കാലഘട്ടത്തിൽ ഉണ്ടെന്നു തോന്നുന്നില്ല. കാലോചിതമായ വിദ്യാഭ്യാസത്തിലും സ്വതന്ത്രചിന്താജന്യമായ ലോകപരിചയത്തിലും, പാണ്ഡിത്യം പ്രസംഗപാടവം സേവനസന്നദ്ധത മുതലായവയിലും ശ്രീ. നിർമ്മലാനന്ദയോഗി ഇതിനകം തന്നെ ബഹുജനങ്ങളുടെ മുക്തകണ്ഠമായ ആദരവും അഭിവാദനവും നേടിയിട്ടുണ്ട്. ഇന്ത്യയുടെ എല്ലാ ഭാഗങ്ങളിലുമുള്ള പ്രഗത്ഭരും പ്രശസ്തരുമായ നാനാതരം മഹൽവ്യക്തികളുമായി സമ്പർക്കം പുലർത്താനും ഇതിനകം അദ്ദേഹത്തിന് സാധിച്ചിട്ടുണ്ട്. മതാചാര്യന്മാർ, രാഷ്ട്രീയനേതാക്കന്മാർ, സാഹിത്യകാരന്മാർ, സാമൂഹ്യപ്രവർത്തകർ തുടങ്ങി വിശാലമായ ഒരു പരിചയമണ്ഡലം അദ്ദേഹത്തിന്റെ മുമ്പിൽ നമുക്കു കാണാൻ കഴിയും. പ്രഗത്ഭരായ ഒട്ടുവളരെയാളുകൾ അദ്ദേഹത്തെ അനുമോദിക്കുകയും അനുസ്മരിക്കുകയും ചെയ്തിട്ടുണ്ട്. ഇത്തരം സാഹിത്യസമ്മേളനങ്ങൾ കേരളത്തിലെ പ്രധാനപ്രദേശങ്ങളിലെല്ലാം സംഘടിപ്പിക്കുകയും അതു വിജയിപ്പിക്കുകയും ചെയ്തതിൽ നിർമ്മലാനന്ദയോഗിക്കുള്ള പങ്ക് എടുത്തുപറയേണ്ടതുണ്ട്. മദ്രാസ്സിലേയും കേരളത്തിലേയും റേഡിയോനിലയങ്ങളിലൂടെ നിർമ്മലാനന്ദയോഗി നടത്തിയിട്ടുള്ള പ്രഭാഷണങ്ങൾ എല്ലാവരക്കും സുവിദിതങ്ങളാണല്ലോ. കണ്ണൂരു മുതൽ കേരളത്തിന്റെ നാനാപ്രദേശങ്ങളിലും സഞ്ചരിച്ച് വിദ്യാലയങ്ങളിൽ നടത്തിയിട്ടുള്ള പ്രഭാഷണങ്ങൾ കേരളത്തിലെ വിദ്യാർത്ഥികൾക്ക് ഒരു പുതിയ വെളിച്ചം നൽകിയിട്ടുണ്ടെന്നുള്ള കാര്യം പ്രത്യേകം പ്രസ്താവ്യമാണ്.

ഒരു രാഷ്ട്രം വിസ്തൃതമായിരുന്നതുകൊണ്ടോ അതിന്റെ ജനസംഖ്യ വലുതും ചരിത്രപ്രാചീനവും ആയിരുന്നതുകൊണ്ടോ മാത്രം ആ രാഷ്ട്രം ഉന്നതമാണെന്ന് തെളിയുന്നതല്ല. ആ രാഷ്ട്രത്തിലെയോ സമുദായത്തിലെയോ ആളുകളുടെ മനസ്സ് വിശാലവും സൽഗുണസമ്പന്നവുമാണ് എന്നു വരുമ്പോൾ മാത്രമേ ആ രാഷ്ട്രം അല്ലെങ്കിൽ സമുദായം ഉന്നതമെന്ന് പറയുവാൻ പാടുള്ളു. അതുകൊണ്ട് സമൂഹത്തിലെ വളർന്നുവരുന്ന കുട്ടികളെ നല്ല അച്ചടക്കവും സ്വഭാവശുദ്ധിയും ആത്മനിയന്ത്രണവുമുള്ള പൗരന്മാരാക്കി വളർത്തി എടുക്കണമെന്ന ഉന്നതമായ ലക്ഷ്യം മുമ്പിൽ വെച്ച് കൊണ്ട് ആലത്തൂരിൽ ബ്രഹ്മാനന്ദസ്വാമിശിവയോഗി ഗുരുകുലം ഹൈസ്ക്കൂൾ സ്ഥാപിച്ചുപ്രവർത്തിച്ചുവരുന്നത് നിർമ്മലാനന്ദയോഗിയുടെ ലോകയോഗക്ഷേമ തല്പരതയെ വെളിപ്പെടുത്തുന്നു. മനശന്തിക്കുവേണ്ടി ദാഹിക്കുന്നവർക്കു തക്കതായ ഉപദേശങ്ങളും, മനശാന്തിക്യാമ്പുകൾ വഴി വേണ്ട പരിശീലനങ്ങളും യോഗികൾ നൽകിവരുന്നതും ലോകയോഗക്ഷേമത്തിന് വളരെയധികം സഹായകമാണ്. ഭാവി

പ്രവർത്തനങ്ങൾക്ക് ഒരു സഹായിയെ ലഭിക്കണമെന്ന് അദ്ദേഹം പറഞ്ഞുതുടങ്ങിയിരിക്കുന്നു. അദ്ദേഹത്തെ സഹായിക്കാൻ സന്മനസ്സുള്ളവരായി ആരെങ്കിലും മുന്നോട്ടുവന്നെങ്കിൽ !



# ശിവയോഗി:
# പാവപ്പെട്ടവരുടെ പടത്തലവൻ

**ടി.കെ.സി. വടുതല**

**ഒ**രുവശത്ത് മതങ്ങൾ മനുഷ്യരെ കെട്ടി വരിയുമ്പോൾ, മറുവശത്ത് രാഷ്ട്രീയ വിശ്വാസപ്രമാണങ്ങൾ അവനെ ചാക്കിട്ടുപിടിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെ ഏതുവിധത്തിലും സ്വതന്ത്രനാവാൻ മനുഷ്യനെ അനുവദിക്കാത്ത പരിത:സ്ഥിതിയാണ് എവിടെയും നിലവിലുള്ളത്. അതിൽനിന്നൊക്കെ ഭിന്നമായ ഒരു ചിന്താസരണിയെ വെട്ടിത്തെളിയിച്ച ഒരു വിപ്ലവാചാര്യനായിരുന്നു ബ്രഹ്മാനന്ദസ്വാമി ശിവയോഗി, ഒരു പ്രസ്ഥാനമാണ് ആനന്ദാദർശം.

മനസ്സിനെ സ്വതന്ത്രവും ശുദ്ധവും സ്വസ്ഥവുമാക്കാൻ മതകർമ്മങ്ങളൊന്നും ആവശ്യമില്ല. അതിൽ എല്ലാ മതക്കാർക്കും നിർമ്മതനും പണ്ഡിതനും, പാമരനും അധികാരിയും അവകാശിയുമാകുന്നു. മതമല്ല മനുഷ്യനാണ് വലുത്, മനസ്സ് നന്നായാൽ മനുഷ്യൻ നന്നാകും എന്നാണ് ആനന്ദാദർശം ആഹ്വാനം ചെയ്യുന്നത്.

അണ്വായുധങ്ങളുടെ സംഘട്ടനത്തിൽനിന്നുളവായേക്കാവുന്ന ലോകനാശത്തെക്കുറിച്ച് സദാ ഭീതരായിക്കഴിയുന്ന മനുഷ്യസഞ്ചയത്തിന് അനല്പമായ സമാധാനം പ്രദാനം ചെയ്യുന്നതിന് ഈ ഉത്കൃഷ്ട തത്ത്വം വളരെ സഹായകമാണ്.

1852-ൽ ബ്രഹ്മാനന്ദസ്വാമി ശിവയോഗി ജനിച്ചപ്പോൾ കേരളം ഒരു ഭ്രാന്താലയമായിരുന്നു.

മനുഷ്യനെ വില്ക്കുകയും വാങ്ങുകയും ചെയ്യുന്ന അടിമവ്യാപാരം ഇവിടെ പ്രാബല്യത്തിൽ ഇരുന്നിരുന്നു. പക്ഷേ 1926-ൽ സ്വാമികൾ സമാധിയാകുമ്പോൾ സ്ഥിതിഗതികൾ അമ്പെ മാറിയിരിക്കുന്നു. ഇക്കാണായ മാറ്റങ്ങളത്രയും തനിയെ അങ്ങുണ്ടായതല്ല. അതിന്റെ പിന്നിൽ എത്രമാത്രം ശക്തവും ധീരവുമായ പ്രവർത്തനങ്ങൾ നടന്നിരുന്നു. അതിൽ ശിവയോഗിക്കുള്ള സ്ഥാനം പ്രഥമവും പ്രധാനവുതന്നെയായിരുന്നു.

പഴയ കൊച്ചിയുടെ തലസ്ഥാനനഗരിയിൽ അന്നു നടന്ന ഒരു കഥയാണ് ഞാനിവിടെ ഉദ്ധരിക്കാൻ ഉദ്ദേശിക്കുന്നത്. യശശ്ശരീരനായ കവി തിലകൻ പണ്ഡിറ്റ് കെ.പി. കറുപ്പൻ അവർകളാണ് അതിലെ മുഖ്യനടൻ കറുപ്പൻ അന്ന് സാമൂഹ്യസാസ്ക്കാരിക മണ്ഡലങ്ങളിൽ ഔന്നത്യം നേടി പ്രശോഭിച്ചിരുന്ന ഒരു ശ്രേഷ്ഠവ്യക്തിയായിരുന്നു. കവി, സാഹിത്യകാരൻ, നിരൂപകൻ, എന്നീ നിലകളിൽ പ്രശസ്തിയാർജ്ജിച്ചിരുന്നതിനു പുറമെ എറണാകുളം മഹാരാജാസ് കോളേജിലെ ഭാഷാദ്ധ്യാപകൻകൂടിയായിരുന്നു. അതിലേറെ പ്രാധാന്യമർഹിക്കുന്ന മറ്റൊരുകാര്യം അദ്ദേഹവും ജ്യേഷ്ഠൻ കുട്ടപ്പനാശാനും ശ്രീ. ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ശിഷ്യന്മാരുമായിരുന്നു. ഗുരുവിനെക്കുറിച്ച് ശിഷ്യൻ കറുപ്പൻ സ്പഷ്ടമായി പ്രഖ്യാപനം ചെയ്തിരിക്കുന്നതിങ്ങനെയാണ്.

"ധ്യാനനാമൂഞ്ഞൽപടി നടുവിൽ
മാനസതത്തയെ വെച്ചുകൊണ്ടു
ആനന്ദക്കാറ്റിലുലഞ്ഞുല്ലസിക്കുന്ന
ദേശികൻ എൻഗുരു യോഗപ്പെണ്ണേ-
ബഹുമാനനിയനവൻ ജ്ഞാനപ്പെണ്ണേ.

ജാതിക്കുമ്മിയിലെ മേലുദ്ധരിച്ച വരികളിൽനിന്ന് അതാണല്ലോ വ്യക്തമാകുന്നത്. ആനന്ദാദർശം കറുപ്പനിൽ വരുത്തിയ മനഃപരിവർത്തനത്തിന്റെ മഹനീയ ദൃഷ്ടാന്തങ്ങൾ ഒട്ടേറെയുണ്ട്. അതെല്ലാം ഇവിടെ വിസ്തരിക്കാൻ വിഷമമാണല്ലോ.

ശ്രീ. ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ മോക്ഷപ്രദീപാദി കൃതികൾ കറുപ്പനു വലിയ പ്രചോദനം നല്കിയിട്ടുണ്ട്. മോഹാന്ധകാരത്തിൽപ്പെട്ട സാധുജനങ്ങളെ നേരായ മാർഗ്ഗത്തിലൂടെ സഞ്ചരിപ്പിക്കാനും തദ്വാര ശുചിത്വവും ബോധവും മനോബലവും അവരിൽ വളർത്തുവാനും ശിവയോഗിയുടെ കൃപയും കൃതികളും വളരെയേറെ സഹായിച്ചിട്ടുണ്ട്

ആരാധനയുടെ പേരിൽ ഇന്നും പലതും കാട്ടിക്കൂട്ടുമ്പോൾ അക്കാലത്ത് ശിവയോഗിയുടെ കൃതികൾ പാവപ്പെട്ടവരെ നല്ലവഴിക്ക് നയിക്കാൻ അവരുടെ പടത്തലവനായ ശിവയോഗിക്ക് ഏറെ സാധിച്ചിട്ടുണ്ട്.

■

# ശിവയോഗി എന്നും വെളിച്ചം

കെ. പി. വിജയൻ



കെ. പി. വിജയൻ

1933 ഏപ്രിലിൽ കതിരൂരിൽ ജനിച്ചു. തലശ്ശേരി ബ്രണ്ണൻ കോളേജിൽനിന്ന് ബിരുദം. 1954-ൽ ലോക ചെറുകഥാ മത്സരത്തിൽ മലയാള വിഭാഗത്തിൽ 'ചെകുത്താന്റെ മകൾ' എന്ന കഥക്ക് സമ്മാനം നേടി. ആദ്യഗ്രന്ഥം വിലാസിനി പ്രൈസ് ലഭിച്ച 'പത്രങ്ങൾ വിചിത്രങ്ങൾ'. ചെറിയ മനുഷ്യരും വലിയ ലോകവും, പടിഞ്ഞാറൻ മുഖഛായകൾ. മാർക്സിസത്തിന്റെ വളർച്ചയും തളർച്ചയും, ഗദ്യശില്പി, അംബേദ്കറുടെ കൂടെ, നാളേയ്ക്ക് നന്നാവാത്ത നമ്മൾ, മുതലാളിത്തത്തിന്റെ രണ്ടാമൂഴം, അസ്വസ്ഥരായ പ്രതിഭാശാലികൾ എന്നീ ഗ്രന്ഥങ്ങളും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. 1990-ൽ 'ഗദ്യശില്പി' എന്ന ഗ്രന്ഥത്തിന് കേരളസാഹിത്യ അക്കാദമിയുടെ സി.ബി. കുമാർ എൻഡോവ്മെന്റ് അവാർഡ് ലഭിച്ചു. 1955-ൽ മാതൃഭൂമിയിൽ റിപ്പോർട്ടറായി. കൊച്ചിൻ എഡിഷന്റെ ഡെപ്യൂട്ടി എഡിറ്ററായിരിക്കെ 1992ൽ റിട്ടയർ ചെയ്തു.

പത്തൊമ്പതാം നൂറ്റാണ്ട് പൊതുവിലും അതിന്റെ രണ്ടാം പകുതിയുടെ തുടക്കംമുതൽ ഒരു നൂറുകൊല്ലം വിശേഷിച്ചും ഭാരതത്തിൽ ആശയപരമായ അസ്വാസ്ഥ്യങ്ങളുടെയും അന്വേഷണങ്ങളുടെയും കാലമായിരുന്നു. അതിന് പലകാരണങ്ങളും ഉണ്ട്. ഭരണരംഗത്ത് മുഗൾസാമ്രാജ്യത്തിന്റെ ആധിപത്യംതകർന്നു, വെള്ളക്കാരുടെ ആധിപത്യം വളർന്നു. അവർ പുതിയ അറിവുകളും ജീവിതവീക്ഷണവും കൊണ്ടുവന്നു. അവയുടെ വെളിച്ചത്തിൽ അന്നേവരെ ഇരുളിൽ ആണ്ടിരുന്ന ഹൈന്ദവത്വത്തിന്റെ മാലിന്യങ്ങൾ കൂടുതൽ തെളിഞ്ഞുകണ്ടു – എന്നിങ്ങനെയുള്ള സംഭവപരമ്പരകളുടെ കാലഘട്ടമായിരുന്നു അത്.

മേൽപറഞ്ഞ മാലിന്യങ്ങളിൽ ഏറ്റവും പ്രധാനം അന്ധവിശ്വാസങ്ങളും അനാചാരങ്ങളും തന്നെ. അനാചാരങ്ങളിൽ ഏറ്റവും തീവ്രവും വിപുലവും ജാതിവ്യത്യാസമായിരുന്നു. ജാതിവ്യത്യാസം മേൽജാതിക്കാർക്ക് യോഗ്യമായ ഒരു ജീവിതരീതി നൽകി. കീഴ്ജാതിക്കാരെ ദുരിതവാരിധിയിലുമാക്കി എന്നാണ് അന്നുമിന്നുമുള്ള പൊതുധാരണ. എന്നാൽ അതുശരിയല്ല. കുടിവെള്ളത്തിലെ വിഷം എന്നതുപോലെ ചീത്തത്തം എല്ലാ വിഭാഗക്കാരെയും ഒരുതരത്തിൽ അല്ലെങ്കിൽ മറ്റൊരുതരത്തിൽ ബാധിച്ചിരുന്നു. അതിന്റെ ഏറ്റവും കടുത്ത ഉദാഹരണം ഉത്തരേന്ത്യയിലെ

പലപ്രദേശങ്ങളിലും ബ്രാഹ്മണരുടെയും ക്ഷത്രിയരുടെയും ഇടയിൽ ഉണ്ടായിരുന്ന സതി ആചാരമാണ്. കേരളത്തിൽ തന്നെ യശശ്ശരീരനായ വി.ടി. ഭട്ടതിരിപ്പാട്, 'നമ്പൂതിരിയെ മനുഷ്യനാക്കുക' എന്ന മുദ്രാവാക്യവുമായി സമരരംഗത്തിറങ്ങുന്നതുവരെ അന്തർജ്ജനങ്ങളുടെ ജീവിതം എത്രമേൽ ദുരിതപൂർണ്ണമായിരുന്നു.

ബംഗാളിൽ തന്റെ അനുഭവങ്ങളെ മുൻനിർത്തി രാജാറാം മോഹൻ റായ് 'സതി' ആചരണത്തെ എതിർത്തു. അതു നിയമം വഴി നിരോധിക്കാൻ ഗവർണ്ണർ വില്യംബെന്റിക്പ്രഭു കൈക്കൊണ്ട തീരുമാനത്തിന് പിന്തുണ നൽകുകയും ചെയ്തു. ഈശ്വരചന്ദ്രവിദ്യാസാഗർ, രാമകൃഷ്ണപരമഹംസർ, സ്വാമിവിവേകാനന്ദൻ തുടങ്ങി വേറെയും പല ആചാര്യൻമാർ ബംഗാളിലെ ഹൈന്ദവജനസമൂഹത്തിൽ പുരോഗമന സ്വഭാവമുള്ള ചലനങ്ങൾ ഉണ്ടാക്കാൻ ശ്രമിച്ചവരാണ്. ഈ പ്രസ്ഥാനം ബംഗാളിൽ കൂടുൽ ശക്തമാകാൻ പ്രധാനകാരണം ബ്രിട്ടീഷ് ഗവർമ്മെന്റിന്റെ ഇന്ത്യയിലെ തലസ്ഥാനം 1912 വരെ കൽക്കത്ത ആയിരുന്നതാവാം.

അതിനു രണ്ടുമൂന്നു നൂറ്റാണ്ടുമുമ്പ് തന്നെ പഞ്ചാബിൽ ഗുരുനാനാക്ക് സിഖ് മതം സ്ഥാപിച്ച്, അധഃസ്ഥിതരായ പലർക്കും മോചനമാർഗ്ഗം തുറന്നു കൊടുത്തിരുന്നു. മഹാരാഷ്ട്രയിൽ ആചാര്യ ഫൂലേ, മഹാദേവഗോവിന്ദ റാനഡേ തുടങ്ങിയവരും സാമൂഹിക പരിഷ്കരണത്തിനു വ്യത്യസ്ഥമാർഗ്ഗങ്ങളിൽ മുന്നോട്ടുനീങ്ങി.

1852, 54 കൊല്ലങ്ങളിൽ കേരളത്തിൽ ജനിച്ച ചട്ടമ്പിസ്വാമികൾ, നാരായണഗുരു എന്നിവർ അനാചാരങ്ങൾ ത്യജിക്കാൻ അവരവരുടെ രീതിയിൽ ജനങ്ങളെ പ്രേരിപ്പിച്ചു. അവർക്കു പിന്നേ പൊതുപ്രവർത്തനരംഗത്തിറങ്ങിയ പലരും അവനവന്റെ അനുഭവവെളിച്ചത്തിലും സ്വബുദ്ധിയും വിജ്ഞാനവും കാണിച്ചുകൊടുത്ത മാർഗ്ഗത്തിലും യാഥാസ്ഥിതികരെ ചോദ്യം ചെയ്തു. വി.ടി. ഭട്ടതിരിപ്പാട്, സി. കൃഷ്ണൻ, സഹോദരൻ അയ്യപ്പൻ, വാഗ്ഭടാനന്ദഗുരുദേവൻ എന്നിങ്ങനെ ഈ പരമ്പരയിൽ തന്റേതായ ഒരു ദർശനം അവതരിപ്പിക്കുകയും കർമ്മമാർഗ്ഗം വെട്ടിത്തെളിക്കുകയും ആനന്ദമതം സ്ഥാപിക്കുകയും ചെയ്ത ആളാണ് ശ്രീനാരായണനു സമകാലീനനായ ബ്രഹ്മാനന്ദശിവയോഗി.

ഒരു സമ്പന്ന നായർ തറവാട്ടിൽ യാഥാസ്ഥിതികമായ അന്തരീക്ഷത്തിൽ ജീവിതവൈഷമ്യങ്ങളൊന്നും നേരിടാൻ ഇടവരാതെ വളർന്നു വന്ന ഒരു ചെറുപ്പക്കാരൻ പിന്നീട് തന്റെ പാരമ്പര്യത്തിന്റെ അടിസ്ഥാനപ്രമാണങ്ങളെയൊക്കെ വെല്ലുവിളിക്കുന്ന വഴിക്ക് സ്വന്തം ചിന്തയും ജീവിതാമകെത്തന്നെയും തിരിച്ച് വിട്ടതിന്നു എന്തായിരുന്നു പ്രേരകശക്തി? ഈ ചോദ്യത്തിനു നമുക്കു തൃപ്തികരമായ ഉത്തരംകിട്ടാൻ ഇടയില്ല. പലർക്കും എന്തെ

ങ്കിലും തിക്താനുഭവംകൊണ്ടാണ് സ്വജീവിതത്തെ സാമ്പ്രദായികമായ വഴി യിൽ നിന്നും തിരിച്ച് വിടാറുള്ളത്, മറ്റുചിലർ തങ്ങളുടെ മാറ്റത്തെ, സ്വപ്ന ത്തിലൂടെയോ മറ്റോ അനുഭവപ്പെട്ട ദൈവവിളി എന്നു വിശേഷിപ്പിക്കാറുണ്ട്. വേറെയും ചിലർ വിശേഷജ്ഞാനികളായ ഗുരുനാഥന്മാരുടെ സ്വാധീനത്തിനു വിധേയരായി പുതിയമാർഗ്ഗം തെരഞ്ഞെടുക്കാറുണ്ട്. ഈ രീതികളൊന്നും ഗോവിന്ദൻകുട്ടിയുടെ ജീവിതകഥയിൽ കാണാനില്ല. അദ്ദേഹം തിരഞ്ഞെടു ത്തത് ഭൗതികജീവിതത്തിൽ ഊന്നിക്കൊണ്ടുള്ള ധർമ്മമാർഗ്ഗമാണല്ലോ. ആകെ പറയാവുന്നത് കുസൃതിക്കാരനായ ആ കൊച്ചുമിടുക്കൻ തന്റെ ചുറ്റുമുള്ള ആചാരാനുഷ്ഠാനുങ്ങളാൽ വീർപ്പുമുട്ടിയിരിക്കാമെന്നാണ്. ഈ വീർപ്പുമുട്ട ലിനെ ചെറുക്കാൻതക്ക കരുത്തും ആത്മവിശ്വാസവും ചെറുപ്പത്തിലേ ലഭിച്ചു. എഴുത്തും വായനയും ജന്മദേശത്തുവച്ചും സംസ്കൃതം പിന്നീട് അച്ഛന്റെ നാട്ടിൽ വച്ചും പഠിച്ചു. അതും കഴിഞ്ഞും എറണാകുളത്ത് പോയി ഇംഗ്ലീഷ് വിദ്യാഭ്യാസവും പൂർത്തിയാക്കി.

ഇക്കാലത്തൊക്കൊ കണ്ടതിനേയും കേട്ടതിനേയും കുറിച്ച് ജിജ്ഞാ സയും മനസ്സിലാകാത്ത എന്തിനേയും കണ്ണടച്ച് വിശ്വസിക്കാത്തതിനാലും ചോദ്യം ചെയ്യാനുള്ള തത്പരതയും ഗോവിന്ദൻകുട്ടിയുടെ മനസ്സിൽ ശക്ത മായി തുടിച്ചിരുന്നു. ഹൈന്ദവ ആചാരങ്ങളേയും അനുഷ്ഠാനങ്ങളേയും ദേവ ന്മാരുടെയും ദേവിമാരുടെയും പ്രസക്തിയേയും ചോദ്യം ചെയ്യാൻ തുടങ്ങി യാൽ മനസ്സ് നിബിഡവനത്തിലൂടെ യാത്രചെയ്യുന്നതുപോലുള്ള അനുഭവ മായിരിക്കും. അവസാനം വെളിച്ചത്തിൽ എത്തിച്ചേരാൻ കഴിഞ്ഞെന്നുവരില്ല. വിശ്വാസങ്ങളിൽ തലചാച്ച് വിശ്രമിക്കൽ മാത്രമാണ് ഏറെ പേർക്കും കര ണീയം. ഗോവിന്ദൻകുട്ടിയാകട്ടെ ഒറ്റയാനായി യാത്രചെയ്തു. തന്റേതായ വെളിച്ചം കണ്ടെത്തുകയും ചെയ്തു. ആ കണ്ടെത്തലിന്റെ സാരാംശം ഇവ യാണ്.

അഹിംസ, പൗരുഷജ്ഞാനം, രാജയോഗം ഇവയുടെ പൂജ്യതയും,

അജ്ഞാനകർമ്മകാണ്ഡം അയുക്തമതാചാരങ്ങൾ, ഇവയുടെ ത്യജ്യക്കയും അതനുസരിച്ച് അവയെ യുക്തിപുരസ്സരം തെളിയിക്കുന്ന അഥവാ മനുഷ്യനെ മനുഷ്യനാക്കുന്ന, ആനന്ദമതം സ്ഥാപിച്ചു. ഇത്തരമൊരവസ്ഥയിൽ എത്തിച്ചേരുന്നതിന്നു - അതായത് ഗോവിന്ദൻകുട്ടിയിൽ നിന്ന് ബ്രഹ്മാനന്ദ ശിവയോഗിയിലേക്കുള്ള ജീവിതയാത്രയിൽ-ഏതെല്ലാം കാര്യങ്ങളിലാണ ദ്ദേഹം വഴിവിട്ടുനടന്നതെന്ന് പരിശോധിക്കാം.

ഒന്ന് : കുറെ ക്ഷുദ്രദൈവങ്ങളെ വച്ചു പൂജിക്കുന്ന ക്ഷേത്രങ്ങൾ, അവയിൽ പലതിലും കള്ളും ചരസ്സും വച്ചു പൂജിക്കുന്നു, മൃഗബലി നടത്തുന്നു, എന്നിങ്ങനെയുള്ള അനാചാരങ്ങളുടെ നേരെ എതിർപ്പ്,

രണ്ട് : ഒരേ ധർമ്മവിധേയർ എന്ന് അവകാശപ്പെടുന്നവരിൽ തന്നെയുള്ള അയിത്താചാരങ്ങൾ. തൊട്ടുകൂടായ്മ, കണ്ടുകൂടായ്മ, ഒന്നിച്ച് കഴിഞ്ഞുകൂടായ്മ എന്നിവയുടെ നിരർത്ഥകതയെ കുറിച്ചുള്ള ബോധം.

മൂന്ന് : സ്ത്രീകളെ ഒരുവശത്തു ദേവിമാരായി കരുതി പൂജിക്കുമ്പോഴും നിത്യജീവിതത്തിൽ സ്വാതന്ത്ര്യം അർഹിക്കാത്തവരെന്നു വിധിച്ച് തരംതാഴ്ത്തി പെരുമാറുന്നതിനെതിരെ രോഷം.

ഇതിനെല്ലാം പുറമെ എല്ലാത്തരം അന്ധവിശ്വാസങ്ങളോടും എതിർപ്പ്.

ഇത്രയും ചേർന്നാൽ ഫലത്തിൽ ഹിന്ദുമതത്തിന്റെ സമ്പൂർണ്ണ നിഷേധമായി. ആചാരവിധേയമായ ഒരു കുടുംബത്തിൽ ജനിച്ച് വളർന്ന ഒരു യുവാവ്, ആരുടെയും സ്വാധീനതയ്ക്ക് വിധേയനാകാതെ സ്വന്തം ചിന്താശക്തിയുടെയും വിജ്ഞാനത്തിന്റെയും ബലത്തിൽ ഇത്തരമൊരു ജീവിതപഥത്തിൽ എത്തിച്ചേർന്നതു വിസ്മയജനകമാണ്. എന്നാൽ അദ്ദേഹം അതുവഴി സമൂഹത്തിൽ ഉന്നതന്മാരുടെ പലരുടെയും ആദരവ് ആർജ്ജിച്ചു. അതായത് സ്വയം തെളിയിച്ച വഴി തെറ്റായിരുന്നില്ലെന്ന് മറ്റുള്ളവർ അംഗീകരിച്ചു.

നമ്മുടെ നാട്ടിൽ ദൈവം, മതം, ജാതി മുതലായവയെ വിമർശിക്കുന്ന പലരുടെയും രീതി ഒന്നു വിശ്വസിക്കുക, മറ്റൊന്ന് പറയുക, മൂന്നാമതൊന്ന് ആചരിക്കുക എന്നതാണ്. ബ്രഹ്മാനന്ദശിവയോഗി അങ്ങനെയായിരുന്നില്ല. സ്വയം വിശ്വസിച്ചതുതന്നെയാണ് അദ്ദേഹം പറഞ്ഞത്. അതിനനുസരിച്ചാണ് ജീവിച്ചതും. ഈ കെട്ടുറപ്പ് നിലനിർത്തുന്നതിനാണ് അദ്ദേഹം ആനന്ദമതം സ്ഥാപിച്ചതെന്നു തോന്നുന്നു.

ഇത് ഒരേ സമയം ശക്തിയും പരിമിതിയും ആയി ഞാൻ കാണുന്നു. ശക്തിയുക്തിരഹിതമായ എല്ലാറ്റിനേയും നിഷേധിച്ച് തനിമകൈവരിക്കൽ. പരിമിതി അത് ഒരു മതത്തിന്റെ ചുറ്റുപാടിന് വിധേയമാക്കിയപ്പോൾ അഭിപ്രായൈക്യമുള്ള പലരും ആദരപൂർവ്വം ആ ചട്ടക്കൂടിന് പുറത്തുനിൽക്കാൻ തീരുമാനിച്ചത്.ആ പരിമിതി കാരണമാണ് ശിവയോഗിയുടെ ആശയങ്ങൾ കേരളത്തിനകത്തും പുറത്തും അർഹിക്കുന്ന വിധം പ്രചരിക്കാതെ പോയത്.

സാധാരണഗതിയിൽ ഓരോരുത്തരുടേയും മതം അവരവർ തെരഞ്ഞെടുക്കുന്നതല്ല, ജന്മസിദ്ധമാണ്. മതങ്ങളെകുറിച്ച് യുക്തിയുക്തമായി ചിന്തിക്കുന്നവർ സ്വന്തം മതത്തിൽ നിന്നും മാനസികമായെങ്കിലും അകന്നുഎന്നു വരാം. അതുവഴി കിട്ടുന്ന സ്വാതന്ത്ര്യം മറ്റൊരുതരത്തിൽ – അത് എത്രമേൽ വിശിഷ്ടമായാലും ശരി– ചേർന്ന് അടിയറവയ്ക്കാൻ അത്തരക്കാർ മുതിരുകയില്ല. മതം ഉപേക്ഷിക്കുന്നത് സ്വതന്ത്രചിന്തകരാകാം. എന്നാൽ മറ്റൊന്നു സ്വീകരിക്കുന്നത് വിശ്വാസികളാണ്. ജീവിതത്തിൽ സമ്മർദ്ദങ്ങൾക്കിരയാകുന്നവരും ക്ഷീണിതമനസ്കരുമൊക്കെ.

ഈ ഒരു അവസ്ഥാവിശേഷമുണ്ടെങ്കിലും ശിവയോഗിയുടെ ആശയങ്ങൾ എന്നും പ്രസക്തമാണ്. ദൈവം സർവ്വചരാചരങ്ങളുടെയും സ്രഷ്ടാവും സംരക്ഷിതാവുമാണെങ്കിൽ അദ്ദേഹത്തിന് ഒരു മതത്തിന്റെയോ മതപ്രചാരകരുടെയോ അവതാരപുരുഷന്മാരുടെയോ പൂജകളുടെയോ ആവശ്യം എന്താണെന്നും ശിവയോഗി ചോദിക്കുമ്പോൾ ചിന്താശീലകരായ ആളുകൾ അതിനെ ശരിവെയ്ക്കുകതന്നെ ചെയ്യും. അറിവ് പടർന്നുപിടിയ്ക്കുന്ന മുറയ്ക്ക് ഇത്തരം ചിന്താശീലകരുടെ എണ്ണം ഇങ്ങനെ പെരുകുകയാണ്.

ലോകകാര്യങ്ങൾ കൂടുതൽ കൂടുതൽ സങ്കീർണ്ണമായിക്കൊണ്ടിരിക്കുകയാണ്. വിജ്ഞാനം വർദ്ധിക്കുകയും പടർന്നു പിടിക്കുകയും ചെയ്യുന്നു. മുമ്പ് ഇരുൾ മാത്രമുണ്ടായിരുന്ന മനസ്സുകളിലും ദേശങ്ങളിലും അറിവിന്റെ വെളിച്ചം ചെന്നെത്തുന്നു. അതനുസരിച്ച് പലരും എല്ലാ മുൻഅറിവുകളെയും വിശ്വാസങ്ങളെയും ആചാരങ്ങളെയും ഒന്നൊന്നായെടുത്തു സൂക്ഷ്മപരിശോധനയ്ക്ക് വിധേയമാക്കുകയാണിക്കാലത്ത്. അതിന്റെ ഫലമായി പഴയ പല രത്നങ്ങളും വിലകുറഞ്ഞ കല്ലുകളാണെന്നും അവ വ്യാപരിച്ചു നടക്കുന്നവർ തട്ടിപ്പുകാരാണെന്നുമുള്ള കണ്ടെത്തലുകളുണ്ടാകുന്നു.

ഇത്തരം അന്വേഷണങ്ങൾ തന്റേതായ രീതിയിൽ ഒരു നൂറ്റാണ്ടിനു മുമ്പ് നിർവ്വഹിച്ച ആളാണ് ബ്രഹ്മാനന്ദശിവയോഗി. അതുവഴി നേടിയ തന്റെ കണ്ടെത്തലുകൾ അർത്ഥശങ്കയ്ക്കിടമില്ലാത്തവിധവും സ്വാർത്ഥചിന്താപ്രേരണയില്ലാതെയും വിളിച്ചുപറഞ്ഞിട്ടുമുണ്ട്. അദ്ദേഹം ശ്രീശങ്കരന്റെ പിന്തുടർച്ചക്കാരൻ അല്ലതന്നെ. ശ്രീ ശങ്കരൻ ഈ ലോകം മിഥ്യായായി കണ്ട ആളാണ്. ബ്രഹ്മാനന്ദശിവയോഗി ഈ ലോകത്തിൽ തന്നെ സത്യം കണ്ടെത്തിയ ചിന്തകനുമാണ്.

ആ കണ്ടെത്തൽ പുതിയ അന്വേഷകർക്ക് വെളിച്ചം നൽകുന്ന പന്തങ്ങളായി ഉപകരിച്ചിട്ടുണ്ട്. ഒരു കണക്കിൽ ഇരുട്ടിൽ നിന്നും വെളിച്ചത്തിലേയ്ക്കും അജ്ഞതയിൽ നിന്ന് അറിവിലേക്കും അനാചാരങ്ങളിൽ നിന്ന് ധർമ്മമാർഗ്ഗത്തിലേക്കും അസമത്വത്തിൽ നിന്ന് സമത്വത്തിലേക്ക് അകൽച്ചയിൽ നിന്ന് അടുപ്പത്തിലേക്ക് മനുഷ്യരെ നയിക്കുന്നതിന്നുപയുക്തമായവയാണ് ബ്രഹ്മാനന്ദ ശിവയോഗിയുടെ ജീവിതസന്ദേശങ്ങൾ. അവ, ആർക്കും ആദരണീയവും അനുകരണീയവുമാണ്.

■

# ശ്രദ്ധാഞ്ജലി

**ഡോ. കെ.എൻ. എഴുത്തച്ഛൻ**

തിങ്കളേറെയായ് ഭവാൻ ഞങ്ങളെ, സ്സദാനന്ദ-
മംഗളാത്മാവേ, വിട്ടുപിരിഞ്ഞിട്ടെന്നാൽകൂടി,
ഞങ്ങളെപ്പുളകിതരാക്കുകയാണിപ്പോഴു-
മങ്ങതൻമഹനീയ സംസിദ്ധി വൈശിഷ്ട്യങ്ങൾ!
കേരളത്തിനെ ഭ്രാന്തശാലയായ് പണ്ടേതീർത്ത
ജാതിയെ ഭവാനാദ്യം ഭ്രാന്തശാലയിലാക്കി
വാദികൾക്കിടിത്തീയായ്ത്തോന്നുമാവിജ്ഞാനത്തിൻ
നൈതിക പ്രകാശത്തെശ്ശിഷ്യർക്കു പങ്കിട്ടേകി
രാജയോഗത്തിൻ സൂക്ഷ്മസൂക്ഷ്മമാം ഗതിയാകെ
രാജവീഥികൾക്കൊപ്പം വ്യക്തമായി തുറന്നിട്ടു!
ധീരയുക്തിയാൽ ചുറ്റും ഛേദിച്ചുതള്ളി മന്നിൽ
നേരിനെമറക്കുമാവിശ്വാസവിദ്രോഹത്തെ
ആഗമനിഗമങ്ങളെപ്പേടിപ്പിക്കും
ഗാനങ്ങളായി,ല്ലെന്നുമങ്ങയാൽ സംബദ്ധങ്ങൾ!
ജന്തുഹിംസതൻ ചോരമിയ്ക്കതും വറ്റിപ്പോയോ-
രമ്പലങ്ങളിൽ നിന്നുപൊങ്ങിടും ഘണ്ടാനാദം
സന്ധ്യതോറുമേ, വിഭോ! ഭാവൽക്കയത്നത്തിന്റെ
ബന്ധുരമാഹാത്മ്യങ്ങൾ ചൊല്ലിടുന്നില്ലേ മന്നിൽ?
ദേഹിയെ വിണ്ണേറ്റുവാൻ ദേഹത്തെച്ചുടുംപാപ-
മോഹത്തെ വരിച്ചില്ല താവക ദിവ്യജ്ഞാനം
കല്ലിനെ പൂജിച്ചെത്തും മുക്തിയിൽ കണ്ടില്ലങ്ങ്
പുല്ലിലും കവിയാത്ത ഭാവനാ പ്രരോഹത്തെ.
ദുഷ്ടനാം മതവൈരം കൊണ്ടുവെന്തൊരു പാരി-
ന്നോറ്റമൂലികയായിത്തീർന്നുതാവകവാക്യം.
എന്തെന്തു ചെയ്തീലങ്ങു മർത്ത്യത വിളയിപ്പാൻ
എന്തെന്തു ചെയ്തീലങ്ങു സംസ്കാരം വിരിയിപ്പാൻ!
വന്ദനം മഹാത്മാവേ! ഞങ്ങൾതൻ ഹൃദയങ്ങൾ
സന്തതം സ്പന്ദിക്കട്ടെ താവക സ്മൃതിമൂലം;
വന്ദനം മഹാഗുരോ, ഞങ്ങൾതൻ ചരണങ്ങൾ
സന്തതം ചലിക്കട്ടെ ഭാവൽക്കമാർഗ്ഗത്തിങ്കൽ

**ഡോ. കെ.എൻ. എഴുത്തച്ഛൻ**

1911 മെയ് 21നു ചേർപ്പുളശ്ശേരിയിൽ ജനിച്ച കെ. നാരായണൻ എഴുത്തച്ഛൻ, സാഹിത്യകാരൻ ബഹുഭാഷാപണ്ഡിതൻ, ഗവേഷകൻ എന്നീ നിലകളിൽ വ്യത്യസ്തമായ വ്യക്തിത്വം പ്രതിഫലിപ്പിച്ചു. വിവിധ രംഗങ്ങളിൽ ജോലിചെയ്തുവെങ്കിലും, അദ്ധ്യാപകവൃത്തിയിലാണ് ആദരണീയനായത്. കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിൽ സീനിയർ റിസർച്ച് ആഫീസറായും സേവനമനുഷ്ഠിച്ചു.

# ശിവയോഗി കൃതികൾ

| | പ്രസിദ്ധപ്പെടുത്തിയ വർഷം |
|---|---|
| ശിവയോഗ രഹസ്യം | 1893 |
| സ്ത്രീ വിദ്യാപോഷിണി | 1899 |
| സിദ്ധാനുഭൂതി | 1903 |
| മോക്ഷപ്രദീപം | 1905 |
| ആനന്ദകല്പദ്രുമം | 1905 |
| ആനന്ദസൂത്രം | 1910 |
| രാജയോഗ പരസ്യം | 1916 |
| വിഗ്രഹാരാധനാ ഖണ്ഡനം | 1916 |
| ആനന്ദവിമാനം | 1916 |
| ആനന്ദമതപരസ്യം | 1916 |
| ആനന്ദക്കുമ്മി | 1920 |
| ആനന്ദഗാനം | 1923 |
| ആനന്ദാദർശം | 1927 |
| ആനന്ദഗുരുഗീത | 1928 |
| ആനന്ദാദർശാംശം | 1928 |

## ബ്രഹ്മാനന്ദസ്വാമി ശിവയോഗി

# നവോത്ഥാനഗുരു

മനുഷ്യാവകാശത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും പ്രശ്നങ്ങൾ പരിശോധിച്ച് ജാതിയും മതവും മനുഷ്യ സൃഷ്ടിയാണെന്നും ബ്രാഹ്മണർ മറ്റുള്ളവരിൽനിന്നും ഉയർന്നവരല്ലെന്നും എല്ലാവരിലും തുടിക്കുന്നത് ഒരേ ശക്തിയാണെന്നും ബ്രഹ്മാനന്ദസ്വാമി ശിവയോഗി വാദിച്ചു.

ഈ വാദഗതി ദേശീയപ്രസ്ഥാനത്തിനും അതിൽനിന്നു യർന്നുവന്ന തൊഴിലാളിവർഗ്ഗപ്രസ്ഥാനത്തിനും അടിത്തറ പാകാൻ സഹായകമായി.

ശിവയോഗിയുടെ ആശയങ്ങൾക്ക് കേരളത്തിലെ രാഷ്ട്രീ യപ്രസ്ഥാനത്തിലുണ്ടായിരുന്ന സ്വാധീനം വ്യക്തിപരമാ യിത്തന്നെ ഞാൻ കണ്ടതാണ്.

**ഇ.എം.എസ്. നമ്പൂതിരിപ്പാട്**

ISBN 81-240-0654-7




പ്രസാധനം

സിദ്ധാശ്രമം ആലത്തൂർ

വിതരണം

കറന്റ് ബുക്സ്

കോട്ടയം, തിരുവനന്തപുരം, കൊല്ലം, പത്തനംതിട്ട, ആലപ്പുഴ, തൊടുപുഴ, ആലുവ, എറണാകുളം, ഇരിങ്ങാലക്കുട, പാലക്കാട്, കോഴിക്കോട്, വടകര, കല്പറ്റ